# ഉല്പത്തി

(പ്രപഞ്ചസൃഷ്ടി)

മനുഷ്യന്റെ ജീവിതയാത്രയിൽ പ്രപഞ്ചം എങ്ങനെ സൃഷ്ടിയായി എന്ന അറിവിന് പ്രാധാന്യം ഉണ്ട്. അവൻ എങ്ങനെ എവിടെ നിന്ന് ഉണ്ടായി, ഈ പ്രപഞ്ചമെന്താണ് എന്നൊക്കെ അറിഞ്ഞു കൊണ്ട് ജീവിക്കുന്നതും അറിയാതെ ജീവിക്കുന്നതും വ്യത്യസ്ഥമായിരിക്കും. പ്രത്യേകിച്ച് ആത്മീയയാത്രയ്ക്ക് ആ അറിവ് കൂടിയേ തീരു എന്നത് കൊണ്ട് ബൈബിളിൽ ആദ്യമായി പറയുന്നത് സൃഷ്ടിയേക്കുറിച്ചാണ്.

സൃഷ്ടിക്ക് മുമ്പ് എല്ലാം ശൂന്യമായിരുന്നു എന്നാണ് ചിലർ കരുതുന്നത്. ആകാശത്തേപ്പോലും ശൂന്യാകാശം എന്ന് പറയുന്നത് അജ്ഞാനത്താലാണ്. ആകാകാശം ശൂന്യമല്ല; പഞ്ചഭൂതത്തിന്റെ തന്നെ സൂക്ഷ്മ രൂപമാണ്. അതിലും സൂക്ഷ്മമായ വസ്തുകൊണ്ടാണ് മനസ് സൃഷ്ടിച്ചിട്ടുള്ളത്. ശൂന്യത്തിൽ നിന്ന് ദൈവം എല്ലാം സൃഷ്ടിച്ചു എന്ന് ചിലർ വിശ്വസിക്കുന്നു. സൃഷ്ടിക്ക് മുൻപ് നക്ഷത്രങ്ങളൊ ഗാലക്സികളോ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. മനുഷ്യ മനസിന് സങ്കൽപിക്കാൻ വിഷമമായ ഒരു അവസ്ഥയാണ് ഉണ്ടായിരുന്നത്. നാമവും രൂപവും ഇല്ലാത്ത ഒന്നിനെ മനസിനു സങ്കൽപിക്കാൻ കഴിയുകയില്ലല്ലോ. അതുകൊണ്ട് മനസിന് ഒരു ആശയം സൃഷ്ടിയെക്കുറിച്ച് നൽകാൻ ചില വാക്കുകൾ– മിക്കവാറും അവന് പരിചയമുള്ളത്– ഉപയോഗിക്കേണ്ടി വരിക സ്വാഭാവീകം മാത്രമാണ്. ആ വാക്കുകളുടെ വാച്യാർത്ഥമല്ല ലക്ഷ്യാർത്ഥമാണ് മനസിലാക്കേണ്ടത്. സൃഷ്ടിയുണ്ടാകുന്നത് ശൂന്യത്തിൽ നിന്നാണോ, അതോ ഏതെങ്കിലും വസ്തുവിൽ നിന്നാണോ എന്നാണ് നാം ചിന്തിക്കാൻ ശ്രമിക്കുന്നത്.

ബൈബിൾ പറയുന്നു:– ദൈവത്തിന്റെ ആത്മാവ് വെള്ളത്തിൻ മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു. (ഉൽപത്തി 1:2). ദൈവം ആത്മാവാണ്, അതുകൊണ്ട് ദൈവം പരിവർത്തിച്ചുകൊ

ണ്ടിരുന്നു എന്ന് മനസിലാക്കുന്ന താണ് ഉചിതം. സൃഷ്ടിക്കു മുൻപ് വെള്ളം ഉണ്ടായിരുന്നു, ആത്മാവ്(ദൈവം)വെള്ളത്തിൽ വ്യാപരി ച്ചുകൊണ്ടിരുന്നു എന്നാണ് സാരം.

**വെള്ളം (Waters):**–എന്തിനെക്കുറിച്ചാണ് വെള്ളം എന്ന് പറഞ്ഞിരിക്കുന്നത് എന്ന് വ്യക്തമല്ല, എങ്കിലും ദൈവത്തെ കൂടാതെ ഒരു വസ്തു അല്ലെങ്കിൽ സത്ത ഉണ്ടായിരുന്നു. ഈ അടുത്ത കാലം വരെ വേദപണ്ഡിതന്മാർ അങ്ങനെ ഒരു വസ്തുവിനെ അംഗീകരിച്ചിരുന്നില്ല. ദൈവം ശൂന്യത്തിൽ നിന്ന് സൃഷ്ടിച്ചു എന്നാണ് പലരും കരുതിയിരുന്നത്. എന്നാൽ ഈ അടുത്ത കാലത്ത് അവർ ഒരു നിഗമനത്തിലെത്തി. വെള്ളം എന്ന് പറഞ്ഞിരിക്കുന്നത് സാധാരണ വെള്ളമല്ല, ഈ പ്രപഞ്ചം സൃഷ്ടിയായിത്തീരുന്നതിനുള്ള **മൂലദ്രവ്യം (Primordial Matter)** ആയിരിക്കാം എന്നവർ സമ്മതിക്കുന്നു.

പല പുരാണങ്ങളിലും ഈ വെള്ളത്തെക്കുറിച്ച് പറയുന്നുണ്ട്. **<u>നാരം</u>** എന്ന സംസ്കൃത പദമാണ് ഉപയോഗിച്ചിരിക്കുന്നത്. നാരം എന്നാൽ വെള്ളം. നാരത്തിൽ അയനം ചെയ്യുന്ന ദൈവം നാരായണൻ. **നാരം**(വെള്ളം)കാരണജലം (Casual Water) എന്നറിയപ്പെടുന്നു. കാരണത്തിൽ നിന്നാണ് കാര്യം ഉണ്ടാകുന്നത്. ഈ പ്രപഞ്ചം കാരണജലത്തിൽ നിന്നുമുണ്ടായ കാര്യമാണ്. **പരമാത്മാവ്, ആത്മാവ്, ബ്രഹ്മം** എന്നൊക്കെയാണ് ദൈവത്തിന് ഭാരതീയ ദർശനങ്ങളിൽ പറയുന്നത്. **ദൈവം ആത്മാവാകുന്നു**. എന്ന് ബൈബിളും പറയുന്നു. ആത്മാവിന്റെ പ്രകൃതി, അഥവാ സ്വഭാവമാണ്, സർവ്വശക്തി, സർവ്വജ്ഞാനം, സർവ്വവ്യാപിത്വം. **ആത്മാവിന്റെ പ്രകൃതിയെയാണ് നാരം (വെള്ളം)** എന്ന് പറയുന്നത്. കാലവും, ഊർജ്ജവുമെല്ലാം അത്യന്തം സൂക്ഷ്മഭാവത്തിൽ ആയിരുന്നു. അത് സ്ഥൂലത്തിലേക്ക് പരിണമിക്കുന്നതിനെയാണ് **സൃഷ്ടി** എന്ന് പറയുന്നത്.

ആത്മാവിന്റെ **<u>കാരണ ശരീരം</u> (Casual Body)**ആണ് ആദിയിൽ ഉണ്ടായിരുന്നത്. അതു പിന്നീട് **<u>സൂക്ഷ്മശരീര</u>**മായി ദൈവ

ത്തിന്റെ (ആത്മാവിന്റെ) ഇച്ഛയാൽ പരിണമിക്കുന്നതാണ് ആദ്യ സൃഷ്ടി. അതിൽ നിന്നും അത് **<u>സ്ഥൂലശരീര</u>**മായി പരിണമിച്ചതാണ് ഇന്ന് നാം കാണുന്ന പ്രപഞ്ചം. ഇത് ദൈവത്തിന്റെ സ്ഥൂല ശരീരമാണ്. ഭൂമി അവന്റെ പാദപീഠം, ആകാശം (സ്വർഗം) അവന്റെ സിംഹാസനം എന്ന് ബൈബിളിൽ പറയുന്നത് ഈ സ്ഥൂലശരീരത്തെ സൂചിപ്പിക്കുവാനാണ്. ഒടുവിൽ ഈ സ്ഥൂലശരീരം(പ്രപഞ്ചം)അതിന്റെ കാരണത്തിലേക്ക് മടങ്ങുമ്പോൾ **<u>ലോകാവസാനം</u>** എന്ന് പറയുന്നു.

**മൂലദ്രവ്യം** അല്ലെങ്കിൽ **മൂലപ്രകൃതിയിൽ നിന്നാണ് ഈ കാണപ്പെടുന്നസ്ഥൂലപ്രപഞ്ചം ദൈവത്തിന്റെ ഇച്ഛയാൽ ഉണ്ടായിരിക്കുന്നത്**. അതിനെ വെള്ളം എന്ന് പറയാൻ ചില കാരണങ്ങൾ ഉണ്ടാകാം. ഈ പ്രപഞ്ചം മുഴുവൻ വെള്ളമായിരുന്നു എന്നു പറഞ്ഞാൽ അത് എല്ലായിടത്തും വ്യാപിച്ചിരുന്നു എന്ന് നമുക്ക് പെട്ടെന്ന് മനസിലാകും. വെള്ളമില്ലാത്ത ഒരിടവും എവിടേയും ഉണ്ടായിരുന്നില്ല. ആത്മാവായ ദൈവത്തിന്റെ സർവ്വവ്യാപിത്വം മനസിലാക്കാനും ഇത് സഹായിക്കും.

മൂലദ്രവ്യം എങ്ങനെ പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ഈ സ്ഥൂല പ്രപഞ്ചമായിത്തീരും എന്നതിന് വെള്ളം നല്ല ഉദാഹരണമാണ്. കടലിലെ വെള്ളം ഐസായിത്തീരുമ്പോൾ മനുഷ്യൻ അതിലൂടെ വാഹനങ്ങൾ വരെ ഓടിക്കുന്നു എന്ന് നമുക്കറിയാം. അതേ വെള്ളം തന്നെ പ്രപഞ്ചത്തിന്റെ സൂക്ഷ്മഭാവം നീരാവി രൂപത്തിൽ കാണിച്ചു തരുന്നു. മൂലപ്രകൃതി (വെള്ളം) മനുഷ്യന് കാണാൻ പറ്റാത്ത നീരാവി പോലെയെങ്കിൽ സൃഷ്ടി, നീരാവി വെള്ളമായി, ഐസായിത്തീർന്നിരിക്കുന്ന അവസ്ഥയാണ്. **<u>മൂലപ്രകൃതി ഘനീഭവിച്ചതാണ് ഈ പ്രപഞ്ചം</u>**. ഇതു പോലെ മനസിലാക്കാൻ എളുപ്പത്തിനു വേണ്ടിയായിരിക്കണം വെള്ളം എന്ന പദം സൃഷ്ടിക്കുമുൻപുള്ള മൂല ദ്രവ്യത്തിന് ഉപയോഗിച്ചതു.

ഈ വെള്ളം അണുവിലും വെച്ച് സൂക്ഷ്മമായിരുന്നു. ഏറ്റവും ചെറിയ ഹൈഡ്രജൻ ഒരു അണുവാണ്, ആറ്റമാണ്. അതിലും

എത്രയോ സൂക്ഷ്മ വസ്തുവായിരുന്ന മൂലദ്രവ്യം. അതിനെ പരമാണു എന്ന്പറയുന്നു. ദൈവവും(ആത്മാവും) മൂലദ്രവ്യവും അത്യന്തം സൂക്ഷ്മമായിരുന്നു. ഈ രണ്ടിന്റേയും സമ്മേളിത രൂപം സൃഷ്ടിയിൽ ഉടനീളം നമുക്ക് കാണാം. അതുകൊണ്ടാണ് മനുഷ്യനുള്ളിൽ ദൈവം ഉണ്ട് എന്ന് പറയുന്നത്. **ശരീരം, മനസ്, ബുദ്ധി, ചിത്തം, അഹംകാരം ഇവ മൂലദ്രവ്യത്തിൽ** നിന്നും, അവയിലെ **ചേതന ദൈവത്തിൽ** നിന്നും **ഉണ്ടാകുന്നു**. ഇത്രണ്ടും സർവ്വവ്യാപിയായതിനാൽ ഇവയില്ലാത്ത ഒരിടവും ഈ പ്രപഞ്ചത്തിലില്ല. സകല ചരാചരങ്ങളും ഇത് രണ്ടിന്റെയും സമ്മേളിതരൂപങ്ങളാണ്.

വെളിച്ചമുണ്ടാകട്ടെ എന്ന് ദൈവം കൽപിച്ചു; വെളിച്ചമുണ്ടായി. വെളിച്ചം നല്ലത് എന്ന് ദൈവം കണ്ടു; ദൈവം വെളിച്ചവും ഇരുളും തമ്മിൽ വേർപ്പിരിച്ചു. ദൈവം വെളിച്ചത്തിന് പകൽ എന്നും ഇരുളിന് രാത്രി എന്നും പേരിട്ടു. (ഉൽപ: 1:4–5)

ഇവിടെപറയുന്ന പകലുംരാത്രിയും ചിന്തിക്കേണ്ടതാണ്. സൃഷ്ടിയാകുന്നതിന് മുൻപ് ആഴത്തിൻമീതെ ഇരുൾ ഉണ്ടായിരുന്നു എന്ന് നാം കാണുന്നു. ഇതാണ് രാത്രി, സൃഷ്ടിയില്ലാത്ത അവസ്ഥ. പകൽ (പ്രകാശം) സൃഷ്ടിയാകുന്ന അവസ്ഥ. **പകലും രാത്രിയും, സൃഷ്ടിയുള്ള അവസ്ഥയും, സൃഷ്ടി ഇല്ലാത്ത അവസ്ഥയുമാണ്**. ഇതിനെ ദൈവത്തിന്റെ ഒരു ദിവസം എന്ന് പറയുന്നു. രാത്രിയിൽ സുഷുപ്തിയിൽ എല്ലാം വിലയം പ്രാപിക്കുന്നത് നമ്മുടെ അനുഭവമാണ്. അതു പോലെ സൃഷ്ടിയില്ലാത്ത കാലഘട്ടത്തിൽ സൃഷ്ടിയെല്ലാം ദൈവത്തിൽ വിലയം പ്രാപിക്കുന്നു.

ഈ പ്രപഞ്ചത്തിലെ ഓരോ വസ്തുവും **ദൈവത്തിന്റെ ശരീരത്തിലെ അവയവങ്ങളാണ്**. നമ്മുടെ ശരീരത്തിൽ അനേകം കോശങ്ങൾ മരിക്കുകയും പുതിയത് ഉണ്ടാകുകയും ചെയ്യുന്ന പോലെ ദൈവത്തിന്റെ ശരീരത്തിൽ കോശങ്ങൾ ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നു. അതാണ് ജീവജാലങ്ങളുടെ ജനന മരണങ്ങളായി നാം പറയുന്നത്.

എല്ലാറ്റിന്റേയും **അകത്തും പുറത്തും ദൈവം (ആത്മാവ്)** വ്യാപിച്ചിരിക്കുന്നു. നമ്മുടെ ശരീരം ദൈവത്തിന്റെ ശരീരത്തിലെ അവയവങ്ങൾ, ആത്മാവ് ദൈവം. ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ചിത്തം എല്ലാം ദൈവത്തിന്റെ. നമ്മുടേത് എന്ന് പറയാൻ അഹംകാരം (ഞാൻ എന്ന ബോധം) മാത്രമേയുള്ളു. അത് സങ്കൽപീകം മാത്രമാണ്, സത്യമല്ല. അതിന്റെ നാശമാണ് ആത്മീയയാത്രയിലൂടെ സാധിക്കേണ്ടതും.

**പഴയ മനുഷ്യൻ മരിക്കണം, പുതിയ സൃഷ്ടിയായിത്തീരണം**. അഹംകാരം നശിക്കുമ്പോൾ അവൻ മനുഷ്യൻ എന്ന സ്ഥാനത്ത് നിന്ന് ഉയരുന്നു. അവൻ പിന്നെ മനുഷ്യനല്ലാ, ദൈവത്തിൽ ഏകീഭവിച്ച് ദൈവമായിത്തീരുന്നു. നദിയിലെ വെള്ളം കടലിൽ ചെന്ന് കടലായിത്തീരുന്നത് പോലെ മനുഷ്യന് സംഭവിക്കുന്നു. എല്ലാം ദൈവം തന്നെയായിരുന്നു, പക്ഷെ ആ സത്യം നാം അറിഞ്ഞിരുന്നില്ല, **സത്യം അറിയുകയും, സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും** എന്ന് യേശു പറഞ്ഞതിന്റെ സാരം ഇതാണ്. ദൈവം മാത്രമാണ് യഥാർത്ഥത്തിൽ ഉണ്ടായിരുന്നതും, ഉള്ളതും, ഉണ്ടാകുവാൻ പോകുന്നതും. പക്ഷെ നാം ഞാൻ, എന്റെ എന്ന് അജ്ഞാനത്താൽ ധരിക്കുകയാണ്. സത്യാന്വേഷണത്തിന്റെ ഒടുവിൽ സത്യം അറിയുന്നു.

### മുമ്പേ അവന്റെ

## രാജ്യവും നീതിയും അന്വേഷിപ്പീൻ

### (ദൈവനീതി)

ഒരുമനുഷ്യൻ തന്റെ ജീവിതലക്ഷ്യം നേടാൻ എന്തൊക്കെ ചെയ്യണം എന്തൊക്കെ ചെയ്യരുത് എന്നുപറയുന്ന സന്ദർഭത്തിലാണ് ഇത് പറയുന്നത്. ഈലോകജീവിതത്തിന്റെ ആത്യന്തീകലക്ഷ്യം എന്താണ്എന്ന് യേശു ഇവിടെ പറയുന്നു. മനുഷ്യൻ ആദ്യം ചെയ്യേണ്ടത് ദൈവരാജ്യത്തെയും ദൈവനീതിയേയും അന്വേഷിക്കലാണ്. ദൈവനീതിയെന്നാൽ ദൈവത്തിന്റെ ഇഷ്ടങ്ങൾ (നിയമങ്ങൾ), ദൈവഹിതം.

കൽപനകൾ എല്ലാവർക്കും പൊതുവായ നിയമങ്ങളാണ്. അത് എല്ലാവർക്കും അറിയുന്നതുമാണ്. എന്നാൽ ദൈവത്തിന്റെ ഇഷ്ടമെന്നുകൂടി പറയുന്ന ദൈവനീതി ഓരോരുത്തർക്കും വ്യത്യാസപ്പെട്ടിരിക്കും. അത് മനുഷ്യൻ അന്വേഷിച്ച് കണ്ടെത്തേണ്ടിയിരിക്കുന്നു എന്നാണിവിടെ പറയുന്നത്. ദൈവഹിതം ഇന്നതെന്ന് തിരിച്ചറിയാൻ മനസുപുതുക്കി രൂപാന്തരപെടുവീൻ എന്ന് ശിഷ്യരും പറയുന്നത് ശ്രദ്ധിക്കുക. ഇന്നത്തെ അവസ്ഥയിൽ അത് കൂടുതൽ അറിയാൻ പറ്റാത്തതുകൊണ്ട് മനസിനെ പുതുക്കേണ്ടിയിരിക്കുന്നു എന്നാണ് നാം മനസിലാക്കേണ്ടത്.

ദൈവരാജ്യവും ദൈവനീതിയും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന് ഇവിടെ യേശു സൂചിപ്പിക്കുന്നു. സ്വർഗരാജ്യം ദൈവത്തിന്റെ നിയമങ്ങൾ പാലിക്കുന്നവർക്കു ലഭിക്കുന്നു. അതുകൊണ്ട് ദൈവരാജ്യത്തിലേക്കുള്ള ദീർഘപാതയിലെ ആദ്യപടി, ദൈവത്തിന്റെ, **ഓരോരുത്തരെക്കുറിച്ചും ഉള്ള പദ്ധതി എന്തെന്നും, ദൈവത്തെ പ്രസാദിപ്പിക്കാൻ ഓരോരുത്തരും എന്തു ചെയ്യണമെന്നും അന്വേഷിച്ചറിയുകയാണ്**. ഈ ലോകജീവിതത്തിൽ ഓരൊരുത്തരും പലതുറകളിൽ, പല നിലകളി

ലാണ് നിൽക്കുന്നത്. അതുകൊണ്ട് ഓരൊരുത്തർക്കും ചെയ്യേണ്ടത് വേറെ വേറെയാണ്. ഓരോരുത്ത്രുടേയും ധർമ്മം, കടമ, ഡ്യൂട്ടി എന്താണ് എന്ന് അന്വേഷിച്ച് അറിയേണ്ടത് ഓരോരുത്തരുടേയും കടമയാണ്.

എല്ലാവർക്കും അത് ഒരുപോലെയല്ലാത്തതുകൊണ്ട്, ഓരോരുത്തർക്കും എന്തുപ്രവർത്തി, ഏതുതരത്തിൽ ഉള്ള പ്രവർത്തി, എന്നൊക്കെ അറിഞ്ഞാൽ മാത്രമേ അതുചെയ്ത് ദൈവത്തെ് പ്രസാദിപ്പിക്കാൻ കഴിയുകയുള്ളു. അങ്ങനെ പ്രസാദം ലഭിച്ചാൽ മാത്രമേ അവർ സ്വർഗരാജ്യം അന്വേഷിക്കാനും, അതിനുവേണ്ടി പ്രവർത്തിക്കാനും പ്രാപ്തനാകൂ. അതു കൊണ്ട് ദൈവരാജ്യം എന്ന ലക്ഷ്യത്തിലേക്ക്നയിക്കുന്ന ദൈവ ഇഷ്ടം പ്രവർത്തിക്കാനാണ്, ഓരോ മനുഷ്യനും ആദ്യം ശ്രമിക്കേണ്ടത്.

ഓരോരുത്തരുടേയും സ്വധർമ്മം അവർ ചെയ്യുകയും, മറ്റുള്ളവരുടെ ധർമ്മം ചെയ്യാതിരിക്കുകയും വേണം. നല്ല കാര്യമാണോ എന്നതിനേക്കാൾ ഉപരി, അത് തന്നെ ദൈവം ഏൽപ്പിച്ചിരിക്കുന്ന ഡ്യൂട്ടിയാണോ എന്ന് അറിയണം. തന്നെ ഏൽപ്പിക്കാത്തതാണെങ്കിൽ അത് ചെയ്യുന്നത് ദൈവത്തിന് ഇഷ്ടമല്ല എന്ന് മനസിലാക്കി ചെയ്യാതിരിക്കണം എന്നാണ് പിന്നീടുള്ള ഭാഗങ്ങളിൽ യേശു സൂചിപ്പിക്കുന്നത്. (മത്തായി 7:22 –23)

സ്വധർമ്മം അൽപം താണത് ആണെങ്കിലും അത് വിട്ടിട്ട് വേറെ ഒരാളുടെ ധർമ്മം അനുഷ്ഠിച്ചാൽ എന്താണ് സംഭവിക്കുക എന്ന് യേശു പരോക്ഷമായി സൂചിപ്പിക്കുന്നുണ്ട്. സമൂഹത്തിലും കുടുംബത്തിലും സ്വധർമ്മമനുസരിച്ച് പ്രവർത്തിക്കുന്നത് വാസ്തവത്തിൽ ദൈവത്തിനുള്ള ആരാധനയാണ്, എന്ന് വചനരഹസ്യം ഗ്രഹിച്ചവർക്കറിയാം. **നാം എന്തു ചെയ്യുന്നതും ദൈവത്തിനുള്ള ആരാധനയായിട്ടാണ് ചെയ്യേണ്ടത്**. ദൈവത്തിന് ആരാധനയല്ലാത്ത പ്രവർത്തികളുടെ ഫലം ഭയാവഹമാണ്. ദൈവത്തിന്റെ ഇഷ്ടം ചെയ്യാത്തവർ എത്ര തന്നെ വി

ശ്വാസിയോ, പ്രാർത്ഥിക്കുന്നവരോ ആയിരുന്നാലും, ദൈവത്തിന്റെ നാമത്തിൽ ദൈവത്തിനു വേണ്ടി വേല ചെയ്താലും സ്വർഗരാജ്യത്തിലേക്ക് പ്രവേശനം ലഭിക്കുകയില്ല എന്ന് യേശു സ്പഷ്ടമായി പറയുന്നു. (മത്തായി 7:22–23)

ദൈനംദിന ജീവിതത്തിലെ പ്രവർത്തികൾ എങ്ങനെ ദൈവത്തിനുള്ള ആരാധനയാക്കിത്തീർക്കാം എന്ന് അന്വേഷിച്ചറിയുകയും അതുപോലെ പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് ദൈവരാജ്യത്തിലേക്ക് എത്തിച്ചേരാനുള്ള സാധ്യതകൾ ഉണ്ട്. അല്ലാത്തവർ ഒരു പ്രകാരത്തിലും സ്വർഗരാജ്യത്തിൽ കടക്കുകയില്ല എന്ന് യേശു പ്രഖ്യാപിക്കുന്നു.

**ആത്മീയ ജീവിതത്തിന്റെ അടിത്തറ പ്രവർത്തിയാണ്**. അതില്ലെങ്കിൽ അവരുടെ ദൈവവിശ്വാസം വെറും പ്രഹസനം മാത്രം. ആത്മാവ് പ്രവർത്തിയും വിശ്വാസം ശരീരവും എന്നാണ് വി.യാക്കോബ് പറയുന്നത്. അതുകൊണ്ട് ഒരു വിശ്വാസിയായിത്തീർന്ന് രക്ഷപെടാം എന്ന് വിചാരിക്കരുത് എന്നാണ് യേശു ഇവിടെ നമ്മെ പഠിപ്പിക്കാൻ ശ്രമിക്കുന്നത്. ദൈവം വസിക്കുന്നത് മനുഷ്യനുള്ളിൽ തന്നെയാകയാൽ, മനുഷ്യൻ മനുഷ്യന് ചെയ്യുന്ന എല്ലാ നല്ല പ്രവർത്തികളും ദൈവത്തിന് തന്നെയായാകുന്നതുകൊണ്ട് ദൈവത്തിന്റെ പ്രസാദത്തിനിടയാകുന്നു. അറിവുള്ളവൻ അവന്റെ **ലൗകീക കർമ്മത്തെ ആരാധനയാക്കുമ്പോൾ**, അറിവുണ്ട് എന്ന് ധരിക്ക മാത്രം ചെയ്യുന്നവർ അവരുടെ പ്രവർത്തി, അവർക്ക് തന്നെ ബന്ധനത്തിനായി ചെയ്യുന്നു.

ദൈവത്തിന് ഒന്നും നമ്മൾ കൊടുത്തിട്ട് വേണ്ട എന്ന് പറയുന്നവർ, ദൈവത്തിൽ നിന്ന് വാങ്ങാൻ വേണ്ടി മാത്രം ദൈവത്തെ വിളിച്ചപേക്ഷിക്കുന്നവർ ആണ്. ആത്മാവായ ദൈവത്തിന് ഈ പ്രപഞ്ചത്തിന്റെയും അതിലുള്ള ചരാചരങ്ങളുടേയും രൂപം ഉണ്ട് എന്ന് അറിയുന്നവരാണ് വാസ്തവത്തിൽ ദൈവത്തെ അൽപമെങ്കിലും അറിയുന്നത്. ഈ കാണപ്പെടുന്ന **പ്രപഞ്ചം, ദൈവത്തിൽ നിന്നുത്ഭവിച്ച ദൈവത്തിന്റെ**

**ശരീരമാണ്** എന്ന് നമുക്ക് മനസിലാക്കാൻ, ഭൂമിയവന്റെ പാദ പീഠം, സ്വർഗം (ആകാശം) അവന്റെ സിംഹാസനം എന്ന പ്ര സ്താവന ഒരു നല്ല സൂചികയാണ്. ബൈബിളിന്റെ ആഴത്തി ലേക്ക് ഇറങ്ങിചെല്ലുമ്പോൾ നാം ഓരോരുത്തരും ആ ശരീര ത്തിലേ അവയവങ്ങൾ എന്നും **ഓരോ അവയവത്തിനും പ്ര ത്യേകം പ്രത്യേകം ധർമ്മവും ഉണ്ട്** എന്നും മനസിലാകും. ആ ധർമ്മം മനുഷ്യൻ ഒഴിച്ച് സകല ചരാചരങ്ങളും കൃത്യമായി ചെയ്യുന്നുണ്ട് എന്നും നമുക്ക് മനസിലാകും. ദൈവത്തിന്റെ ശ രീരത്തിൽ അവയവങ്ങൾ ആയിരുന്നിട്ടും, അതറിയാതെ അ ജ്ഞാനത്താൽ സ്വന്ത ഇഷ്ടപ്രകാരം ചെയ്യുന്നതാണ് മനുഷ്യ ന്റെ ഇന്നത്തെ ഈ ദുഃഖകരമായ അവസ്ഥക്ക് കാരണം.

യേശു പറഞ്ഞു:- **എന്നോട് കർത്താവേ, കർത്താവേ എന്ന് പറയുന്നവൻ ഏവനുമല്ല, സ്വർഗസ്ഥനായ എന്റെ പിതാവി ന്റെ ഇഷ്ടം ചെയ്യുന്നവനത്രേ സ്വർഗരാജ്യത്തിൽ കടക്കുന്നത്.** (മത്താ:7-21). ദൈവം ഓരോരുത്തരേയും ഏൽപ്പിച്ച താലന്തു കൾ (അവരവരുടെ സ്വധർമ്മം ചെയ്യുയ്ക) കൃത്യമായി ചെ യ്യുകയല്ലാതെ സ്വർഗരാജ്യത്തിൽ എത്തിച്ചേരാൻ വേറെ കുറു ക്കു വഴികൾ ഇല്ല. ഉപനിഷത്ത് പറയുന്നു:

***2. കുർവന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ***
***ഏവം ത്വയി നാന്യഥേതോഽസ്തി ന കർമ്മ ലിപ്യതേ നരേ.***
*(ഈശാവാസ്യോപനിഷത്ത് 2)*

ജഗത്തിന്റെ കർത്താവും സർവ്വശക്തിമാനും സർവ്വമയനുമാ യ പരമേശ്വരനെ സ്മരിച്ചുകൊണ്ട് ഇവയെല്ലാം അദ്ദേഹത്തി ന്റേതെന്നു കരുതി അദ്ദേഹത്തിന്റെ പൂജയ്ക്കായി ശാസ്ത്രനി യതമായ കർത്തവ്യകർമ്മങ്ങളെ ആചരിച്ചുകൊണ്ട് നൂറുസം വത്സരം ജീവിക്കുവാനാഗ്രഹിക്കുവിൻ. ഈവിധം തന്റെ ജീ വിതം മുഴുവൻ പരമേശ്വരനുവേണ്ടി സമർപ്പണം ചെയ്യുവിൻ.

ശാസ്ത്രോക്തമായ സ്വകർമ്മങ്ങളെ ആചരിച്ചുകൊണ്ടു ജീവി തം കഴിച്ചുകൂട്ടുന്നതു പരമേശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്ര

മാകുന്നു; തനിക്കുവേണ്ടിയല്ല. ഭോഗം ഭോഗിക്കുന്നതിനായിട്ട ല്ല. അങ്ങനെ ചെയ്യുന്നതിനാൽ ആ കർമ്മങ്ങൾക്കു നിന്നെ ബന്ധനത്തിൽ അകപ്പെടുത്താൻ കഴിയുന്നില്ല. ഇതിനതിരി ക്തമായി മറ്റു യാതൊരു മാർഗ്ഗവും മോചനം നേടുവാനായി ട്ടില്ല. (ഈശാവാസ്യോപനിഷത്ത് 2), (ഗീത 2–50, 51; 5–10).

നമ്മുടെ കുടുംബ ജീവിതത്തിൽ, സമൂഹത്തിലെ ജീവിതത്തി ൽ നാംചെയ്യുന്ന ഭൗതീകകർമ്മങ്ങൾ ദൈവത്തിനുള്ള ആ രാ ധനയാക്കി മാറ്റാം. ലൗകീക ജീവിതത്തിലൂടെ ദൈവത്തിന്റെ പ്രസാദം നേടുമ്പോൾ **വരം ലഭിച്ചവർ** എന്ന് പറയുന്നു. ഈ അവസ്ഥയിലാണ്, ഒരാൾക്ക് സ്വർഗീയയാത്രക്കുള്ള ആഗ്ര ഹം ഉണ്ടാകുന്നത്, ദാഹംഉണ്ടാകുന്നത്. **ലൗകീകസുഖഭോഗ ങ്ങളിൽ വിരക്തിയാണ്** ഈ അവസ്ഥയുടെ പ്രത്യക്ഷ ലക്ഷ ണം. അതും വാസ്തവത്തിൽ വരപ്രസാദമാണ്. അതില്ലാതെ ആരും രക്ഷയിലേക്ക് നയിക്കുന്ന ഇടുക്കവും ഞെരുക്കവുമു ള്ള പാതയിലൂടെ സഞ്ചരിക്കാൻ ആഗ്രഹിക്കില്ല.

മാൻ ദാഹജലത്തിനായി നീർത്തോടുകളേലേക്ക് പായുന്ന തുപോല, ജീവൻ ആത്മാവിലേക്ക് എത്തിച്ചേരാൻ, ദാഹിക്കു കയും, പ്രാണൻ പിടയുകയും ചെയ്യുമ്പോൾ മാത്രമാണ് ഒ രാൾ അവന്റെ മടക്കയാത്ര ആരംഭിക്കുന്നത് തന്നെ. ലൗകീക സുഖങ്ങൾ അനുഭവിക്കണമെന്ന ആഗ്രഹം, സ്വർഗീയ യാത്ര യുടെ ശത്രുവാണ്. ഈ ലോകത്തെ വിടാൻ അവന്റെ മനസ് ഒരിക്കലും തയ്യാറാകുകയില്ല. ആഗ്രഹങ്ങൾക്കും, ആവശ്യങ്ങ ൾ ക്കുമായി പ്രാർത്ഥിക്കുന്നവർക്ക്, സ്വർഗീയ യാത്രയിൽ താ ത്പര്യം ഉണ്ടാകില്ല. ഇവിടെ ജീവിതം തേടുന്നവർ അവരുടെ നിത്യജീവിതം ഇല്ലാതാക്കുകയാണ് ചെയ്യുന്നത്.

പരിശുദ്ധമായിരുന്ന ജീവാത്മാവിൽ ലൗകീക ചായക്കൂട്ടുകൾ മനുഷ്യൻ തന്നെ വാരി തേച്ചതാണ്. അതു മുഴുവൻ കഴുകി ക്കളയുന്നതാണ് ആത്മീയ ജീവിതം. അതിനോട് ഒരു ചായം കൂടെ ചേക്കുകയാണ് ചെയ്യുന്നത് എന്നറിയാതെയാണ്, ദൈ വത്തിൽ നിന്നും ഓരോന്നും ചോദിച്ചു വാങ്ങുന്നത്.

# നിത്യജീവൻ

### *ജീവന്റെ നിത്യത*

ജീവൻ എന്താണ് എന്ന് സാധാരണ പലരും ചിന്തിക്കാറില്ല, അതുകൊണ്ട് അതിനേക്കുറിച്ച് നമുക്ക് വലിയ പിടിയുമില്ല. ജീവൻ എങ്ങനെയുണ്ടായി, എങ്ങനെ നിലനിൽക്കുന്നു, അതിന് നാശമുണ്ടൊ തുടങ്ങിയ കാര്യങ്ങൾ ആത്മീയ ജീവിതത്തിന് സഹായകമാണ്. യഥാർത്ഥ മനുഷ്യൻ ജീവനാണ്, ശരീരം അവന്റെ മൺകൂട് മാത്രമാണ് എന്ന് എല്ലാവർക്കും അറിയാം. ഒരു മനസുണ്ട്, ബുദ്ധിയുണ്ട്, ചിത്തമുണ്ട്, ഞാൻ എന്നഭിമാനിക്കുന്ന അഹംകാരവും, ബോധവും മനുഷ്യനുണ്ട്, എന്ന് നാം കേട്ടിട്ടുമുണ്ട്.

ദൈവം ആത്മാവാണ്, അത് മനുഷ്യനെ മന്ദിരമാക്കിക്കൊണ്ട് മനുഷ്യനുള്ളിൽ ഇരിക്കുന്നു. ആത്മാന്വേഷണത്തിൽ അന്വേഷകൻ, വാസ്തവത്തിൽ ജീവനാണ്. ആന്തരീക മനുഷ്യൻ എന്ന് വിളിക്കുന്ന ജീവന് ഇന്ദ്രിയങ്ങൾ മനസ് ബുദ്ധി, ചിത്തം, അഹംകാരം (ഞാൻ എന്ന അഭിമാനം) ഹൃദയം മുതലായവയുണ്ട്. ഇന്ദ്രിയങ്ങൾ, കണ്ണ്, മൂക്ക്, കാത്, നാക്ക്, ത്വക്ക് ഇവയാണ്. ഭൗതീക പ്രപഞ്ചം എന്ന് പറയുന്നത് പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ഈ ലോകത്തെയാണ്. ഇതുകൂടാതെ സൂക്ഷ്മമായ ലോകങ്ങൾ ഉണ്ട് എന്ന് നാം കേട്ടിട്ടുണ്ട്. **പഞ്ചഭൂതങ്ങൾ കൊണ്ടുള്ള ഒരു ശരീരത്തിലേക്ക് ജീവനെ പ്രവേശിപ്പിക്കുകയാണ് ദൈവം ചെയ്തത് എന്ന് നാം വായിക്കുന്നു**. ഇതിനർത്ഥം ജീവൻ വേറെ ശരീരം വേറെ എന്നാണ്. ശരീരം പഞ്ചഭൂതങ്ങളാൽ നിർമ്മിച്ചിരിക്കുന്നു. എന്നാൽ ജീവൻ എങ്ങനെയുണ്ടായി എന്തു കൊണ്ട് നിർമ്മിച്ചിരിക്കുന്നു എന്നൊന്നും നമുക്കറിയില്ല. അത് അറിയേണ്ട ആവശ്യമുണ്ടെന്ന് നമുക്ക് തോന്നിയിട്ടുമില്ല. അതു കൊണ്ട് ആത്മീയം എന്ന് നാം ധരിക്കുന്ന പലതിനെക്കുറിച്ചും നമുക്ക് വ്യക്തമായ ഒരറിവും ഇല്ല. സൃഷ്ടിയെക്കുറിച്ചറിയുന്നത്, എങ്ങനെ മനുഷ്യൻ ഉണ്ടായി എന്നറിയുവാനാണ്. അതിലെ പ്രധാന വിഷയം ജീവനും ജീവ

ന്റെ ഉപകരണങ്ങളായ ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ചിത്തം, അഹംകാരം മുതലായവയാണ്.

ജീവനും ആത്മാവായ ദൈവവും തമ്മിൽ ഉള്ള ബന്ധം അറിയാൻ, ജീവൻ എങ്ങനെയുണ്ടായി എന്നറിയണം. ദൈവം സൃഷ്ടിച്ചു എന്ന് എല്ലാവർക്കും അറിയാം, എന്നാൽ സൃഷ്ടി എങ്ങനെയാണ് എന്ന് കൃത്യമായി പലർക്കും അറിയില്ല. അവർക്കറിയുന്നത് ദൈവം ഉണ്ടാകട്ടെ എന്ന് കൽപ്പിച്ചു ഉണ്ടായി എന്നാണ്. ആദ്യ ഘട്ടത്തിൽ ഇത്രയും അറിഞ്ഞാൽ ധാരാളം മതി. പക്ഷെ മുന്നോട്ട് പോകുമ്പോൾ, കൂടുതൽ അറിഞ്ഞിരിക്കുന്നത് യാത്രയെ സഹായിക്കും.

ശരീരവും ജീവനും രണ്ടും രണ്ടാണ് എന്ന് നമ്മൾ കണ്ടു കഴിഞ്ഞു. ജീവൻ എന്താണ് എന്ന് അനുഭവത്തിലൂടെ അറിവുള്ളവർ, കണ്ടറിഞ്ഞവർ കുറവായിരിക്കും. അത്യന്തം സൂക്ഷ്മവും സാധാരണ അവസ്ഥയിൽ കാണാൻ പറ്റാത്തതുമായ ജീവൻ അന്വേഷിക്കപ്പെടേണ്ടതാണ്. ആത്മാവായ ദൈവത്തിന്റെ സാദൃശ്യം അതിനുണ്ട് എന്നുള്ളതുകൊണ്ട് ഈ അന്വേഷണത്തിന് പ്രസക്തിയുണ്ട്. ജീവനെ അറിഞ്ഞാൽ ആത്മാവിനെക്കുറിച്ച് ഒരു ഏകദേശരൂപം കിട്ടും. അതുകൊണ്ട് ദൈവത്തെ അന്വേഷിക്കുന്ന സത്യാന്വേഷണത്തിൽ, ജീവൻ ഒരു പ്രധാന വിഷയമാണ്. നിത്യജീവൻ പ്രാപിക്കുക എന്ന് ബൈബിളിലെ പ്രധാന വിഷയത്തിൽ, ജീവന്റെ വിശകലനം പ്രാധാന്യമർഹിക്കുന്നു.

**എന്നെ അന്വേഷിക്കാത്തവർ എന്നെ കണ്ടെത്തി, എന്നെ ചോദിക്കാത്തവർക്ക് ഞാൻ പ്രത്യക്ഷനായി** എന്ന് ദൈവം പ്രവാചകനിലൂടെ പറഞ്ഞത് ഇവിടെ ചിന്തനീയമാണ്. ജീവനെ അന്വേഷിച്ചു പോയ വ്യക്തി ഒടുവിൽ ചെന്നെത്തിയത് ആത്മാവിലാണ്. ആ സത്യമാണ് ഇവിടെ പ്രവാചകൻ പറഞ്ഞത്. ജീവന്റെ ഉത്ഭവം അന്വേഷിച്ച് പോയാൽ നാം എത്തിച്ചേരുന്നത് ആത്മാവിലാണ് ദൈവത്തിലാണ്. അതു കൊ

ണ്ട് ജീവനെക്കുറിച്ച് ഒരറിവ് സത്യാന്വേഷണത്തിൽ കൂടുതൽ സഹായകരമാണ്.

മരണം വാസ്തവത്തിൽ എന്താണ്? മരണത്തിന്റെ രഹസ്യം അറിയാൻ പണ്ടുകാലം മുതലേ പലരും ശ്രമിച്ചിട്ടുണ്ട്. ആ അന്വേഷണം എത്തിച്ചേർന്നതും ദൈവത്തിലാണ് എന്നതാണ് അത്ഭുതകരമായ കാര്യം. ശ്രീബുദ്ധൻ മരണത്തിന്റെ രഹസ്യം അന്വേഷിച്ചു എന്ന് നമുക്കറിയാം. നചികേതസിന്റെ ഈ അന്വേഷണമാണ് കഠോപനിഷത്തിലെ പ്രതിപാദ്യ വിഷയം. അതുപോലെ പല മതങ്ങളും രൂപപ്പെട്ടിരിക്കുന്നത് ഇത്തരം ചില അന്വേഷണത്തിന്റെ ഫലമായിട്ടാണ്. അന്വേഷണം വേണമെന്നുതന്നെയാണ് ശ്രീയേശുവും പറഞ്ഞിട്ടുള്ളത്.

ശരീരം ആദ്യം ഉണ്ടായോ ജീവൻ ആദ്യം ഉണ്ടായോ എന്ന ചോദ്യത്തിന് സയൻസിന്റെ ഉത്തരം ശരീരം ആദ്യം ഉണ്ടായി, അതിൽ ജീവൻ രൂപപ്പെട്ടു എന്നാണ്, അതുകൊണ്ട് ശരീരത്തിന്റെ നാശത്തോടെ ജീവനും നശിക്കുന്നു, ബാക്കിയൊന്നും അവശേഷിക്കുന്നില്ല എന്നവർ കരുതുന്നു. ശാസ്ത്രത്തെ പിൻപറ്റി അമേരിക്കയിലേയും മറ്റും ഇളം തലമുറ ക്രിസ്തീയ വിശ്വാസികളിൽ പലരും ഇന്ന് നിരീശ്വരവാദികളാണ്. അവിടത്തെ ഒരു സർവ്വെയിൽ കേവലം 7% ശാസ്ത്രജ്ഞന്മാർ മാത്രമെ ഈശ്വരവിശ്വാസികളായിട്ടുള്ളു. ജീവനേക്കുറിച്ച് അറിയാതിരുന്നതിന്റെ ഫലമാണ് ഇത് എന്ന് കരുതുന്നു. ദൈവത്തെക്കുറിച്ച് അറിയണമെന്നേയില്ല, ഒരാൾ അവന്റെ ജീവനെക്കുറിച്ചറിഞ്ഞാൽ അവൻ ശരിയായ വിശ്വാസിയായിക്കൊള്ളും എന്നുറപ്പാണ്. എന്തിനെയാണ് ജീവൻ എന്ന് ചോദിച്ചാൽ നാം എന്ത് പറയും?. ജീവൻ ഉണ്ട് എന്നറിയാമെങ്കിലും അത് നമ്മുടെ ദൈനംദിന അനുഭവമാണെങ്കിലും നമുക്ക് അതിനേക്കുറിച്ച് വലിയ അറിവൊന്നുമില്ല എന്നതാണ് വാസ്തവം.

ജീവനെ ദൈവം സൃഷ്ടിച്ചതാണ് എന്ന് പറഞ്ഞാലും ദൈവത്തോട് കടപ്പാട് പലർക്കും തോന്നുകയില്ല. എന്നാൽ ജീവന്റെ

രഹസ്യം അറിയേണ്ടവിധത്തിൽ അറിയുന്നവന് ദൈവത്തെ മറക്കാൻ കഴിയില്ല. ദൈവത്തിലേക്കുള്ളയാത്രയിൽ ഒരാൾ ആദ്യം എത്തിച്ചേരുന്നത് ജീവനിലാണ്, **ജീവനിലൂടെ മാത്ര മേ ആത്മാവിലേക്ക് (ദൈവത്തിലേക്ക്) പ്രവേശനവുമുള്ളു.** ഈ സത്യം യേശുക്രിസ്തുവും പറഞ്ഞെങ്കിലും അത് മന സിലാക്കേണ്ട രീതിയിൽ പലരും മനസിലാക്കിയിട്ടില്ല എന്ന് തോന്നുന്നു.

മനുഷ്യന് അവനെക്കുറിച്ച് തന്നെ വേണ്ട വിധത്തിലുള്ള ഒരറി വില്ല എന്നതാണ് അവന്റെ സകലപ്രശ്നങ്ങൾക്കും കാരണം. അവനെയറിഞ്ഞാൽ, അവന്റെ സ്വരൂപം ശരിക്കറിഞ്ഞാൽ അ വൻ പിന്നെ മനുഷ്യനല്ല, അവന്റെ എല്ലാ പ്രശ്നങ്ങൾക്കും പ രിഹാരമാകും, മരണത്തെ അവൻ ജയിക്കുകയും ചെയ്യും. ഇ തിന്നായി മനുഷ്യൻ ഒന്നുകിൽ ദൈവത്തെ അന്വേഷിക്കണം, അല്ലെങ്കിൽ അവനെയന്വേഷിക്കണം.

ഈ അന്വേഷണമാണ് സത്യാന്വേഷണം എന്ന് പറയുന്നത്. എന്നെ അന്വേഷിക്കാത്തവർ എന്നെ കണ്ടെത്തി, എന്നെ ചോ ദിക്കാത്തവർക്ക് ഞാൻ പ്രത്യക്ഷനായി(റോമർ: 10:20). ഈ അ ന്വേഷണം ദൈവത്തിൽ എത്തിച്ചേരും എന്നതിന് ഒരു തെളി വാണ് ഇത്. ജീവന്റെരഹസ്യം അറിയുന്നത്വരെ ചില സംശ യങ്ങൾ തോന്നിയേക്കാം എങ്കിലും അത് പരമമായ സത്യമാ ണ് എന്ന് ഭാരതത്തിൽ നമ്മുടെ പൂർവ്വീകരിൽ പലരും തെ ളിയിച്ചുകഴിഞ്ഞു. ഇത്തരത്തിലുള്ള ഒരു അന്വേഷണമാണ് യേശുവും സൂചിപ്പിക്കുന്നത്. അന്വേഷിപ്പീൻ കണ്ടെത്തും, മു ട്ടുവീൻ തുറക്കപ്പെടും എന്ന് യേശു പറയുന്നുണ്ട്.

ജീവനെ അന്വേഷിച്ചു ചെല്ലുന്നവർ ആദ്യം എത്തുന്നത് സ മഷ്ടി ജീവനിലാണ്, യേശുക്രിസ്തുവിലാണ്. യേശു പറഞ്ഞു **ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു.** **<u>ജീവൻ പു ത്രനാണ്, ആത്മാവ് പിതാവും</u>.** പിതാവില്ലെങ്കിൽ നാം ഇല്ല. യേശുക്രിസ്തു എന്ന് കേൾക്കുമ്പോൾ ഒരു മനുഷ്യശരീരം എന്ന് ചിന്തിക്കുന്നത് അൽപന്മാരാണ്. ഈ പ്രപഞ്ചം മുഴുവ

ൻ സർവ്വവ്യാപിയായി വ്യാപിച്ചു നിൽക്കുന്ന അനന്തസത്ത യാണ് വാസ്തവത്തിൽ പുത്രൻ. അതാണ് ജീവൻ. ആ ജീവ നാണ് നമ്മിലും ജീവനായി പ്രകാശിക്കുന്നത്. പല ജീവന്മർ ഉണ്ടെന്ന് തോന്നുന്നത് അജ്ഞാനത്താൽ മാത്രമാണ്. ഏക ജാതനായ പുത്രൻ മാത്രമേയുള്ളു. അതിന് വാസ്തവത്തിൽ പേരൊന്നുമില്ല, എങ്കിലും നമുക്ക് തിരിച്ചറിയാൻ ക്രിസ്തു എ ന്ന നാമം ഉപയോഗിക്കാം.

ഈ പ്രപഞ്ചത്തിലെ എല്ലാ ജീവനും നിലനിൽക്കുന്നത് ആജീ വനിലാണ്, ക്രിസ്തുവിലാണ്. ഇത് വ്യക്തമാക്കാൻ യേശു പ റഞ്ഞത്, ഞാൻ സാക്ഷാൽ മുന്തിരിവള്ളിയും എന്റെ പിതാ വ് തോട്ടക്കരനുമാണ് എന്നാണ്. **<u>മുന്തിരിവള്ളിയാകുന്ന ജീവ നിൽ ആണ് എല്ലാവരും ജീവിക്കുന്നത്</u>**. ആ ജീവനാണ് മനു ഷ്യനിലും, മൃഗങ്ങളിലുമെല്ലാം ജീവനായി പ്രകടമാകുന്നത്. ജീവന്റെ സ്പന്ദനം എവിടെയൊക്കേയോ ഉണ്ടോ അതു എ ല്ലാം സർവ്വവ്യാപിയും സർവ്വാന്തര്യാമിയുമായ ആ ജീവനാ ണ്. തോട്ടക്കാരൻ ഇല്ലെങ്കിൽ മുന്തിരിവള്ളിയുമില്ല നമ്മളും ഇല്ല. ഒരു നിമിഷം ആത്മാവില്ലെങ്കിൽ, ദൈവം ഇല്ലെങ്കിൽ, ആനിമിഷം നമ്മളുമില്ല. ഈ അവസ്ഥയിൽ ഇരുന്നുകൊണ്ട് അജ്ഞാനികൾ ദൈവം ഇല്ല എന്ന് പറയുന്നു. ബൈബിൾ അ വരെ പറയുന്നത് മൂഢന്മാർ എന്നാണ്.

**<u>ആത്മാവിന്റെ പ്രതിബിംബമണ് ജീവൻ</u>**, യഥാർത്ഥ വസ്തു വായ ആത്മാവില്ലെങ്കിൽ പ്രതിബിംബം എങ്ങനെയുണ്ടാകും?. ആത്മാവില്ലായിരുന്നുവെങ്കിൽ നമ്മളും ഉണ്ടാകുമായിരുന്നില്ല. ദൈവം തന്റെ സ്വരൂപത്തിൽ, സാദൃശ്യത്തിൽ മനുഷ്യനെ സൃഷ്ടിച്ചു എന്ന് ബൈബിൾ പറയുന്നു. ഏതൊരു പ്രതിബിം ബവും യഥാർത്ഥ വസ്തുവിനേപ്പോലെയാണല്ലോ ഇരിക്കു ന്നത്. ദൈവം സൃഷ്ടിച്ചു എന്ന് പറയുന്നത് മറ്റെന്തെങ്കിലും വ സ്തുവിൽ നിന്ന് മനുഷ്യനെയുണ്ടാക്കി എന്നല്ല, താൻ തന്നെ പ്രതിബിംബിച്ചാണ് മനുഷ്യനെ സൃഷ്ടിച്ചതു. **ഞാൻ നിന്നോട് കൂടെയുണ്ട്** എന്ന് ദൈവംപറഞ്ഞത് ഈ സത്യമാണ്.

മനുഷ്യനിൽ ആത്മാവുണ്ട്, അതിന്റെ പ്രതിബിംബവുമുണ്ട്, അതാണ് **പിതാവും പുത്രനും**. ഇതുകൂടാതെ ഇന്ദ്രിയങ്ങളും മനസും ബുദ്ധിയും ചിത്തവും ഉണ്ട്. ഇത് വാസ്തവത്തിൽ ജഡം തന്നെയാണ് അത്യന്തം **സൂക്ഷ്മമായവസ്തുക്കൾ കൊണ്ടാണത് നിർമ്മിച്ചിരിക്കുന്നത്**. ഈ സൂക്ഷ്മതലത്തിൽ ആണ് ആത്മാവ് പ്രതിബിംബിക്കുന്നത്. അതിനെയാണ് ജീവൻ എന്ന് പറയുന്നതും. **ജഡീകതലത്തിലെ ആത്മാവിന്റെ പ്രതിബിംബത്തെയാണ് ജീവൻ എന്ന് പറയുന്നത്**. അങ്ങനെ പ്രതിബിംബിക്കുമ്പോൾ അവയോരോന്നും ആത്മാവിനാൽ ചൈതന്യമുള്ളതായി മാറുന്നു. ആത്മാവില്ലായിരുന്നുവെങ്കിൽ ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി,ചിത്തം എല്ലാം ജഡം. സങ്കൽപ്പിക്കാൻ മനസിന് കഴിയില്ല, നിശ്ചയിക്കാൻ ബുദ്ധിക്ക് കഴിയില്ല, ഓർമ്മിക്കാനും, ചിന്തിക്കാനും, ചിത്തത്തിനും കഴിയില്ല. ഇവയോരൊന്നിലും ചൈതന്യം പ്രകടമാകുകയും അവയിൽ ഓരോ കാര്യങ്ങൾ നടക്കുകയും ചെയ്യുമ്പോൾ മനസ് **ഞാൻ** സങ്കൽപ്പിക്കുന്നു, ബുദ്ധി, **ഞാൻ** നിശ്ച്ചയിക്കുന്നു എന്ന് ധരിക്കുന്നു, ചിത്തം, **ഞാൻ** ഓർമ്മിക്കുന്നു, **ഞാൻ** ചിന്തിക്കുന്നു, എന്നൊക്കെ ധരിക്കുന്നു. അഥവാ മനസ്, ബുദ്ധി, ചിത്തം ഇവയിൽ **ഞാൻ** എന്ന ബോധം സ്പുരിക്കുന്നു. ചിലപ്പോൾ ശരീരത്തെ ഞാൻ എന്ന് പറയാറുണ്ട്. ചില സാഹചര്യങ്ങളിൽ മനുഷ്യന് ഈ സത്യം അറിവുണ്ട്, അപ്പോൾ എന്റെ മനസ്, എന്റെ ബുദ്ധി, എന്റെ ഓർമമശക്തി എന്നൊക്കെപ്പറയുന്നു. അപ്പോൾ ഇതൊന്നുമല്ല ഞാൻ എന്ന് ബോധം ഉണ്ടാകുന്നു.

യഥാർത്ഥ **ഞാൻ** എന്താണ് എന്ന് ചോദിച്ചാൽ നമുക്ക് ഉത്തരമില്ല. പക്ഷെ ഒന്നറിയാം, **ഞാൻ** ഉണ്ട്. ഇന്ദ്രിയങ്ങൾ മനസ് ബുദ്ധി, ചിത്തം ഇവയിൽ ആത്മാവ് പ്രതിബിംബിക്കുന്നുണ്ടെങ്കിൽ എന്തുകൊണ്ട് നാം ദൈവത്തെക്കാണുന്നില്ല. എല്ലാ വസ്തുക്കൾക്കും പ്രതിബിംബിപ്പിക്കാൻ ഉള്ള കഴിവുണ്ട് എങ്കിലും ചിലതിന് ആ കഴിവ് കൂടുതൽ ഉണ്ട്. നാം കണ്ണാടിയിൽ നമ്മുടെ മുഖം കാണുന്നത് പോലെ നിലത്ത് മണ്ണിലെന്തുകൊണ്ട് കാണുന്നില്ല? അവിടെ നമ്മുടെ പ്രതിരൂപം ഇല്ലേ?. ചന്ദ്രൻ

സൂര്യന്റെ പ്രകാശത്തെ പ്രതിബിംബിപ്പിക്കുകയാണ് ചെയ്യുന്നത്.

ഭാരതത്തിലെ ഋഷീശ്വരന്മാർ അവരുടെ അന്തക്കരണത്തെ (മനസ്, ബുദ്ധി, ചിത്തം) കണ്ണാടി പോലെ മിനുസമാക്കി. അതിൽ പ്രതിബിംബിക്കുന്ന ആത്മാവിനെ സ്പഷ്ടമായി കണ്ടു. അതു പവിത്രമാക്കുന്ന ആർക്കും അത് കാണാം എന്നവർ പറഞ്ഞു. യേശുവും അത് തന്നെ പറഞ്ഞു. **ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെ കാണും**.

നമ്മുടെ ജീവിതം ജീവനിലോ ആത്മാവിലോ അല്ല, മറിച്ച് നമ്മുടെ അന്തക്കരണങ്ങളിൽ, ശരീരത്തിൽ, അതിന് പുറത്ത്, ലോകത്ത്, ഒക്കെയാണ്. ജീവനായിട്ട് ഇരിക്കാൻ നമുക്ക് കഴിയാറില്ല, മറ്റു പലതുമായി നാം ജീവിക്കുന്നു. ഈ ജീവിതത്തെ ജീവന്റെ പരദേശവാസം എന്ന് ബൈബിൾ പറയുന്നു. അവന്റെ സ്വദേശം നിത്യജീവനായ യേശുക്രിസ്തുവിൽ ആണ്. പരദേശ ജീവിതം നിർത്തി ആത്മാവിൽ വസിക്കുക എന്നാണ് ബൈബിൾ പറയുന്നത്. ജഢീകവസ്തുക്കളുടെ രൂപം നിമിഷം പ്രതി മാറിക്കൊണ്ടിരിക്കും. ഒന്നിന്റെ രൂപം നശിച്ച് മറ്റൊന്നായി മാറുക അതിന്റെ സ്വഭാവമാണ്. എന്നാൽ ഒരിക്കലും മാറ്റത്തിന് വിധേയമാകാതെ നിൽക്കുന്നത് ആണ് ആത്മാവ്. **ദൈവം മാറ്റമില്ലാത്തവൻ** എന്ന് ബൈബിൾ പറയുന്നു.

**ജീവന് ജനനമോ മരണമോ ഇല്ല,** അതുകൊണ്ട് അത് നിത്യനാണ്. നിത്യജീവൻ എന്നതിനെ പറയുന്നത് അതുകൊണ്ടാണ്. **ഓരോ മനുഷ്യനും ജീവനാണ്, അതുകൊണ്ട് നിത്യനാണ്.** പക്ഷെ ഈ സത്യം അറിയില്ല. ഈ സത്യം അറിയേണ്ട രീതിയിൽ അറിഞ്ഞാൽ അവൻ സ്വതന്ത്രനാകും. യേശു പറഞ്ഞു:-**നിങ്ങൾ സത്യം അറിയുകയും സത്യം നിങ്ങളെ സ്വതന്ത്രനാക്കുകയും ചെയ്യും**. ഈ സത്യത്തെ അന്വേഷിക്കുന്നവരാണ് സത്യന്വേഷികൾ എന്നറിയപ്പെടുന്നത്.

ആ സത്യം എങ്ങനെ അറിയണം, കേട്ടാൽ മാത്രം മതിയോ? അനുഭവിച്ചറിയുക, രുചിച്ചറിയുകയെന്ന് ബൈബിൾ പറയുന്നു. രുചിച്ചറിയുമ്പോൾ മനുഷ്യൻ ആത്മാവായ ദൈവത്തിന്റെ പ്രതിബിംബം മാത്രമാണ് എന്നറിയുന്നു. **ഞാനും എന്റെ പിതാവും ഒന്നാകുന്നു** എന്ന അനുഭവമാണ് അപ്പോൾ ഉള്ളത്. പിതവും പുത്രനും ഒന്നാണ്. ആത്മാവ് നിത്യ സത്യം, പുത്രൻ അതിന്റെ നിഴൽ അല്ലെങ്കിൽ പ്രതിബിംബം.

# 10.കന്യകമാർ

(മത്തായി 25: 1–13)

## എണ്ണയുടെ രഹസ്യം

സ്വർഗരാജ്യം മണവാളനെ എതിരേൽക്കാൻ വിളക്കെടുത്തും കൊണ്ട് പുറപ്പെട്ട പത്ത് കന്യകമാരോട് സദൃശം ആകും. അവരിൽ അഞ്ച്പേർ ബുദ്ധിയില്ലാത്തവരും അഞ്ച്പേർ ബുദ്ധിയുള്ളവരും ആയിരുന്നു. ബുദ്ധിയില്ലാത്തവർ വിളക്ക് എടുത്തപ്പോൾ എണ്ണ എടുത്തില്ല. ബുദ്ധിയുള്ളവരോ വിളക്കോടുകൂടെ പാത്രത്തിൽ എണ്ണയും എടുത്തു. പിന്നെ മണവാളൻ താമസിക്കുമ്പോൾ മയക്കം പിടിച്ച് ഉറങ്ങി.

അർദ്ധരാത്രിക്കൊ മണവാളൻ വന്നു; അവനെ എതിരേൽപാൻ പുറപ്പെടുവീൻ എന്ന് ആർപ്പ് വിളിയുണ്ടായി. അപ്പോൾ കന്യകമാർ എല്ലാവരും എഴുന്നേറ്റ് വിളക്ക് തെളിയിച്ചു. എന്നാൽ ബുദ്ധിയില്ലാത്തവർ ബുദ്ധിയുള്ളവരോട്; ഞങ്ങളുടെ വിളക്ക് കെട്ടുപോകുന്നത് കൊണ്ട് നിങ്ങളുടെ എണ്ണയിൽ കുറെ ഞങ്ങൾക്ക് തരുവീൻ എന്ന് പറഞ്ഞു. ബുദ്ധിയുള്ളവർ ഞങ്ങൾക്കും നിങ്ങൾക്കും പോരാ എന്ന് വരാതിരിപ്പാൻ നിങ്ങൾ വിൽക്കുന്നവരുടെ അടുക്കൽ പോയി വാങ്ങിക്കൊൾവീൻ എന്ന് ഉത്തരം പറഞ്ഞു. അവർ വാങ്ങാൻ പോയപ്പോൾ മണവാളൻ വന്നു; ഒരുങ്ങിയിരുന്നവർ അവനോട്കൂടെ കല്യാണസദ്യക്ക് ചെന്നു, വാതിൽ അടക്കുകയും ചെയ്തു.

അതിന്റെശേഷം മറ്റ് കന്യകമാരും വന്നു, കർത്താവേ കർത്താവേ ഞങ്ങൾക്ക് തുറക്കേണമേ എന്ന് പറഞ്ഞു. അതിന് അവൻ; ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന് സത്യമായിട്ട് നിങ്ങളോട് പറയുന്നു. ആകയാൽ ആ നാളും നാഴികയും നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പീൻ.

ഈ കഥ നാം കേൾക്കുമ്പോൾ തന്നെ അതിന്റെ ആശയം നമുക്ക് മനസിലാകുന്നു, അതുകൊണ്ട് കൂടുതലൊന്നും ചിന്തി

ക്കാൻ നാം തുനിയാറില്ല. യേശുക്രിസ്തുവിന്റെ വരവിനായി നാം കാത്തിരിക്കണം, ഭക്തിയാകുന്ന എണ്ണ എപ്പോഴും കരുതിയിരിക്കണം. മണവാളൻ എപ്പോഴാണ് വരുന്നത് എന്ന് നിശ്ചയമില്ലായ്കയാൽ സദാ പ്രാർത്ഥനയിൽ അവന്റെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കണം എന്നൊക്കെ നമുക്ക് മനസിലാകുന്ന കാര്യങ്ങളാണ്. അതുകൊണ്ട് ഈ ഉപമയിൽ കൂടുതലൊന്നും ചിന്തിക്കാൻ നാം മിനക്കെടാറില്ല.

പലരും ധരിക്കുന്നത് യേശുവിന്റെ വാക്കുകൾ ഗ്രഹിക്കാൻ വളരെ എളുപ്പമാണ്, അതിൽ നിഗൂഢതകൾ ഒന്നും ഒളിച്ചിരിപ്പില്ല എന്നാണ്. ഈ ഉപമയിലൂടെ യേശുക്രിസ്തു നമുക്ക് തരുന്ന നിഗൂഢ സന്ദേശം എന്താണ് എന്നാണ് വാസ്തവത്തിൽ അറിയേണ്ടത്. യേശുക്രിസ്തു ഉപമയിലൂടെ സംസാരിക്കുന്നത് എല്ലാവർക്കും കാര്യങ്ങൾ എളുപ്പത്തിൽ മനസിലാക്കാൻ വേണ്ടിയാണ് എന്ന് നാം ധരിക്കുന്നു. എന്നാൽ വാസ്തവം അതല്ല എന്നാണ് ബൈബിൾ പറയുന്നത്. വരം ലഭിച്ചവർക്ക് പോലും ഗ്രഹിക്കാൻ പ്രയാസമായിരുന്നു യേശു ഉപമകളിലൂടെ സംസാരിച്ചപ്പോഴെല്ലാം എന്ന് ബൈബിൾ സാക്ഷ്യപ്പെടുത്തുന്നു.

ശിഷ്യന്മാരേക്കുറിച്ച് വരം ലഭിച്ചവർ, എന്ന് യേശുക്രിസ്തു തന്നെ പറയുന്നുണ്ട്, എങ്കിലും യേശുക്രിസ്തു പറഞ്ഞ പലതും അവർക്ക് മനസിലായിരുന്നില്ല, എന്നവർ തന്നെ പറയുന്നുണ്ട്. ചില ഉപമകൾ യേശുക്രിസ്തു അവർക്ക് വ്യാഖ്യാനിച്ച് കൊടുക്കുന്നത് ബൈബിളിൽ നാം കാണുന്നുമുണ്ട്. എങ്കിലും പല ഉപമകളും ഇന്നും വ്യാഖ്യാനിക്കപ്പെടാതെ ബൈബിളിൽ നമുക്ക് കാണാം. അതിൽ ഓരോ ഉപമയിലും ആത്മീയത്തിന്റെ ദിവ്യരഹസ്യങ്ങൾ ഒളിപ്പിച്ചുവെച്ചിരിക്കുന്നത് കണ്ടെത്തേണ്ടത് നമ്മുടെ ചുമതലയാണ്.

ക്രിസ്തുവിന്റെ വരവാണ് മണവാളന്റെ വരവായി പറഞ്ഞിരിക്കുന്നത്, ബുദ്ധിയുള്ള കന്യകമാർ യേശുവിനെ എതിരേൽക്കാൻ കാത്തിരിക്കുന്ന വിശ്വാസികളും. കല്യാണ സദ്യ നട

ക്കുന്നത് സ്വർഗരാജ്യത്തിലാണ് ഇത്രയും മനസിലാക്കുക വള രെ എളുപ്പമാണ്. എന്നാൽ എണ്ണയുടെ രഹസ്യമാണ് നമുക്ക് വെളിപ്പെട്ട് കിട്ടേണ്ടത്. എണ്ണയുണ്ടായിരുന്നവർ സ്വർഗത്തി ലേക്ക് എടുക്കപ്പെട്ടു, എണ്ണയില്ലാത്തവരാകട്ടെ പുറംതള്ളപ്പെ ടുകയുംചെയ്തു. അതുകൊണ്ട് എണ്ണയാണ് ഈ ഉപമയിലെ കാതലായ വിഷയം. അത് എന്തായിരിക്കും എന്നാണ് കണ്ടെ ത്തേണ്ടത്. യേശുക്രിസ്തുവിന്റെ വരവിനായി ഒരുങ്ങിയിരി ക്കുന്ന ഏവരും ചിന്തിക്കേണ്ടത് ആവശ്യത്തിന് എണ്ണ കരുതി യിട്ടുണ്ടോ എന്നാണ്.

സ്വർഗരാജത്തിലേക്ക് പ്രവേശിക്കുന്നതിന് അത്യന്താപേക്ഷീക മായ കാര്യം എന്തായിരിക്കുമോ, അതായിരിക്കണം എണ്ണ എ ന്നത്കൊണ്ട് ഉദ്ദേശിക്കുന്നത്. വിളക്കിനേ സംബന്ധിച്ചിട ത്തോളം എങ്ങനെ എണ്ണ മുഖ്യമായിരിക്കുന്നുവൊ, അതുപോ ലെ മുഖ്യമായ എന്തിനേയോകുറിച്ചാണ് യേശു ഇവിടെ സൂ ചിപ്പിക്കുന്നത്. സ്വർഗരാജ്യ പ്രാപ്തിക്ക് മുഖ്യമായ സംഗതി എന്താണ്; ഭക്തി, പ്രാർത്ഥന, ഉപവാസം സുവിശേഷ വേല, ദാന ധർമ്മങ്ങൾ ഇവ എന്തെങ്കിലും ആയിരിക്കുമോ?

നമ്മിൽ ചിലർ യേശുക്രിസ്തുവിന് വേണ്ടി പ്രവർത്തിക്കുന്ന വരാണ്, ചിലർ അനേകരെ ദൈവത്തിലേക്ക് ആകർഷിക്കു ന്നവരാണ്, ചിലർ ചുരുങ്ങിയ രീതിയിൽ സുവിശേഷ പ്രവർ ത്തനങ്ങൾ ചെയ്യുന്നവർ. ചിലർ പലവട്ടം ഒരു ദിവസം മറ്റുള്ള വർക്ക് വേണ്ടി പ്രാർത്ഥിക്കുന്നവർ. ദൈവത്തെ അറിയാതെ ജീവിക്കുന്ന പലരെ ദൈവത്തെ കുറിച്ച് ബോധവാന്മാരാക്കു ന്നവരാണ് ചിലർ. ചിലർ രോഗശന്തി ശുശ്രൂഷ ചെയ്യുന്നവർ അങ്ങനെ പലതരത്തിൽ നാം ആത്മീയത്തിൽ ബന്ധപ്പെട്ടിരി ക്കുന്നു. ഇതൊക്കെയായിരിക്കുമോ എണ്ണ എന്നതുകൊണ്ട് യേ ശു ഉദ്ദേശിക്കുന്നത്.

യേശുക്രിസ്തു തന്നെ മറ്റൊരു ഭാഗത്ത് ഈ എണ്ണ എന്താണ് എന്ന് പരോക്ഷമായി പറയുന്നതിലേക്കാണ് നാം ശ്രദ്ധ തിരി ക്കാൻ ശ്രമിക്കുന്നത്. (മത്തായി 7: 15– 24)

കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊൾവീൻ, അവർ ആടുകളുടെ വേഷം പൂണ്ട് നിങ്ങളുടെ അടുക്കൽ വരുന്നു; അകമേയോ അവർ കടിച്ച്കീറുന്ന ചെന്നായ്ക്കൾ ആകുന്നു. അവരുടെ ഫലങ്ങളാൽ നിങ്ങൾക്ക് അവരെ തിരിച്ചറയാം; മുള്ളുകളിൽ നിന്ന് മുന്തിരിപ്പഴവും ഞെരിഞ്ഞലുകളിൽ നിന്ന് അത്തിപ്പഴവും പറിക്കുമാറുണ്ടോ? നല്ലവൃക്ഷം ഒക്കേയും നല്ലഫലം കായ്ക്കുന്നു. നല്ലവൃക്ഷത്തിന് ആകാത്തഫലവും ആകാത്ത വൃക്ഷത്തിന് നല്ലഫലവും കായ്പാൻ കഴിയില്ല. നല്ലഫലം കായ്ക്കാത്ത വൃക്ഷം ഒക്കേയും വെട്ടി തീയിൽ ഇടുന്നു.

ഇതാണ് കൈയിൽ എണ്ണ കരുതാത്തവരെക്കുറിച്ച് യേശു പറയുന്നത്. ആകയാൽ അവരുടെ ഫലത്താൽ നിങ്ങൾ അവരെ തിരിച്ചറിയും. ഈ തിരിച്ചറിവിന് നമുക്ക് എണ്ണ കരുതിയിട്ടുള്ളവർ എങ്ങനെയയായിരിക്കും എന്നതിനെക്കുറിച്ച് നല്ല അറിവുണ്ടായിരിക്കണം, അല്ലാത്ത പക്ഷം നമുക്ക് മറ്റുള്ളവരെ തിരിച്ചറിയാൻ കഴിയുന്നില്ല എന്നുള്ളതിനേക്കാൾ ഉപരി നമ്മെക്കുറിച്ച്, നമ്മുടെ അവസ്ഥയെക്കുറിച്ച്, അറിയാൻ കഴിയില്ല.

മറ്റുള്ളവർ ഫലം കായ്ക്കുന്നുണ്ടോ എന്നതിലുപരി നാം ഏത് പ്രകാരമുള്ള ഫലമാണ് കായ്ക്കുന്നത് എന്ന് തിരിച്ചറിയാൻ കഴിയണം. നിർഭാഗ്യവശാൽ ആ അറിവും, അത് നമ്മിൽ പരിശോധിച്ച് നോക്കാനുള്ള കഴിവും പലരിലും വളരെ കുറവാണ്. ഫലങ്ങളെയാണ് ദൈവം നോക്കുന്നത്, എത്ര തഴച്ച് വളർന്ന് നിൽക്കുന്ന വൃക്ഷമാണ് എന്നല്ല. ഒരുപക്ഷെ ആ വൃക്ഷത്തിന്റെ തണലിൽ കൂടുതൽ ആളുകൾ ഇരുന്ന് ആശ്വസിക്കുന്നുണ്ടാകാം, മറ്റു പലതരത്തിൽ ഉപയോഗം മനുഷ്യർക്ക് ആ വൃക്ഷത്തെക്കൊണ്ടുണ്ടാകാം, എങ്കിലും ഇതൊന്നുമല്ല പരിഗണിക്കപ്പെടുന്നത്, ആ വൃക്ഷത്തിൽ ഏതു തരം ഫലമാണ് കായ്ക്കുന്നത് എന്നാണ്. **ഫലത്തെ** മാത്രം നോക്കിയിട്ടാണ് ആ വൃക്ഷത്തെ നിലനിർത്തണമോ അതോ വെട്ടി തീയിൽ ഇട്ട് നശിപ്പിക്കണമോ എന്ന് ദൈവം തീരുമാനിക്കുന്നത്. ഫലത്തെ,

പ്രവർത്തിയെ മാത്രം നോക്കിയിട്ടാണ് സ്വർഗരാജ്യത്തിലേ ക്കുള്ള പ്രവേശന കവാടം തുറക്കുന്നത്.

നല്ല ഫലം എങ്ങനെയായിരിക്കും എന്ന അറിവില്ലെങ്കിൽ, നല്ല പ്രവർത്തി എന്താണ് എന്നറിയില്ലെങ്കിൽ നമുക്ക് നമ്മെത്ത ന്നെ വിലയിരുത്തുവാനോ, തീയ പ്രവർത്തികളെ തിരുത്തു വാനോ കഴിയില്ല, അതു കൊണ്ട് ഇവിടെ ജ്ഞാനമാണ് ആ വശ്യം.

തുടർന്ന് യേശു പറയുന്നു, (മത്താ:7:21) എന്നോട് കർത്താവേ കർത്താവേ എന്ന് പറയുന്നവൻ ഏവനുമല്ല എന്റെ പിതാവി ന്റെ **ഇഷ്ടം ചെയ്യുന്നവൻ** അത്രേ സ്വർഗരാജ്യത്തിൽ കടക്കു ന്നത്. ഇവിടെ എണ്ണ എന്താണ് എന്ന് യേശു സ്പഷ്ടമാക്കു കയാണ്. **ദൈവത്തിന്റെ ഇഷ്ടം ചെയ്യുക** എന്ന പ്രവർത്തിയാ ണ് സ്വർഗരാജ്ജ്യ പ്രാപ്തിക്ക് മുഖ്യമായി വേണ്ടത്. ദൈവ ത്തിന്റെ ഇഷ്ടം എന്താണ് എന്ന് പലപ്പോഴും നമുക്കറിയില്ല, അതു കൊണ്ടാണ് പലതിനും വേണ്ടി നാം ദൈവത്തോട് യാ ചിക്കുന്നത്. നമ്മുടെ ആവശ്യങ്ങൾ നമ്മെക്കാൾ മുൻപെ ദൈ വത്തിനറിയാം, അത് വേണ്ട സമയത്ത് ചോദിക്കാതെ തന്നെ അവൻ തരികയും ചെയ്യും. അവൻ എന്തെങ്കിലും തന്നിട്ടില്ല യെങ്കിൽ, അത് നമുക്ക് ആവശ്യമില്ലാത്തത് എന്ന് മനസിലാ ക്കുകയാണ് വേണ്ടത്. എന്നാൽ നാം എന്തു ചെയ്യുന്നു, നമ്മു ടെ ഇഷ്ടത്തിന്റെ പൂർത്തീകരണത്തിനായി ദൈവത്തോട് മു ട്ടിപ്പായി ചോദിച്ചുകൊണ്ടിരിക്കുന്നു. നിവർത്തിയില്ലതെ ദൈ വം അത് നമുക്ക് തരുമ്പോൾ അത് നമുക്ക്തന്നെ ഒരു ബന്ധ നമായിത്തീരുകയാണ് എന്ന് നാം അറിയുന്നില്ല.

ഒരിക്കൽ ഒരു സന്യാസിവര്യൻ ഒരു ഗ്രാമത്തിൽ എത്തിച്ചേ ർന്നു. ഭാരതീയ ആചാരപ്രകാരം പല ഭക്തന്മാരും അദ്ദേഹ ത്തെ സന്ദർശിക്കുകയും ഉപചാരങ്ങൾ അർപ്പിക്കുകയും ചെ യ്തു. അക്കൂട്ടത്തിൽ ഒരു സത്സ്വഭാവിയായ ചെറുപ്പക്കാരൻ സന്യാസിവര്യന്റെ ശുശ്രൂഷകൾക്കായി അനുവാദം വാങ്ങി

അദ്ദേഹത്തിന്റെ സമീപത്ത് കൂടി. ശുശ്രൂഷകൾ കൊണ്ട് തൃപ്തനായ സന്യാസി വര്യൻ ചോദിച്ചു,

കുഞ്ഞേ, നീ എന്താണ് എന്നിൽ നിന്ന് പ്രതീക്ഷിക്കുന്നത്.

ആ ചെറുപ്പക്കാരൻ തന്റെ ദീർഘകാലത്തെ ആഗ്രഹം അവതരിപ്പിച്ചു.

എനിക്ക് ഈശ്വരാന്വേഷണത്തിന് ഉള്ള മാർഗം നിർദ്ദേശിക്കണം, അങ്ങയിൽ ഞാൻ എന്റെ ഗുരുവിനെ കാണുന്നു.

സന്യാസി വര്യൻ മൂന്ന് ദിവസം ആ ഗ്രാമത്തിൽ തങ്ങി തന്റെ ശിഷ്യന് വേണ്ട കാര്യങ്ങൾ ഉപദേശിച്ചിട്ട് അവിടം വിട്ടു.

ചെറുപ്പക്കാരൻ വിജനമായ ഒരു കാട്ടു പ്രദേശം ഗുരുവിന്റെ ആജ്ഞപ്രകാരം തിരഞ്ഞെടുത്തു, അവിടെ ഒരു ഗുഹയിൽ ഇരുന്ന് ഗുരുവിന്റെ ഉപദേശപ്രകാരമുള്ള സാധനകൾ ആരംഭിച്ചു. തനിക്ക് വേണ്ട് ഭക്ഷണം, വെള്ളം എല്ലാം സമിപപ്രദേശത്തു തന്നെ ഉണ്ടായിരുന്നു. ആകെ വസ്ത്രമായി ഉണ്ടായിരുന്നത് രണ്ട് കൗപീനങ്ങൾ മാത്രമാണ്. ഒരുദിവസം നോക്കുമ്പോൾ അതിൽ ഒന്നു എലി നശിപ്പിച്ചിരിക്കുന്നത് കണ്ടു, ഇങ്ങനെയായാൽ എന്തുചെയ്യും എന്നാലോചിച്ചു കൊണ്ട് ഗ്രാമത്തിലേക്ക് നടന്നു. ഗ്രാമത്തിൽ ചെന്ന് വിവരം ധരിപ്പിച്ചപ്പോൾ അവർ ഒരു വിദ്യ പറഞ്ഞു കൊടുത്തു.

സ്വാമി ഒരു പൂച്ചയെ ഞങ്ങൾ തന്നുവിടാം, പൂച്ചയുണ്ടെങ്കിൽ എലി വരില്ല.

സ്വാമി പൂച്ചയുമായി തന്റെ ഗുഹയിലേക്ക് പോയി, അവിടെ ചെന്നപ്പോൾ, പാലു കുടിച്ചു വളർന്ന പൂച്ചയായത് കൊണ്ട് പാല് കിട്ടാതെ പൂച്ച കരയാൻ തുടങ്ങി.

വീണ്ടും ഗ്രാമത്തിലെത്തിയ സ്വാമിക്ക് ഗ്രാമക്കാർ ഒരു പശുവിനെ കൊടുത്തയച്ചു. തന്റെ ധ്യാനിക്കേണ്ട സമയം മുഴുവൻ പൂച്ചയും പശുവും ഇല്ലാതാക്കുന്നതിൽ പ്രയാസം തോ

ന്നിയ സ്വാമി ഗ്രാമക്കാരെ സങ്കടം ബോധിപ്പിച്ചു, അവർ പശു വിനെയും പൂച്ചയേയും പരിപാലിക്കാൻ ഒരു ബാലനെ കൊ ടുത്തയച്ചു.

കുറെ ദിവസം കഴിഞ്ഞപ്പോൾ അവന്റേയും കാര്യങ്ങൾ സ്വാ മി തന്നെ നോക്കേണ്ട അവസ്ഥയായി. ഈ വിവരം അറിഞ്ഞ ഗ്രാമക്കാർ ഇവരുടെ എല്ലാം സഹായത്തിനായി ഒരു ചെറു പ്പക്കാരിയായ സ്ത്രീയെ കൊടുത്തയച്ചു.

ഇപ്പോൾ കാര്യങ്ങളെല്ലാം നോക്കാൻ ഒരളായല്ലോ എന്ന് സ മാധാനിച്ച് സ്വാമി തന്റെ ഗുരു ഉപദേശിച്ച പ്രകാരം ധ്യാനം അഭ്യസിക്കാൻ തുടങ്ങി. മാസങ്ങൾ കടന്നുപോയി. സ്ത്രീ ഗർ ഭിണിയായി. ഇനി കാട്ടിൽ കഴിയുന്നത് പന്തിയല്ല എന്ന് തോ ന്നി എല്ലാവരും ഗ്രാമത്തിലേക്ക് മടങ്ങി. ഗ്രാമക്കാർ സ്വാമിക്ക് കുറച്ച് കൃഷിയും ഒരു വീടും ദാനമായി കൊടുത്തു. അങ്ങനെ ഒരു കൃഷിക്കാരനും മൂന്നു കുട്ടികളുടെ അച്ഛനുമായി സ്വാമി കഴിയുമ്പോൾ ഒരിക്കൽ തന്റെ ഗുരുനാഥൻ ശിഷ്യനെ തേടി യെത്തി. ഗ്രാമവാസികളിൽ നിന്നും വിവരം ശേഖരിച്ച് ഒടുവി ൽ, ഗ്രഹസ്ഥനായി ധ്യാനം ഒക്കെ ഉപേക്ഷിച്ച് കഴിയുന്ന ത ന്റെ ശിഷ്യനെ കണ്ടെത്തി.

ശിഷ്യന്റെ കണ്ണുകളിലെ കണ്ണുനീർ ഗുരു കണ്ടു, എന്നിട്ട് ചോ ദിച്ചു. കുഞ്ഞേ എന്തു പറ്റി?

ശിഷ്യൻ പറഞ്ഞു,

**ഒരു എലിയാണ് എന്നെ ഈ അവസ്ഥയിലാക്കിയത്.**

ഇത് നമ്മുടെ ഒരോരുത്തരുടേയും കഥയാണ്. ആവശ്യങ്ങളും ആഗ്രഹങ്ങളും നമ്മെ എവിടേക്കോ ഒക്കെ വലിച്ചുകൊണ്ടു പോകുന്നു. പിന്നാലെ പോകാതിരിക്കാൻ നിവർത്തിയില്ലാത്ത അവസ്ഥയിലാണ് നാം ഇപ്പോൾ. ദൈവത്തിന്റെ ഇഷ്ടം എന്ന് നാം പറയുന്നത് ചിലപ്പോൾ നമ്മുടെ ഇഷ്ടത്തെ തന്നെയാണ് എന്ന് പോലും നമുക്കറിയില്ല.

യേശു തുടർന്നു പറഞ്ഞു. പലപ്പോഴും ശ്രദ്ധിക്കാതെ പോകുന്ന ഒരു വേദഭാഗമാണ് തുടർന്ന് നാം കാണുന്നത്. ദൈവത്തിന്റെ ഇഷ്ടമെന്ന് കരുതി നമ്മിൽ പലരും ചെയ്യുന്നതിന്റെ അനന്തരമായ പരിണാമം യേശു ഇവിടെ വിശദീകരിക്കുന്നു. ദൈവത്തിന് വേണ്ടി വേല ചെയ്യുന്നവർക്ക് ഒരു മുന്നറിയിപ്പാണിത് എന്ന് പറയാം. ദൈവ വേല ചെയ്യണമെങ്കിൽ അവന്റെ ആഹ്വാനം വേണമെന്നാണ് നാം ഇവിടെ മനസിലാക്കേണ്ടത്. യേശുക്രിസ്തു തന്റെ ശിഷ്യന്മാരോട് അജ്ഞാപിച്ചതു പോലെ ഒരാജ്ഞ കിട്ടിയിരിക്കണം. അതിലുപരി തന്റെ സ്വധർമ്മം എന്ത് എന്ന് അറിയുകയും, അത് ചെയ്യുകയും വേണം എന്നാണ് യേശു തുടർന്ന് പറയുന്നത്. ദൈവത്തിന്റെ ഇഷ്ടം ചെയ്യണമെങ്കിൽ ആദ്യമെ അത് എന്താണ് എന്ന് അറിയണം.

ഓരോ മനുഷ്യനും ക്രിസ്തുവിന്റെ ശരീരത്തിലെ ഓരോരോ അവയവങ്ങളാണ്. ഓരോ അവയവത്തിനും പ്രവർത്തികൾ വേറെ വേറെയാണ്. അതുകൊണ്ട് ഓരോ വ്യക്തിക്കും ചെയ്യേണ്ടതും വേറെയാണ്. ദൈവം ഓരോരുത്തരിൽ നിന്നും എന്തുദ്ദേശിക്കുന്നു എന്നാണ് ആദ്യം അറിയേണ്ടത്. അതു ചെയ്യുമ്പോൾ മാത്രമേ ദൈവത്തിന്റെ ഇഷ്ടം ചെയ്യലാകൂ.

കർത്താവേ, കർത്താവേ നിന്റെ നാമത്തിൽ ഞങ്ങൾ പ്രവചിക്കുകയും (പ്രസംഗിക്കുകയും) നിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കുകയും നിന്റെനാമത്തിൽ വളരെ വീര്യപ്രവർത്തികൾ പ്രവർത്തിക്കുകയും ചെയ്തില്ലയോ എന്ന് പലരും ആ നാളിൽ എന്നോട് പറയും. അന്ന് ഞാൻ അവരോട്, ഞാൻ ഒരു നാളും നിങ്ങളെ അറീഞ്ഞിട്ടില്ല; **അധർമ്മം പ്രവർത്തിക്കുന്നവരെ** എന്നെവിട്ടുപോകുവീൻ എന്ന് തീർത്ത് പറയും (മത്തായി :7: 22,23)

എത്ര ദുഃഖകരമായ ഒരവസ്ഥയാണ് ഇതെന്ന് ചിന്തിക്കുക. ഒരായുഷ്ക്കാലം മുഴുവൻ സുവിശേഷ വേല ചെയ്തിട്ട് ഒടുവിൽ കിട്ടുന്ന പ്രതിഫലം ഇതാണോ?.

ദൈവരാജ്യത്തിലേക്ക് പ്രവേശിക്കാൻ കഴിയാതെ തിരിച്ച് നിരാശയോടെ മടങ്ങിയ **ബുദ്ധിയില്ലാത്ത അഞ്ച് കന്യകമാരെ** യാണ് യേശു ഇവിടെ ചിത്രീകരിക്കുന്നത്. അവർ മണവാളനെ കാത്തിരുന്നവരായിരുന്നു, അതിനായി പലതും അവർ ചെയ്തിട്ടുണ്ട്, പക്ഷെ ഒടുവിൽ നിരാശയാണ് ലഭിച്ചതു എന്ന് നാം ഓർക്കണം. വിശ്വാസി വളർന്ന് ഒരുവലിയ വടവൃക്ഷമായി പക്ഷെ അതിൽ ദൈവം പ്രതീക്ഷിച്ച ഫലം കണ്ടെത്തിയില്ല. ദൈവത്തിന്റെ ഇഷ്ടം അന്വേഷിച്ചില്ല, ചെയ്തത് എല്ലാം തന്നിഷ്ടമായിരുന്നു. നല്ല കാര്യമാണോ എന്നതിലുപരി, ദൈവത്തിന്റെ ഇഷ്ടമാണൊ എന്ന് നോക്കേണ്ടിയിരിക്കുന്നു എന്നാണ് ഇവിടെ യേശു സൂചിപ്പിക്കുന്നത്.

ദൈവം ഓരോരുത്തരേയും ഓരോ താലന്തുകൾ ഏൽപ്പിച്ചിട്ടുണ്ട്, അത് വ്യാപാരം ചെയ്യുക. **മറ്റൊരാളുടെ താലന്ത് നാം വ്യാപാരം ചെയ്യുന്നത് അധർമ്മമാണ്**. അതാണ് യേശു പറഞ്ഞത്, അധർമ്മം പ്രവർത്തിക്കുന്നവരെ, എന്നെ വിട്ട് പോകുവീൻ.

യേശുവിന്റെ നാമത്തിൽ പ്രസംഗിച്ചതാണോ അധർമ്മം?. യേശുവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കിയതാണോ അധർമ്മം?. ചിന്തിക്കുക. എണ്ണ കരുതാത്തവസ്ഥ എത്ര ഗുരുതരം!.

യേശുവാണ് ഭൂതങ്ങളെ പുറത്താക്കിയതെങ്കിൽ, വീര്യപ്രവർത്തികൾ ചെയ്തതെങ്കിൽ, **ഞാൻ നിങ്ങളെ ഒരുനാളും അറിഞ്ഞിട്ടില്ല എന്ന് യേശു എങ്ങനെ പറയും?**. ഇതിനോട് ബന്ധപ്പെടുത്തി വി.യാക്കോബ് പറയുന്നത് ശ്രദ്ധിക്കുക.(3:1) സഹോദരന്മാരെ, അധികം ശിക്ഷാവിധി വരും എന്നറിഞ്ഞ് നിങ്ങളിൽ **അനേകർ ഉപദേഷ്ടാക്കന്മാർ ആകരുത്**. ഇവിടെ യേശു അതുതന്നെയാണ് പറഞ്ഞതും.

# വീണ്ടുംജനനം

ആമേൻ ആമേൻ ഞാൻ നിന്നോട് പറയുന്നു; പുതിയതായി ജനിച്ചില്ലയെങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴിയില്ല? (യോഹ:3:3). പരീശന്മാരിൽ പ്രമാണിയായിരുന്ന നിക്കോദേമോസിനോടാണ് യേശു ഇത് പറഞ്ഞത്. ദൈവരാജ്യം ലഭിക്കുക എളുപ്പമല്ല, വളരെ ചുരുക്കം പേർക്ക് മാത്രമേ അത് ലഭിക്കുകയുള്ളു എന്ന് യേശു പറഞ്ഞു. ഇവിടെ യേശു പറയുന്നത് അത് സാധ്യമാകണമെങ്കിൽ മനുഷ്യന് **വീണ്ടും ജനനം** വേണ്ടിയിരിക്കുന്നു. **വീണ്ടും ജനിക്കുന്നില്ലെങ്കിൽ** ആരും തന്നെ ദൈവരാജ്യം കാണുകയില്ല എന്നാണ് യേശു നിക്കോദേമോസിനോട് പറയുന്നത്. നിക്കോദേമോസ് യെഹൂദന്മാരുടെ ഗുരു(റാബി)വാണ്. ന്യായപ്രമാണ പണ്ഡിതനാണ്. പലരേയും ദൈവശാസ്ത്രം പഠിപ്പിക്കുന്ന ആചാര്യനാണ്. പക്ഷെ യേശു പറഞ്ഞതിന്റെ ആശയം അദ്ദേഹത്തിന് പിടികിട്ടുന്നില്ല എന്ന് പിന്നീട് നമുക്ക് കാണാം. യേശു അവിടെ അവ്യക്തമായിട്ട്, പരോക്ഷമായിട്ട് ഒക്കെയാണ് പറയുന്നത്, അതുകൊണ്ട് അതു ഗ്രഹിക്കുക പ്രയാസമാണ്.

നിക്കോദേമോസിന് അത് കേട്ടിട്ട് മനസിലായത്, ഒരു മനുഷ്യൻ വൃദ്ധനായ ശേഷവും, വീണ്ടും ജനിക്കണമെന്നാണ്. അത് നേരിട്ട് യേശുവിനോട് ചോദിക്കുന്നുമുണ്ട്. **മനുഷ്യൻ വൃദ്ധനായശേഷം ജനിക്കുന്നത് എങ്ങനെ? രണ്ടാമതും അമ്മയുടെ ഉദരത്തിൽ കടന്ന് ജനിക്കാമോ?** എന്ന് ചോദിച്ചു. എന്നാൽ യേശു ഈ ചോദ്യത്തിന് കൃത്യമായ ഉത്തരം നൽകുന്നില്ല. ഒരു മനുഷ്യൻ മരിച്ചശേഷം വീണ്ടും ഒരമ്മയുടേ ഉദരത്തിൽ ജനിക്കുമോ എന്നാണ് നിക്കോദേമോസ് ഉദ്ദേശിച്ചതു.

ന്യായ പ്രമാണത്തെക്കുറിച്ച് മറ്റൊരു ഗുരുവിൽ നിന്ന് പഠിച്ച ആളായിയിരിക്കണം നോക്കോദേമോസ്. ആ കാലത്ത് ഭാരതത്തിലേപ്പോലെ ഒരു ഗുരുവിന്റെ മുഖത്ത് നിന്നാണ് വിദ്യകൾ അവിടെയും അഭ്യസിച്ചിരുന്നത്. വി.പൗലോസ് ഗമാലിയേൽ

എന്ന ഗുരുവിനടുത്ത് ഏതാണ്ട് പതിനഞ്ചോളം വർഷക്കാലം ന്യായപ്രമാണം അഭ്യസിച്ച ആളായിരുന്നു എന്ന്നമുക്കറിയാം.

ഒരു ഗുരു ശിഷ്യ ബന്ധത്തിലൂടെ മാത്രമാണ് അന്ന് ദൈവശാ സ്ത്രം പഠിച്ചിരുന്നത്. പ്രവാചകന്മാരെല്ലാം അത്തരം ഒരു പര മ്പരയിലാണ് വന്നിരിക്കുന്നത്. ശമുവേൽ പ്രവാചകനായിരു ന്നു ദാവീദിനെ തിരഞ്ഞെടുത്ത് മാർഗനിർദ്ദേശം നൽകിയത്. എലീശയെ പ്രവാചകനാക്കുന്നത് ഏലിയാപ്രവാചകന്റെ കീഴി ലുള്ള ശിക്ഷണമാണ്. അതുപോലെ ഏതെങ്കിലും ഒരു വലിയ മനുഷ്യന്റെ ശിക്ഷണത്തിലാണ് അന്നൊക്കെ ഒരാൾ ഉപദേ ഷ്ടാവായി മാറുന്നത്. ഗുരുവിന്റെ അനുവാദം കിട്ടിയ ശേഷം മാത്രമേ മറ്റുള്ളവരെ പഠിപ്പിക്കാൻ അന്ന് അനുവാദമുള്ളു. ഒ രു ശിഷ്യന്റെ സ്വഭാവ രൂപീകരണത്തിന് ഗുരുവിന്റെ സാമീ പ്യം വഹിക്കുന്ന പങ്ക് വലുതാണ്. ഗുരുവിന്റെ ആജ്ഞ എ ന്തായാലും ചോദ്യം ചെയ്യാതെ അനുസരിക്കാൻ ശിഷ്യന് ബാ ധ്യതയുണ്ട്. അതിന് കഴിയാത്തവരെ അന്ന് ഒരു വിദ്യയും അ ഭ്യസിപ്പിച്ചിരുന്നില്ല.

നിക്കോദേമോസിന്റെ സംശയം ന്യായമായിരുന്നു. പക്ഷെ എ ന്തുകൊണ്ടോ യേശുഅതിന് വ്യക്തമായി ഉത്തരം കൊടു ത്തതായികാണുന്നില്ല. യേശു പറഞ്ഞ വീണ്ടും ജനനം (പു തിയതായി ജനിക്കൽ) ഇപ്പോൾ ജീവിച്ചിരിക്കുന്ന ഒരു മനു ഷ്യൻ വീണ്ടും ഒരു അമ്മയുടെ ഗർഭത്തിൽ വന്നു ജനിക്കുന്ന താണോ എന്ന നിക്കൊദേമോസിന്റെ ചോദ്യം, **പുനർജന്മം** എന്ന ആശയത്തിനോട് വളരെ യോജിക്കുന്ന ഒന്നു തന്നെയാ യിരുന്നു. **പുനർജന്മം** ഉണ്ടോ എന്ന കാര്യത്തിൽ മനുഷ്യർ ര ണ്ട് തട്ടിലും നിലകൊള്ളുന്നുമുണ്ട്. ചിലർ അന്ധമായി അ ങ്ങനെ ഒരിക്കലും സംഭവിക്കുന്നില്ല എന്നു പറയുമ്പോൾ മറ്റു ചിലർ അതേ അന്ധതയിൽ തന്നെ അങ്ങനെ സംഭവിക്കുന്നു ണ്ട് എന്നും വാദിക്കാറുണ്ട്. ഒരു അഭ്യസ്തവിദ്യൻ, ഒരു കാ ട്ടുവാസിയുടെ അടുത്ത്പോയി ഭൂമി കറങ്ങുന്നുണ്ട് എന്ന് പറ ഞ്ഞാൽ അയാൾ അത് ഒരിക്കലും വിശ്വസിക്കുകയില്ല. അതു കൊണ്ട് ഭൂമി കറങ്ങാതെ ഇരിക്കുന്നുമില്ല. വിശ്വസിച്ചാലും ഇ

ല്ലെങ്കിലും സത്യം ഏക്കാലത്തും സത്യം തന്നെയായിരിക്കും. ഭൂമി ഉരുണ്ടതാണ് എന്ന് പറഞ്ഞ ശാസ്ത്രജ്ഞനെ പീഠിപ്പി ച്ചുകൊന്നത് അന്നത്തെ ദൈവശാസ്ത്രത്തിന്റെ ഉടയവരാ യിരുന്നു എന്ന കാര്യം നാം വിസ്മരിക്കരുത്.

നിക്കൊദേമോസിന്റെ ചോദ്യത്തിന് യേശു ഇങ്ങനെ മറുപടി കൊടുത്തതായി നാം വായിക്കുന്നു: ആമേൻ ആമേൻ ഞാൻ നിന്നോട് പറയുന്നു; **വെള്ളത്താലും ആത്മാവിനാലും ജനി ച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിക യില്ല (യോഹ3:5)**.

നിക്കോദേമോസിന് യേശു കൊടുത്ത ഉത്തരം വീണ്ടും ഒരു ചോദ്യത്തിലേക്കാണ് നയിച്ചതു. അതിനർത്ഥം നിക്കോദേമോ സിന് യേശു പറഞ്ഞത് എന്താണ് എന്ന് മനസിലായിരുന്നില്ല എന്നാണ്. നിക്കോദേമോസ് അവനോട്; **ഇത് എങ്ങനെ സം ഭവിക്കും(3:9)** എന്ന് ചോദിച്ചു. ഈ ചോദ്യത്തിനും വ്യക്തമാ യി യേശു ഉത്തരം പറഞ്ഞു കാണുന്നില്ല.

ചില കാര്യങ്ങളിൽ യേശു ഇങ്ങനെയാണ് പറഞ്ഞിട്ടുള്ളത്, അതിന് തക്കതായ കാരണവും ഉണ്ടായിരിക്കാം. ഇന്നും യേ ശു പറഞ്ഞതിന്റെ ഉത്തരം എന്താണ് എന്ന് കൃത്യമായി ഉറ പ്പിച്ചു പറയാൻ പ്രയാസമാണ്. കാരണം, എന്താണ് യേശു ഉ ദ്ദേശിച്ചതു എന്ന് പറഞ്ഞാൽ മാത്രമേ അത് ശരിയായിരിക്കു കയുള്ളു. വെള്ളത്താലും ആത്മാവിനാലും ജനിക്കണം എ ന്നാണ് യേശു അതിനെക്കുറിച്ച് പറഞ്ഞത്. വെള്ളത്താലുള്ള ജനനം എന്ത്, ആത്മാവിനാലുള്ള ജനനം എന്ത് എന്നറിയാ തെ അതും മനസിലാക്കാൻ നിവൃത്തിയില്ല. വ്യക്തമായി അ റിയില്ലെങ്കിലും ഇതിനെ പലരും വിശദീകരിക്കാറുണ്ട്. വെള്ള ത്താലുള്ള സ്നാനം, പരിശുദ്ധാത്മാവിനാലുള്ള സ്നാനം, അ താണ് വെള്ളത്താലുള്ള ജനനവും, ആത്മാവിനാലുള്ള ജനന വും എന്നവർ പറയുന്നു. അപ്പോൾ വീണ്ടും ജനനമെന്നാൽ രണ്ട് സ്നാനങ്ങളാണ്. അതു രണ്ടും കഴിഞ്ഞവരാണ് അവർ എന്നും അവർ പറയുന്നു.

ദൈവരാജ്യത്തിന് യോഗ്യനായ ഒരാൾ എങ്ങനെയായിരിക്ക ണമെന്ന്, യേശു ഒരാളേ ചൂണ്ടിക്കാണിച്ച് തരുന്നുണ്ട്. പക്ഷെ പലരും അത് എത്രകണ്ട് ശ്രദ്ധിച്ചിട്ടുണ്ട്, മനസിലാക്കിയിട്ടു ണ്ട്, എന്ന കാര്യത്തിലാണ് അതിന്റെ മഹത്വം ഇരിക്കുന്നത്. യേശു ക്രിസ്തുവിന് പൈലറ്റായി പ്രവചനപ്രകാരം ഒരു പ ഴയ നിയമകാല പ്രവാചകശ്രേഷ്ടൻ പുതിയ രൂപത്തിൽ വരു ന്നുണ്ട്. അവനെയാണ് ദൈവരാജ്യത്തിലെത്തുന്ന ഒരാളുമാ യി യേശു താരതമ്യം ചെയ്ത് കാണിക്കുന്നത്. അത് മറ്റാരുമ ല്ല യേശുവിനെ ജ്ഞാന സ്നാനം ചെയ്യിച്ച സ്നാപകയോഹ ന്നാൻ തന്നെയാണ്.

യേശു പറഞ്ഞു: സ്തീകളിൽ നിന്ന് ജനച്ചവരിൽ യോഹ ന്നാൻ സ്നാപകനേക്കാൾ വലിയവൻ ആരും എഴുന്നേറ്റിട്ടില്ല; സ്വർഗരാജ്യത്തിൽ ഏറ്റവും ചെറിയവനോ അവനേക്കാൾ വ ലിയവൻ (മത്താ: 11:11). അതിനർത്ഥം **സ്നാപകയോഹന്നാ നേക്കാൾ വലിവനായാൽ മാത്രമേ സ്വർഗരാജ്യത്തിലെ ഏ റ്റവും ചെറിയവനെങ്കിലും ആകാൻ കഴിയൂ** എന്നാണ്. ചെ റുപ്പം മുതലെ വിജനപ്രദേശത്ത് കാട്ടുതേനും വെട്ടുക്കിളിയും ഭക്ഷിച്ച് തപസനഷ്ടിച്ചിരുന്ന ഒരു മഹാ താപസനായിരുന്ന യോഹന്നാൻ എന്ന് നമുക്കറയാം. യേശുക്രിസ്തുവിനു മു മ്പായി ദൈവം അയക്കുമെന്ന് മലാഖി പ്രവാചകൻ മുഖാ ന്തിരം അരുളിച്ചെയ്തിരുന്ന താപസ ശ്രേഷ്ടനായിരുന്ന **ഏലി യാപ്രവാചകൻ, സ്നാപക യോഹന്നാൻ ആയിരുന്നു** എന്ന് യേശു വ്യക്തമായി പറയുന്നു.

യേശു പറഞ്ഞു:-**നിങ്ങൾക്ക് പരിഗ്രഹിക്കാൻ മനസുണ്ട് എ ങ്കിൽ വരുവാനുള്ള ഏലിയാവ് അവൻ തന്നെ** (മത്താ11:14). മ ശീഹായുടെ വരവിനു മുമ്പ് ഏലിയാ പ്രാവചകൻ വരും എ ന്ന് ശാസ്ത്രിമാർ പറഞ്ഞ് ശിഷ്യന്മാർ കേട്ടിരുന്നു, അതു കൊണ്ട് ശിഷ്യന്മാർ യേശുവിനോട് ചോദിച്ചു:-ഏലിയാവ് മുമ്പേ വരേണ്ടത് എന്ന് ശാസ്ത്രിമാർ പറയുന്നത് എന്ത്?. അ തിന് യേശു അവരോട്: ഏലിയാവ് വന്ന് സകലവും യഥാ സ്ഥാനത്താക്കും സത്യം. എന്നാൽ ഏലിയാവ് വന്നു കഴിഞ്ഞു

എന്ന് ഞാൻ നിങ്ങളോട് പറയുന്നു, എങ്കിലും അവനെ അറി ഞ്ഞുകൊള്ളാതെ തങ്ങൾക്ക് തോന്നിയത് എല്ലാം അവനോട് ചെയ്തു. (യേശു ഇത് പറയുന്ന സമയത്ത് യോഹന്നാൻ കൊല്ലപ്പെട്ട് കഴിഞ്ഞിരുന്നു). യേശു തുടർന്നു പറയുന്നു. അ വ്വണ്ണം മനുഷ്യ പുത്രനും അവരാൽ കഷ്ടപ്പെടുവാൻ ഉണ്ട്. അ വൻ **യോഹന്നാൻ സ്നാപകനെക്കുറിച്ച് തങ്ങളോട് പറഞ്ഞു എന്ന് ശിഷ്യന്മാർ ഗ്രഹിച്ചു** (മത്താ: 17:13)

സ്നാപകയോഹന്നാൻ, ഏലിയാ പ്രാവാചകൻ വീണ്ടും ജ നിച്ച് വന്നതാണെന്നും, അവനേക്കാൾ വലിയവന് മാത്രമേ സ്വർഗത്തിലേ ഏറ്റവും ചെറിയവൻ, (ജസ്റ്റ് പാസിൽ കടന്നു കൂടിയവൻ) ആകാൻ പറ്റുകയുള്ളു എന്നും യേശു ഈ വേ ദഭാഗങ്ങളിൽ വ്യക്തമാക്കുകയാണ്.

പുരോഹിതനും സ്നാപകയോഹന്നാന്റെ അപ്പനുമായ സെഖ ര്യാവിന് ദൈവത്തിന്റെ ദൂതൻ പ്രത്യക്ഷപ്പെട്ട്, ഏലിയ പ്രവാ ചകൻ സെഖര്യാവിന് മകനായി ജനിക്കാൻ പോകുന്ന കാര്യം പറയുന്നുണ്ട് (ലൂക്കോ: 1:8–23).

ഏലിയാവിന്റെ ആത്മാവും ശക്തിയും അഥവാ ഏലിയാവി ന്റെ ശരീരത്തിൽ ഇരുന്ന ആന്തരീക മനുഷ്യൻ, ഒരു കുട്ടി ജനി ക്കാൻ പറ്റാത്താവിധം പ്രായമായിപ്പോയ സെഖര്യാവിനും ഭാ ര്യ എലിസബത്തിനും മകനായി ജനിക്കും, എന്നാണ് ദൈവ ത്തിന്റെദൂതൻ പറഞ്ഞതിന്റെ ആശയം. ഒരു കാലഘട്ടത്തിൽ ജീവിച്ചിരുന്ന പ്രവാചക ശ്രേഷ്ഠൻ ഏലിയാവ് തന്റെ ഭൗതീക ശരീരത്തിൽ നിന്നും മോചിച്ച്, എലിസബത്തിന്റെ ഗർഭത്തി ൽ വന്നു ജനിക്കുകയാണ് ചെയ്തത്.

ശരീരം യഥാർത്ഥ മനുഷ്യൻ വസിക്കുന്ന വെറും ഒരു മൺ കൂട് മാത്രമാണ്. അതിൽ വസിക്കുന്ന ജീവനും അതിന്റെ ഉപ കരണങ്ങളായ മനസ്, ബുദ്ധി, ചിത്തം അഹംകാരം മുതലാ യവയുമാണ് ശരിക്കുള്ള മനുഷ്യൻ. പക്ഷെ നാം ഒരാളെ തിരിച്ചറിയുന്നത് ശരീരത്തിലൂടെ മാത്രമാണ്. എന്നാൽ ദിവ്യ

ദൃഷ്ടിയുള്ളവർ ശരീരത്തെ നോക്കിയല്ല മനസിലാക്കുന്നത്, അന്തർ ഇന്ദ്രിയങ്ങളിലേക്ക് ഇറങ്ങി ചെന്നാണ്. ആത്മീയ ക്കണ്ണ് തുറന്നവർക്കേ അത് സാധ്യമാകൂ. യേശുവിന്റെ ജനന സമയത്ത് അവിടെ എത്തിച്ചേർന്ന വിദ്വാന്മാർ ഈ ദിവ്യദൃ ഷ്ടിയുള്ളവരായിരുന്നു. ഒരാൾ ദൈവരാജ്യത്തിൽ പ്രവേശി ക്കാൻ പക്വമാകുമ്പോഴേക്കും ദിവ്യദൃഷ്ടി അവനുണ്ടാകും. അ തിലൂടെയാണ് സൂക്ഷ്മവും ആധ്യാത്മികവുമായ ദിവ്യ രഹ സ്യങ്ങൾ അവൻ കാണുന്നതും അറിയുന്നതും. മനസ്, ബു ദ്ധി, ചിത്തം ഇവക്കൊന്നും ദർശിക്കാൻ കഴിയാത്ത കാര്യങ്ങ ളെ ദർശിക്കണമെങ്കിൽ ഈ ദിവ്യദൃഷ്ടി തുറന്നു കിട്ടണം.

അത്ഭുതങ്ങൾ എല്ലാം ദൈവത്തിൽ നിന്ന്, പരിശുദ്ധാത്മാവി ൽ നിന്ന് സംഭവിക്കുന്നു എന്ന് കരുതരുത്. മോശയുടെ കാല ത്ത് മോശ ചെയ്ത പത്തത്ഭുതങ്ങളിൽ ഒൻപതും അന്നത്തെ മന്ത്രവാദികൾ ചെയ്തിരുന്നു എന്ന് നാം മറക്കരുത്. അത്ഭുത ങ്ങൾ കാണിക്കുന്നവരല്ല, ദൈവത്തോട് അടുത്തവർ എന്ന് നാം മനസിലാക്കണം. ദൈവീക ജ്ഞാനം ഈ അത്ഭുതങ്ങ ൾ കാണിക്കുന്നവരിൽ കാണുന്നില്ല. അതാണ് വാസ്തവത്തി ൽ നാം കണക്കിൽ എടുക്കേണ്ടത്. വീണ്ടും ജനിക്കുകയെന്ന ത് ഈ ഭൂമിയിൽ നടക്കുന്ന കാര്യമാണ് അതു പറഞ്ഞിട്ട് വി ശ്വസിക്കാൻ പ്രയാസമാണെങ്കിൽ സ്വർഗത്തിലേ കാര്യങ്ങൾ പറഞ്ഞാൽ നിങ്ങൾ എങ്ങനെ വിശ്വസിക്കും എന്നാണ് യേശു നിക്കൊദേമോസിനോട് ചോദിച്ചത്. (യോഹ: 3:12).

സ്നാപക യോഹന്നാന്റെ പക്വതയിലേക്ക് ഒരാൾ ഉയരണമെ ങ്കിൽ ഇന്നത്തെ ഈ ജീവിതത്തിൽ അതിനു കഴിയുന്നവർ ചു രുക്കമായിരിക്കും. അപ്പോൾ സ്വർഗരാജ്യത്തിലേക്ക് എത്തിച്ചേ രുന്നവർ വിരളവുമായിരിക്കും. മരണശേഷം സ്വർഗത്തിലെ ത്തുന്നതല്ല യഥാർത്ഥം. ജീവിച്ചിരിക്കുമ്പോൾ തന്നെ അതി ന്റെ അനുഭവം ഉണ്ടാകണം. സ്വർഗരാജ്യം മനുഷ്യന്റെ ഉള്ളി ൽ തന്നെയാണ് എന്നാണ് യേശു പറഞ്ഞത്. അത് പിന്നീട് നിങ്ങളുടെ ഇടയിൽ എന്നൊക്കെയാക്കി മാറ്റിയതാണ്. പഴയ ഇംഗ്ലീഷ് ബൈബിളിൽ അത് നിങ്ങളുടെ ഉള്ളിൽ (with in

you) എന്നായിരുന്നു. നമ്മുടെ ഉള്ളിലുള്ള ദൈവത്തെ കാണുന്നതും, അവിടെയുള്ള സ്വർഗരാജ്യത്തിലേക്ക് പ്രവേശിക്കുന്നതും മരണശേഷമാണ് എന്ന് പറയുന്നവർ അൽപജ്ഞാനികളാണ്. ദൈവരാജ്യം അതിശക്തിയോടെ വരുന്നത് കാണുവോളം മരണം ആസ്വദിക്കാത്തവർ ഈ നിൽക്കുന്നവരുടെ ഇടയിൽ ഉണ്ട് എന്ന് യേശു പറഞ്ഞത് ഓർമിക്കുക.

ഒരാൾ ലക്ഷ്യത്തിലെത്തിയാൽ, സ്വർഗരാജ്യം അവകാശമാക്കിയാൽ, യേശുവിനെപ്പോലെയായിത്തീരും എന്നാണ് യേശു പറഞ്ഞത്. അഭ്യാസം തികയുമ്പോൾ ശിഷ്യൻ ഗുരുവിനേപ്പോലെയായിത്തീരും. അങ്ങനെയായിത്തീർന്നിട്ടില്ല എങ്കിൽ സ്വർഗരാജ്യം എന്ന ലക്ഷ്യം ഇനിയും വളരെ അകലെയാണ് എന്നാണ് മനസിലാക്കേണ്ടത്. യേശു പറഞ്ഞു:- **പിതാവേ, നീ എന്നിലും ഞാൻ നിന്നിലും(ഒന്ന്)ആകുന്നത് പോലെ അവരും നമ്മിൽ(ഒന്ന്)ആകേണ്ടതിന് തന്നെ. (യോഹ:17:21).** പുത്രനായ യേശു പിതാവിൽ ഒന്നായിത്തീർന്നത്കൊണ്ട്, ഞാനും പിതാവും ഒന്നാകുന്നു എന്ന് പറഞ്ഞു. അതുപോലെ നാം ഓരോരുത്തരും പിതാവിൽ ലയിച്ച് ഒന്നായിത്തീരേണ്ടിയിരിക്കുന്നു എന്നാണ് യേശു ഇവിടെ സൂചിപ്പിച്ചത്.

കിണറ്റിലെ ഒരു ലിറ്റർ വെള്ളം കടലിൽ കൊണ്ടുപോയി ഒഴിച്ചുവെന്ന് വെക്കുക, അത് കടലുതന്നെയായി മാറുന്നു. അതുപോലെ നമ്മുടെ **ജീവാത്മാവ് ദൈവമായ പരമാത്മാവിൽ ലയിച്ചു ചേരുകയാണ്** ചെയ്യുന്നത്. അതിനെയാണ് സ്വർഗാജ്യത്തിലായിത്തീരൽ എന്ന് പറയുന്നത്. പരിശുദ്ധമായ പരമാത്മാവിലേക്ക് നമ്മുടെ ആത്മാവ് ഇന്നത്തെ അവസ്ഥയിൽ ചേരില്ല, എണ്ണയും വെള്ളവും പോലെയാണത്. എണ്ണയുടെ സ്വഭാവം മാറി വെള്ളത്തിന്റെ സ്വഭാവമാകുമ്പോൾ മാത്രമാണത് കൂടിച്ചേരുന്നത്. അതുകൊണ്ട് പരിശുദ്ധനായിത്തീരാതെ പരിശുദ്ധമായ ആത്മാവിലേക്ക് പ്രവേശനമില്ല. ഈ പരിശുദ്ധി നേടാൻ വീണ്ടും ജനിക്കേണ്ടിയിരിക്കുന്നു എന്നാണ് യേശു പറഞ്ഞത്. ഇതൊക്കെ ഈ ഭൂമിയിൽ നടക്കുന്ന കാര്യങ്ങളാണ് എന്നാണ് യേശു പറഞ്ഞത്. ഇത് വിശ്വസിക്കാൻ കഴിയാ

ത്ത നിക്കൊദേമോസ് എങ്ങനെ സ്വർഗത്തിലുള്ളത് പറഞ്ഞാൽ വിശ്വസിക്കും?.

ഒരിക്കൽ ഈഭൂമിയിൽ ജീവിച്ചിരുന്ന് മരിച്ചയാൾ വീണ്ടും ഒരമ്മയുടെ ഗർഭത്തിൽ വന്നു ജനിക്കുന്നുണ്ട് എന്ന് ശിഷ്യന്മാർക്ക് മനസിലാകാൻ വേണ്ടിയാണ് ഏലിയാപ്രവാചകനാണ് യോഹന്നാനായി ജനിച്ചതു എന്ന് യേശു പറഞ്ഞത്. അബ്രാഹാം എന്റെ ദിവസം കണ്ട് സന്തോഷിച്ചിരിക്കുന്നു എന്ന് യേശു പറയുന്നതും അബ്രാഹാമിന്റെ പുനർജജന്മത്തെയാണ് സൂചിപ്പിക്കുന്നത്. യേശുവിന്റെ കാലഘട്ടത്തിൽ അബ്രാഹാം, ഇസ്സാക്ക്, സാറാ, തുടങ്ങിയവർ എല്ലാം ഉണ്ടായിരുന്നു എന്നാണ് യേശുവിന്റെ വാക്കുകളിൽ നിന്നും മനസിലാകുന്നത്. യേശുവിനെ യെരുശലേം ദേവലയത്തിൽ കൊണ്ടുചെല്ലുമ്പോൾ അബ്രാഹാമിനേയും സാറായേയും അവിടെ യേശു മറ്റൊരു രൂപത്തിൽ കാണുന്നുണ്ട് എന്ന് യേശു പിന്നീട് പറയുന്നു. ഉണ്ണിയേശുവിനെക്കണ്ട് സന്തോഷിച്ചുല്ലസിച്ചവർ അവർ ഇരുവരും ആയിരുന്നു എന്ന് നാം വായിക്കുന്നു.

---

# പുണ്യപ്രവർത്തികൾ

മനുഷ്യന്റെ ഈ ലോക ജീവിതത്തിൽ പുണ്യപ്രവർത്തികൾ ക്കുള്ള സ്ഥാനം എന്ത്?. അവന്റെ ജന്മാവകാശമായ രക്ഷ പു ണ്യപ്രവർത്തികളുടെ ഫലമല്ല എന്ന് ബൈബിൾ വ്യക്തമായി പറയുന്നു. പിന്നെ എന്തിനാണ് സൽപ്രവർത്തികൾ മനുഷ്യൻ ചെയ്ത് കൊണ്ടിരിക്കേണ്ടത്?.

മനുഷ്യന്റെ ഈലോകജീവിതത്തിന്റെ ആത്യന്തീകലക്ഷ്യം ര ക്ഷ അഥവാ മോക്ഷമാണ്. അത് നേടിയെടുക്കുക കഠിനമാ ണെങ്കിലും മനുഷ്യൻ അതിനു വേണ്ടി പരിശ്രമിക്കണം എന്നാ ണ് യേശുക്രിസ്തു പറഞ്ഞത്. ഇടുക്കുവാതിലിലൂടെ അക ത്ത് കടക്കാൻ പോരാടുവീൻ എന്നാണ്. ഇവിടെ പ്രവർത്തി ഒരു വലിയ പോരാട്ടം തന്നെയാണ് എന്ന് യേശു പറയുന്നു. **രക്ഷ പ്രവർത്തിയുടെ ഫലമല്ല എന്നേ ബൈബിൾ പറഞ്ഞി ട്ടുള്ളു, അത് നേടിയെടുക്കാൻ പ്രവർത്തി ഒന്നും വേണ്ട എ ന്ന് പറഞ്ഞിട്ടില്ല.**

രക്ഷ എന്നത് മനുഷ്യന് ദൈവം അച്ചാരമായി നൽകിയിട്ടു ള്ളതാണ്. അഥവാ ഓരോ മനുഷ്യനും രക്ഷയിലാണ് ഇരിക്കു ന്നത്. നാം ഇരിക്കുന്ന സ്ഥലത്തിനടിയിൽ വെള്ളമുണ്ട് എന്നു പറയുന്നപോലെയാണത്. നാംഇരിക്കുന്നത് വെള്ളത്തിന്റെ മു കളിലാണെങ്കിലും ദാഹത്തിന് കുടിക്കാൻ വെള്ളമില്ലാത്ത അ വസ്ഥയാണിപ്പോൾ. അതുപോലെ രക്ഷയും നമ്മിൽത്തന്നെ യുണ്ട്. അതിന്റെ അനുഭവം അല്പം പോലും ഇല്ല. ഇതു മന സിലാക്കാതെ പലരും രക്ഷ പ്രാപിക്കാനായി ഒന്നും ചെ യ്യേ ണ്ടതില്ല എന്ന് പ്രചരിപ്പിക്കുന്നത് അജ്ഞാനത്താലാണ്. ഒരു മനുഷ്യൻ വിശ്വാസിയായലും, അവിശ്വാസിയായാലും അവ ൻ ജനിക്കുന്നതെ രക്ഷയോടു കൂടിയാണ്, അഥവാ **രക്ഷ അ വനിൽ എല്ലായിപ്പോഴും ഉണ്ട്.** പക്ഷെ അത് പ്രാപിക്കാൻ, അ നുഭവവേദ്യമാകാൻ കഠിനപരിശ്രമം തന്നെ വേണ്ടിയിരിക്കുന്നു എന്നാണ് യേശുക്രിസ്തുവും പരോക്ഷമായി സൂചിപ്പിച്ചത്. **ഇടുക്കു വാതിലിലൂടെ അകത്ത് കടക്കാൻ പോരാടുവീൻ**

എന്നാൽ ഇന്ന് രക്ഷപ്രാപിക്കാൻ വളരെ വിശാലമായ ഒരു വഴി സൂത്രശാലിയായ മനുഷ്യൻ കണ്ടുപിടിച്ചു. യേശുക്രിസ്തുവിൽ വിശ്വസിക്കുക, അത്ര മാത്രം മതി ആ നിമിഷം അവൻ രക്ഷിക്കപ്പെട്ടു കഴിഞ്ഞു. ഇത് പക്ഷെ യേശുക്രിസ്തു പറഞ്ഞതുമായോ, സത്യവുമായോ ഒരു തരത്തിലും യോജിക്കുന്നില്ല. ഈ ധാരണ ഒരുപക്ഷെ ശിഷ്യന്മാരുടെ കാലത്തും ഉണ്ടായിരുന്നിരിക്കണം. അത് മാറ്റാനായി വി.യാക്കോബ് ഒരു ലേഖനം തന്നെ എഴുതുന്നുണ്ട്. വിശ്വാസത്തെക്കാൾ ഉപരി പ്രവർത്തിക്കാണ് വി.യാക്കോബ് സ്ഥാനം നൽകുന്നത്. വിശ്വാസം ആദ്യപടിയാണ്. വിശ്വാസം വരാതെ ആരും ഒന്നും പ്രവർത്തിക്കില്ല. അഥവാ പ്രവർത്തിക്കുള്ള പ്രേരണതന്നെ വിശ്വാസമാണ്. യേശുവിൽ വിശ്വാസമുള്ളവർ മാത്രമേ യേശുവിന്റെ ഉപദേശങ്ങൾക്കനുസരിച്ച് ജീവിക്കുകയുള്ളു. അതുകൊണ്ട് വിശ്വാസമാണ് ആദ്യംവേണ്ടത്.

വിശ്വാസംവന്നാൽ യേശു പറഞ്ഞതുപോലെ പ്രവർത്തിക്കും, ജീവിതം രൂപാന്തരപ്പെടും, ഒടുവിൽ ശിഷ്യൻ ഗുരുവിനേപ്പോലെയാകും. **താനും തന്റെ പിതാവായ ആത്മാവും ഒന്ന് തന്നെയാണ് എന്ന സത്യം അറിയും, അനുഭവിക്കും.** ഇതാണ് വാസ്തവത്തിൽ രക്ഷയുടെ അനുഭവം എന്ന് പറയുന്നത്. അതിനുവേണ്ടി ഒന്നും പ്രവർത്തിക്കേണ്ടതില്ല യേശുവിൽ വിശ്വസിച്ചാൽ മാത്രംമതി എന്നുധരിക്കുന്നവർ അനവധിയാണ്. യേശു പറഞ്ഞ വിശാലമായ പാത, സഞ്ചരിക്കാൻ എളുപ്പമായതും അനേകർ സഞ്ചരിക്കുന്നതുമായ പാത ഇതാണ്.

**മനുഷ്യന് അസാധ്യമാണ് രക്ഷപ്രാപിക്കാൻ എന്ന് പറഞ്ഞ യേശു തന്നെയാണ്, ഇടുക്ക് വാതിലിലൂടെ അകത്തു കടക്കാൻ പോരാടുവീൻ** എന്ന് പറഞ്ഞതും എന്ന് നാം ഓർമ്മിക്കണം. രക്ഷ തുച്ഛമല്ല, അതിന്റെ വില വലിയതാണ്, ഒരുവനുള്ള എല്ലാ വിലയേറിയ മുത്തും വിറ്റ് വാങ്ങേണ്ടതാണ് അത്. വി.പൗലോസ് പറയുന്നത്, യേശുക്രിസ്തുവിൽ വിശ്വസിക്ക നീ രക്ഷിക്കപ്പെടും എന്നാണ്, **രക്ഷിക്കപ്പെട്ടു എന്നല്ല** എന്നത് പ്രത്യേകം ശ്രദ്ധിക്കണം. തീർച്ചയായും വിശ്വാസം

അതിലേക്കുള്ള ആദ്യപടിയാണ്. അതിനനുസരിച്ച് പ്രവർത്തി ച്ചാൽ അത് രക്ഷയിലേക്ക് നയിക്കും.

രക്ഷ എന്താണ് എന്ന് മനസിലാകാത്തതും, രക്ഷിക്കപ്പെട്ട ഒ രു വ്യക്തിയുടെ അവസ്ഥ എന്ത് എന്നറിയാത്തതും, വിശാല മായ, എളുപ്പമായ വഴിയിലേക്ക്, വിശ്വാസികളെ തിരിക്കുന്നു. **എല്ലാത്തരം ബന്ധനങ്ങളിൽനിന്നുമുള്ള മോചനമാണ് രക്ഷ. എല്ലാവിധ അടിമത്തങ്ങളിൽനിന്നും മോചിക്കണം.** ഇന്ന് മനു ഷ്യൻ പലതിന്റേയും അടിമയായിരിക്കെ രക്ഷിക്കപ്പെട്ടു, മോ ചനം നേടി എന്ന് ധരിക്കുന്നതിൽ എന്തോ പന്തികേടുണ്ടെന്ന് ചിന്തിച്ചാൽ അവർക്ക് തന്നെ ബോധ്യമാകും.

സൽപ്രവർത്തികളാണ് വാസ്തവത്തിൽ മനുഷ്യനെ രക്ഷ പ്രാപിക്കാൻ സഹായിക്കുന്നത്. അത് പക്ഷെ നേരിട്ടല്ല എന്ന് മാത്രം. പുണ്യപ്രവർത്തികളുടെ ആധിക്യത്താൽ മാത്രമെ ഒ രാൾക്ക് രക്ഷ പ്രാപിക്കാനുള്ള **അടങ്ങാത്ത ദാഹം** ഉണ്ടാകുക യുള്ളു. ഇന്ന് മനസും ബുദ്ധിയുമെല്ലാം മലിനപ്പെട്ടിരിക്കയാ ൽ കാര്യങ്ങളെ വേണ്ടവിധത്തിൽ, കാണാനോ, മനസിലാ ക്കാനോ കഴിയുന്നില്ല. അതുകൊണ്ട് ആരെങ്കിലും പറയുന്ന ത് വിശ്വസിക്കാനല്ലാതെ സ്വയം വിശകലം ചെയ്യാൻ പോലും കഴിയുന്നില്ല.

മനസിലെ മാലിന്യങ്ങളെ നീക്കാൻ സൽപ്രവർത്തികൾ ചെ യ്തേ തീരൂ. തെളിഞ്ഞ ബുദ്ധി, കളങ്കമില്ലാത്ത ചിത്തം ഇതൊ ക്കെ ആവശ്യമാണ്. ചുരുക്കത്തിൽ **ഹൃദയശുദ്ധിക്ക് വേണ്ടി യാണ് സൽക്കർമ്മങ്ങൾ ചെയ്യേണ്ടത്.** ഹൃദയം ശുദ്ധമാകുന്ന ത്, മനസ്, ബുദ്ധി, ചിത്തം, അഹംകാരം മുതലായവയെല്ലാം ശുദ്ധമാകുമ്പോൾ മാത്രമാണ്. അതുകൊണ്ട് രക്ഷ പ്രാപിക്കാ ൻ ആഗ്രഹിക്കുന്നുവെങ്കിൽ, ദുഷ്ക്കർമ്മങ്ങൾ ഉപേക്ഷിക്കുക യും, സൽക്കർമ്മങ്ങൾ ആകുന്ന അത്ര ചെയ്യുകയും വേണം.

ഒരുമനുഷ്യന് നാംചെയ്യുന്നത് എല്ലാം ദൈവത്തിനുതന്നെയാ ണ് എന്ന് സദാ മനസിൽ ഓർമ്മയുണ്ടായിരിക്കണം. അതും

ഒരു തരത്തിൽ ദൈവത്തിനുള്ള ആരാധനതന്നെയാണ് എന്നറിയണം. വിശക്കുന്നവന് ആഹാരം.വസ്ത്രമില്ലാത്തവന് വസ്ത്രം, രോഗിക്ക് മരുന്ന്, പീഡിതന്  ആശ്വാസം, ഇതൊക്കെ നല്കുമ്പോൾ അത് സ്വീകരിക്കുന്നത് സക്ഷാൽ ദൈവം തന്നെയാണ് എന്ന ഉറപ്പുണ്ടാകണം. അങ്ങനെ ദൈവത്തെ ആത്മാർത്ഥമായി വളരെക്കാലം സേവിക്കുന്നതിന്റെ ഫലമായി വചനം ഗ്രഹിക്കാനും, അത് പ്രാവർത്തീകമാക്കാനുമുള്ള വരം (കഴിവ്) ലഭിക്കും. ഇന്ന് വരം ലഭിക്കാത്തതിന്റെ ഫലമായി വചനം കേൾക്കും, വേണ്ടിവന്നാൽ കേൾപ്പിക്കും, പക്ഷെ ചെയ്യുക മാത്രം ചെയ്യില്ല. യേശുക്രിസ്തു പറയുന്നത്, **അടിത്തറ കേട്ടു ചെയ്യലാണ്** എന്നാണ്. വി.യാക്കോബ് പറയുന്നത് വിശ്വാസം വെറും ശരീരംമാത്രമേ ആകുന്നുള്ളു, അതിനെ ചേതനമാക്കുന്ന ആത്മാവ് പ്രവർത്തിയാണ് എന്നാണ്.

സൽപ്രവർത്തികളുടെ, പുണ്യപ്രവർത്തികളുടെ അഭാവം, ഇന്നത്തെ നിലയിലേക്ക് വിശ്വാസികളെ എത്തിച്ചിരിക്കുന്നു. നമ്മുടെ ആവശ്യങ്ങൾക്ക് വേണ്ടി കർത്താവേ, കർത്താവേ എന്ന് വിളിച്ചപേക്ഷിച്ച് പ്രാർത്ഥിക്കാനാണ് നാം പഠിച്ചിരിക്കുന്നത്. ദൈവത്തിന്റെ ഇഷ്ടം നമ്മെക്കുറിച്ച് എന്തായിരിക്കും എന്ന് ആലോചിക്കാൻപോലും നമ്മുടെആഗ്രഹങ്ങളും ആവശ്യങ്ങളും നമ്മെ അനുവദുക്കുന്നില്ല. **ദൈവത്തന്റെ ഇഷ്ടത്തിന് ജീവിക്കുന്നവർക്കു മാത്രമാണ് സ്വർഗരാജ്യം,** രക്ഷയുടെ അനുഭവം എന്ന് വ്യക്തമാണ്. നാം നമുക്ക് വേണ്ടിയല്ലാതെ ദൈവത്തിനുവേണ്ടി എന്തുചെയ്തു എന്നാണ് ചിന്തിക്കേണ്ടത്.

ഈ കാണപ്പെടുന്ന പ്രപഞ്ചം വാസ്തവത്തിൽ അവന്റെ ശരീരവും, നാം ഓരോരുത്തരും അതിലെ ഓരോ ചെറിയ കോശങ്ങളുമാണ്. സൂര്യൻ അതിന്റെ സ്വധർമ്മം ചെയ്യുന്നു, അതുപോലെ ലോകത്തിൽ മനുഷ്യൻ ഒഴിച്ച് ബാക്കിയെയെല്ലം ദൈവം അതിനെ ഏല്പിച്ച പ്രവർത്തി കൃത്യമായി ചെയ്യുന്നു. അവയെല്ലാം ദൈവത്തിന്റെ ഇഷ്ടം ചെയ്യുമ്പോൾ മനുഷ്യൻ മാത്രം അവന്റെ സ്വന്ത ഇഷ്ടത്തിന്നായി ജീവിക്കുന്നു. എന്നിട്ടും രക്ഷിക്കപ്പെട്ടു കഴിഞ്ഞു എന്ന് ധരിക്കുകയും മറ്റുള്ളവ

രെ ധരിപ്പിക്കുകയും ചെയ്യുമ്പോൾ ആ അജ്ഞത എത്ര വലു താണ് എന്ന് ചിന്തിക്കുക.

വാസ്തവത്തിൽ പുണ്യപ്രവർത്തികൾ ദൈവത്തിനുള്ള ആ രാധനകളാണ്. ഈ പ്രപഞ്ചത്തിൽ ആത്മാവായ ദൈവം ഇ ല്ലാത്ത ഇടം ഇല്ല. സകല ചരാചരങ്ങളും ആ സർവ്വവ്യാപി യാൽ വ്യാപിച്ചിരിക്കുന്നു. ഈ പ്രപഞ്ചത്തിലെ ഓരോ ജീവ നും ആ സർവ്വവ്യാപിയുടെ പ്രതിബിംബങ്ങൾ മാത്രം. ഓരോ ജീവനും ക്രിസ്തുവിൽ നിന്നുത്ഭവിക്കുന്നു. ബൈബിൾ പറയു ന്നു. **ജീവന്റെ ഉറവിടം ക്രിസ്തുവത്രേ**. മനുഷ്യന്റെ ഓരോ പ്രവർത്തിയും ദൈവത്തിനുള്ള ആരാധനയായിരിക്കണം. അ ങ്ങനെ ചെയ്യുന്നവനാണ് എന്നെങ്കിലും രക്ഷ പ്രാപിക്കാനാ യി, ഇടുക്കവും ഞെരുക്കവുമുള്ള പാതയിലൂടെ സഞ്ചരിക്ക യുള്ളു, അവൻ മാത്രമേ സ്വർഗരാജ്യത്തിലേക്ക് തുറക്കുന്ന ആ രഹസ്യവാതിൽ കണ്ടെത്തുകയുള്ളു.

വി.പൗലോസ് പറയുന്നു: സഹോദരപ്രീതി നിലനിൽക്കട്ടെ, അതിഥി സൽക്കാരം മറക്കരുത്. അതിനാൽ ചിലർ ദൈവ ദൂതന്മാരെ സൽക്കരിച്ചിട്ടുണ്ടല്ലോ(എബ്രാ: 13:1)

പുണ്യകർമ്മത്താൽ ദൈവത്തിന്റെ അനുഗ്രഹം ലഭിക്കുന്നു. വ രം ലഭിക്കുന്നു എന്ന് ബൈബിൾ പറയുന്നത് ഇതിനെയാണ്. അതുകൊണ്ടാണ് അറിവുള്ളവർ ആവുന്നത്ര പുണ്യപ്രവർ ത്തികൾ ചെയ്യുന്നത്. ആത്മാവിനെയറിയാൻ തടസമായി നി ൽക്കുന്നതിനെയെല്ലാം തിരിച്ചറിഞ്ഞ് അത് മാറ്റാൻ സുകൃത ങ്ങൾ ചെയ്തവർക്ക് മാത്രമേ കഴിയൂ. മോക്ഷത്തിന് സഹാ യകമായതും, അതിന് തടസമായിനിൽക്കുന്നതുമായ കാര്യ ങ്ങൾ അന്വേഷിക്കാനും അതിനനുസരിച്ച് പ്രവർത്തിച്ച് ല ക്ഷ്യം പ്രാപിക്കാനും പുണ്യത്തിന്റെ ഫലമായവര പ്രസാദം ല ഭിക്കണം.

എല്ലാ ദുഃഖങ്ങളിൽ നിന്നും മോചനം ലഭിക്കുന്നത് ആത്മസാ ക്ഷാൽക്കാരത്തിലൂടെ മാത്രമാണ്. സത്യത്തെ അറിയുക, പ

രമാർത്ഥത്തെ അറിയുക, എന്നൊക്കെയാണ് അതിനെ പറയുന്നത്. സത്യം അറിയുമ്പോൾ മനുഷ്യൻ എല്ലാ ബന്ധനങ്ങളിൽ നിന്നും സ്വതന്ത്രനാകും എന്ന് യേശു പറഞ്ഞു.

പരമാർത്ഥജ്ഞാനത്തിന് തടസമായിനിൽക്കുന്ന ആഗ്രഹങ്ങൾ (കാമം), ക്രോധം, മോഹം, ലോഭം, ഡംഭം, മദം, മാത്സര്യം, അഹംകാരം മുതലായവയെ മാറ്റുമ്പോൾ ആത്മജ്ഞാനം ഉണ്ടാകുന്നു. അതിനായി ഒരു മനുഷ്യൻ പുണ്യകർമ്മങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. രാഗം, ദ്വേഷം, ഈർഷ്യ, അസൂയ, ദർപ്പം മുതലായ ദുർഗുണങ്ങളെ നീക്കാൻ ശ്രമിക്കണം. ദുർഗുണങ്ങളെ തള്ളി സത്ഗുണങ്ങൾ ശീലിച്ച് സത് ഗുണത്തിൽ പൂർണ്ണത പ്രാപിക്കണം എന്ന സുചനയാണ് യേശു നൽകിയത്.

കളങ്കമില്ലാത്ത ഭക്തിയാണ് വേണ്ടത്. ദൈവത്തെ സ്നേഹിക്കുന്നത് ഭക്തിയാണ്. ദൈവത്തിൽനിന്ന് എന്തെങ്കിലും ഒക്കെ ചോദിക്കുമ്പോൾ അത് നിർമ്മല ഭക്തിയല്ല. ദൈവത്തെ സ്നേഹിക്കാൻ വേണ്ടി മാത്രമുള്ള സ്നേഹമാണ് നിർമ്മല ഭക്തി. ലൗകീകമായ എന്തെങ്കിലും ദൈവത്തിൽ നിന്നും പ്രതീക്ഷിക്കുമ്പോൾ അത് നിർമ്മല ഭക്തിയല്ല, കച്ചവട ഭക്തിയാണ്, കളങ്കമാണ്.

# സഹോദരനോട് കോപിക്കുന്നവൻ എല്ലാം
## ന്യായവിധിക്ക് യോഗ്യനാകും

*(മത്തായി 5:22)*

കുല ചെയ്യരുത് എന്ന കൽപനയെ വിശദീകരിക്കുക ആയിരുന്നപ്പോഴാണ് യേശു ഇത്പറഞ്ഞത്. ഇത് ഒരുചെറിയ വിഷയമായിട്ടല്ല യേശു അവതരിപ്പിച്ചതു എന്നത് ശ്രദ്ധേയമാണ്. എങ്കിലും പലപ്പോഴും നാം അറിയാതെ, അല്ലെങ്കിൽ ചില നിർബന്ധത്തിന് വഴങ്ങി അതിനെതിരായി ചെയ്തു പോകുന്നു. അതിൽ ഉപരിയായി അതിന്റെ ഗൗരവത്തെക്കുറിച്ച് പലപ്പോഴും ചിന്തിക്കാറില്ല എന്നതും ഒരു സത്യമാണ്. കോപം സാത്താൻ തന്നെയാണ് എന്ന് പലരും ചിന്തിച്ചിട്ടില്ല

ഭാരതത്തിൽ ഇത് ഒരു മനുഷ്യന്റെ പരമമായ ധർമ്മമായിട്ടുണ്ട് കരുതപ്പെടുന്നത്.
**അഹിംസ പരമോ ധർമ്മഃ.**
അഹിംസ എല്ലാവരുടേയും പരമമായ ധർമ്മമാണ്. അതിന്റെ വിശദീകരണം: മനസാ, വാചാ, കർമ്മണാ ഒരു ജീവനും ദ്രോഹം ചെയ്യരുത്. ദ്രോഹം ചിന്തിക്കുന്നത് തന്നെ കർമ്മമാണ്.
**മനം കൃതം കർമ്മാഃ നഃ ശരീര കൃതം കൃതം.**
**മനസ് ചെയ്യുന്നതാണ് കർമ്മം, ശരീരം ചെയ്യുന്നതല്ല.**
ഈ ആശയം യേശുക്രിസ്തുവും പറയുന്നു. മനസിൽ ചിന്തിച്ചാൽ പോലും അത് പാപം ചെയ്യുന്നതു തന്നെയാണ് എന്ന് യേശു സൂചിപ്പിച്ചു. മോക്ഷമെന്ന പരമലക്ഷ്യത്തിൽ എത്തിച്ചേരണമെങ്കിൽ പലനിയമങ്ങളിൽ ഒന്നായ ഇത് കൃത്യമായി പാലിക്കണം.

ദൈവത്തിന് വഴിപാട് അർപ്പിക്കുന്നത് ശ്രേഷ്ഠമായ കാര്യമാണ്. അതിലും ശ്രേഷ്ഠവും മനുഷ്യൻ അത്യാവശ്യം ചെയ്തിരിക്കേണ്ടതുമായ കാര്യമാണ് ആർക്കെങ്കിലും മനസാ, വാചാ, കർമ്മണാ പ്രയാസമുണ്ടാക്കിയിട്ടുണ്ടെങ്കിൽ അതിന് പരിഹാരം ചെയ്യുക എന്നത്. ദൈവത്തിന് വഴിപാട്–സ്തോത്ര വഴി

പാട്, ആരാധന മുതലായത്–അർപ്പിക്കുന്നതിലും പ്രാധാന്യം ഇക്കാര്യത്തിനുണ്ട് എന്ന് യേശു സൂചിപ്പിക്കുന്നതിൽ നിന്നും ഇത് എത്ര മഹത്തരം എന്ന് ചിന്തിക്കാം. അഥവാ മനസാ, വാചാ, കർമ്മണാ ഒരാളേയും വേദനിപ്പിക്കരുത് എന്നും, അങ്ങനെ ചെയ്തിട്ട് ആരാധിക്കാനായി ദേവാലയത്തിലേക്ക് പോകരുത് എന്നും സുചനയുണ്ട്. ഒരു വിശ്വാസിക്ക് ആരാധന എത്ര മുഖ്യമോ അതിലും വെച്ച് മുഖ്യം, ആരേയും വേദനിപ്പിക്കാതിരിക്കലാണ് എന്നാണ് നാം മനസിലാക്കേണ്ടത്. യേശു സൂചിപ്പിച്ചതു ഓർമിക്കുക, മനസിൽ ചിന്തിച്ചാൽ തന്നെ ആ പാപം ചെയ്തു കഴിഞ്ഞു.

ഇന്ന് നമ്മുടെ ഭവനങ്ങളിൽ, സമൂഹത്തിൽ യേശു പറഞ്ഞ ഈ വലിയ സത്യത്തെ–കൽപനയെ–പാലിക്കുന്ന എത്ര പേരുണ്ട് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ഒരു മനുഷ്യനോടല്ലേ അൽപം പരുഷമായി പറഞ്ഞോളു എന്നാണെങ്കിൽ തെറ്റി. ഓരോ മനുഷ്യരും വാസ്ഥവത്തിൽ എന്താണ് എന്നറിയാത്തിടത്തോളം കാലം അങ്ങനെയേ, തോന്നുകയുള്ളു. വാസ്തവത്തിൽ ഓരോരുത്തരും ആദ്യമേ പഠിക്കേണ്ടിയിരുന്ന ഒന്നാം പാഠമായിരുന്നു അതെല്ലാം. ഇനി അതു പഠിക്കുക വിഷമം. ഇന്ന് ക്രിസ്തീയ വിശ്വാസികൾക്കിടയിൽ, ഇതിന്റെ അറിവും അതിന്റെ ആചരണവും കുറഞ്ഞു വരുന്നു.

എന്താണ് ദൈവം എന്നറിയാത്തവരാണ് പലപ്പോഴും പഠിപ്പിക്കുന്നവരാകുന്നത്. ഓരോ മനുഷ്യനും ദൈവ നിർമ്മിത ദേവാലയങ്ങളാണ് എന്നും, ദൈവമാണ് അതിൽ ഇരിക്കുന്നത് എന്നും ഭാരതീയരെ പഠിപ്പിച്ചിരുന്നു. അതിൽ തന്നെ പ്രത്യേകിച്ച് മാതാവ്, പിതാവ്, ഗുരു–ആചാര്യൻ–എന്നിവർ. അതേ സത്യം യേശുക്രിസ്തു സൂചിപ്പിക്കുന്നുണ്ടെങ്കിലും, പലരും അത് മനസിലാക്കുന്നില്ല. അവരോട് പെരുമാറുന്നത് ദൈവത്തോടെന്ന പോലെയായിരിക്കണം.

ഇതേ കാര്യം വി.പൗലോസും സൂചിപ്പിക്കുണ്ട്. ഭാര്യമാരേ, കർത്താവിനെന്നപോലെ നിങ്ങളുടെ ഭർത്താക്കന്മാർക്ക് കീഴ്

പ്പെട്ടിരിപ്പീൻ, എന്നു പൗലോസ് പറയുന്നു. അതുപോലെ വേലക്കാർ അവരുടെ യജമാനന്മാർ ദുഷ്ടരായാൽകൂടെ, ക്രിസ്തുവിനോടെന്നവണ്ണം അവരോട് പെരുമാറണം എന്നും വി. പൗലോസ് പറയുന്നുണ്ട്. പക്ഷെ ഇതിന്റെ ഗൗരവം ഇക്കാലത്ത് പലരും മനസിലാക്കുന്നില്ല.

ഇക്കാര്യത്തേക്കുറിച്ച് ചിന്തിക്കുമ്പോൾ പലർക്കും അത് ഓർമ്മയിയിൽ വരാറുണ്ട് എന്നത് വാസ്തവമാണെങ്കിലും ദൈനംദിന ജീവിതത്തിൽ മനുഷ്യരോടുള്ള പെരുമാറ്റത്തിൽ ഇത് ഓർക്കാറില്ല. ജീവനുള്ള ദൈവത്തെ ദു:ഖിപ്പിച്ചിട്ട് സങ്കൽപത്തിലെ ദൈവത്തെ പ്രസാദിപ്പിക്കാനുള്ള വൃഥാശ്രമത്തെയാണ് യേശുഇവിടെ ചൂണ്ടിക്കാണിച്ചതു.മനുഷ്യനുള്ളിൽ ദൈവം ആത്മാവായി ഇരിക്കുന്നു എന്ന സത്യം ജീവിതത്തിൽ പ്രവർത്തിയിലേക്ക് കൊണ്ട് വരാൻ പലർക്കും കഴിയുന്നില്ല. ചിലരുടെ സങ്കല്പത്തിൽ ദൈവം ആകാശത്തിൽ എവിടേയോ സ്വർഗത്തിലാണ്. അഥവാ യഥാർത്ഥത്തിൽ ദൈവത്തെക്കുറിച്ച് അവർക്ക് മനസിലാക്കാൻ കഴിഞ്ഞിട്ടില്ല. എന്തറിയുന്നു എന്നത് അവരുടെ പ്രവർത്തിയിലാണ് വെളിവാകുന്നത്.

**കേൾക്കുന്നതെല്ലാം നാരായണന്റെ സ്വരം, കാണുന്നതെല്ലാം നാരായണന്റെ രൂപം** എന്ന ഭാരതീയ ദർശനങ്ങളേ പലരും പുച്ഛിച്ചുതള്ളിയതാണ്. പക്ഷെ യേശുപറഞ്ഞതും, അതേ ആശയം തന്നെയായിരുന്നു എന്നവർ അറിയുന്നില്ല. സത്യം എവിടെയായാലും ഒന്ന് തന്നെയാണ്.

സത്യത്തെ സാക്ഷാൽക്കരിച്ച (ദൈവവുമായി ഏകീഭവിച്ച) ഒരു മഹാഋഷിയായിരുന്നു ശ്രീയേശു എന്ന് ഭാരതീയർക്കറിയാമായിരുന്നു. ഭവിഷ്യപുരാണത്തിൽ ശ്രീയേശുവും വ്യാസനുമായി നടക്കുന്ന ഒരു സംഭാഷണം രേഖപ്പെടുത്തിയിട്ടുണ്ട്. ഋഷി എന്നവാക്കിന് അർത്ഥം, ദർശിച്ചവൻ (സത്യം ദർശിച്ചവൻ, തത്വം ദർശിച്ചവൻ) എന്നാണ്. ആത്മസാക്ഷാൽക്കാരം നേടിയവരെയാണ് ഋഷി എന്ന്വിളിക്കുന്നത്. **ആത്മാവ് ആണ് ഉപനിഷത്തുക്കളിൽ പ്രഖ്യാപിക്കുന്ന ദൈവം.**

വേദത്തിന്റെ അന്തമായ വേദാന്തമാണ് ഉപനിഷത്തുകൾ. ഞാനും എന്റെ പിതാവും ഒന്നാകുന്നു എന്ന് യേശു പറഞ്ഞത് അന്നത്തെ യെഹൂദപ്രമാണികൾക്ക് ഗ്രഹിക്കാൻ കഴിഞ്ഞില്ല. അത് എങ്ങനെ സാധ്യമാകും? എന്നവർചിന്തിച്ചു. അവൻ ദൈവദൂഷണം പറയുന്നു എന്നവർ കരുതി.

വേദത്തിലെ **അഹം ബ്രഹ്മാസ്മി** തന്നെയാണ് യേശുവും പറഞ്ഞത്. അഹം എന്നാൽ ഞാൻ, ബ്രഹ്മം= ആത്മാവ്, ദൈവം. അസ്മി= ആകുന്നു.

**ഞാനും പിതാവും ഒന്നാകുന്നു** എന്നാണ് യേശു അതിനെ പറഞ്ഞത്. പ്രവാചകന്മാർ ആരും തന്നെ സത്യത്തെ (ആത്മാവിനെ) ദർശിച്ചവരായിരുന്നില്ല. യേശുവിന്റെ ഉപദേശങ്ങൾ ഭാരതീയ തത്വചിന്തകളുമായി യോജിച്ചാണ് പോകുന്നത് എങ്കിലും പലരും അത് വേണ്ടത്ര മനസിലാക്കുന്നില്ല.

1989–ൽ കേരളത്തിലെ ഒരു പ്രശസ്ത പത്രത്തിൽ ഇങ്ങനെ കണ്ടു. *ഭഗവത്ഗീത പഠിക്കുന്നത് ബൈബിൾ മനസിലാക്കാൻ കൂടുതൽ സഹായകരമായിരിക്കും.* ഇത് പറഞ്ഞത് പ്രസിദ്ധമായ ഒരു സഭയുടെ മേലദ്ധ്യക്ഷൻ ആയിരുന്നു. അദ്ദേഹം ഇപ്പോൾ ശരീരത്തിൽ ഇല്ല.

ശ്രീകൃഷ്ണനും ശ്രീരാമനും ഒന്നും പരമമായ പരമാത്മാവല്ല, അവർ അതിൽ ഒന്നായിച്ചേർന്നവർ മാത്രമാണ്. പരമാത്മാവിൽ ലയിച്ചവർ പരമാത്മാവ് തന്നെയായിത്തീരുന്നു. ഹിന്ദുക്കൾക്കും ഏക ദൈവമേയുള്ളു. അത് ആത്മാവാണ്, പരമാത്മാവാണ്. സർവ്വവ്യാപിയാകയാൽ പരബ്രഹ്മം എന്നതിനെ വിളിക്കുന്നു.

എന്നാൽ ദേവന്മാർ അനവധിയുണ്ട്. **ദൈവത്തിൽ നിന്ന് അരുളപ്പാട് ലഭിച്ചവരെ ദേവന്മാർ എന്നു പറഞ്ഞുയെങ്കിൽ** എന്ന് യേശു പറഞ്ഞതിൽ നിന്ന് ദേവന്മാർ ആരാണ് എന്ന് മനസിലാക്കാൻ എളുപ്പമാണ് യേശു ക്രിസ്തുവിനെ ഒരു മനുഷ്യനായി മാത്രം അറിയുന്നവർ ആണ് പലരും. അതിൽ

**ദൈവം** എന്നപദം ആരോപിക്കുകയാണ് പലരും ചെയ്യുന്നത്. എപ്പോൾ സകലമനുഷ്യരുടെ ഉള്ളിലും യേശുക്രിസ്തുവിനെ കാണുന്നുവോ, അപ്പോൾ മാത്രമേ ദൈവമായ യേശുക്രിസ്തുവിനെ അൽപമെങ്കിലും അറിയുന്നുള്ളൂ. യേശുക്രിസ്തുവിനെ അങ്ങനെയറിഞ്ഞാലും അറിവ് പൂർണ്ണമാകുന്നില്ല, **രുചിച്ചറിയണം**,അനുഭവിച്ചറിയണം. എങ്ങനെ അനുഭവിക്കും?. ആത്മാവും ജീവനുമാണ് യഥാർത്ഥ ക്രിസ്തു, ശരീരമല്ല. അതുകൊണ്ട് ആത്മാവും ജീവനും ഒരാൾ എപ്പോൾ ആയിത്തീരുന്നുവോ, അപ്പോൾ മാത്രമേ ക്രിസ്തുവിനെ അറിയേണ്ട വിധത്തിൽ അറിയുന്നുള്ളൂ.

ഈ അനന്തമായ പ്രപഞ്ചം മുഴുവൻ വ്യാപിച്ചും സകലത്തിന്റേയും അന്തര്യാമിയുമായി വസിക്കുന്ന ക്രിസ്തുവിനെ അറിയണം. താൻ ക്രിസ്തുവിലും, ക്രിസ്തു തന്നിലും എന്ന് അനുഭവിച്ചറിയണം.

ഭാര്യ ഭർത്താവിനേയും, മറിച്ചും, മരുമകൾ അമ്മായിയമ്മയേയും മകൻ അപ്പനേയും പ്രയാസപ്പെടുത്തിയിട്ട് ദൈവത്തെ പ്രസാദിപ്പിക്കാൻ ദേവാലയത്തിലേക്ക് പോകാറുണ്ട്. അതിൽ തന്നെ പലരും **രക്ഷിക്കപ്പെട്ടവരും,വീണ്ടും ജനിച്ചവരും, പരിശുദ്ധാത്മാഭിഷേകം** പ്രാപിച്ചവരുമാകുമ്പോൾ സംഗതി കൂടുതൽ വഷളാകുന്നു. യേശുവിനെക്കുറിച്ച് വാതോരാതെ സംസാരിക്കുന്നവർ, ഓരോരോ മനുഷ്യ ശരീരത്തിലും കുടിയിരിക്കുന്ന പുത്രനേയും പിതാവിനേയും ദ്രോഹിക്കുന്നു. എന്നിട്ട് സ്വയം ആ ദൈവത്തിന്റെ അടുത്ത ഭക്തന്മാർ എന്നഭിമാനിക്കുന്നു. **വാസ്തവത്തിൽ അവർക്ക് ദൈവത്തെ അറിയുമോ**, അറിയുമായിരുന്നെങ്കിൽ അതുപോലെ പ്രവർത്തിക്കുമായിരുന്നുവോ, ചിന്തിക്കുക.

ബൈബിൾ വചനങ്ങൾ പഠിച്ചതുകൊണ്ടോ ഉരുവിട്ടതുകൊണ്ടോ ആയില്ല, അത് ദൈനംദിന ജീവിതത്തിൽ പ്രാവർത്തീകമാകണം. ഒരു മനുഷ്യനെ കാണുമ്പോൾ അവൻ അജ്ഞാനിയോ ദുഷ്ടനോ ആരുമാകട്ടെ ദൈവത്തിന്റെ മന്ദിരം എന്ന്

ബുദ്ധിയിൽ തെളിയണം. യേശു പറയുന്നു, ദുഷ്ടനോട് എതിർക്കരുത്. ഒരുത്തൻ നിന്നെ ഒരു നാഴികവഴി പോകാൻ നിർബന്ധിച്ചാൽ രണ്ട് അവനോട്കൂടെ പോകുക. ഓരോ മനുഷ്യനിലും ദൈവമാണ് ഇരിക്കുന്നത് എന്ന് നാം അറിയണം. അതറിയാതെ **ദൈവത്തെഅറിഞ്ഞു** എന്ന് എങ്ങനെ പറയും?

<u>**ദൈവത്തിന്റെ ഇഷ്ടം**</u>**:** (<u>**ദൈവനീതി**</u>).

ദൈവ നീതി എന്ന് കേൾക്കാത്തവർ അരും തന്നെ ഉണ്ടായിരിക്കയില്ല, പക്ഷെ അത് എന്താണ് എന്നറിയുന്നവർ ചുരുക്കവുമാണ്. ദൈവരാജ്യം അനേഷിക്കുന്നതോടൊപ്പം ദൈവനീതി (ഓരൊരുത്തരും അനുഷ്ടിക്കണ്ട ധർമ്മം)യും അന്വേഷിക്കണം. ദൈവനീതി(ധർമ്മം)അറിയണം, അതിനനുസരിച്ച് ജീവിക്കണം. ഓരോരുത്തരും എങ്ങനെ ഈ ഭൂമിയിൽ ജീവിക്കണം എന്ന് ചില ദൈവീക നിയമങ്ങൾ ഉണ്ട്. അതനുസരിച്ച് ജീവിക്കുന്നത് ദൈവത്തിന്റെ ഇഷ്ടം നിറവേറ്റലാണ്. അത്തരം ശാസ്ത്രത്തെ ധർമ്മശാസ്ത്രം(സ്മൃതി)എന്ന് ഭാരതത്തിൽ വിളിക്കുന്നു. അതിനനുസരിച്ച് ജീവിക്കുമ്പോൾ അത് ദൈവത്തിന്റെ ഇഷ്ടത്തിനനുസരിച്ച ജീവിതമായിത്തീരുന്നു.

കുല ചെയ്യരുത് എന്ന് ന്യായപ്രമാണ കൽപനയുടെ വ്യാഖ്യാനമാണ് യേശു പറഞ്ഞത്. അതുപോലെ ഓരൊരുത്തർക്കും ഓരോ ധർമ്മം(അവർ അവശ്യം ചെയ്യേണ്ടത്)ഉണ്ട്. ദൈവത്തിന്റെ ഇഷ്ടം എന്നാണതിനെ പറയുന്നത്. ഓരോരുത്തരേയും ദൈവം ഏൽപിച്ചിരിക്കുന്ന താലന്ത് അതാണ്. ഡ്യൂട്ടി, കടമ എന്നൊക്കെ അതിനെ പറയാം. അതനുഷ്ടിച്ച് ജീവിക്കുന്നവർക്ക് മാത്രമാണ്, സ്വർഗരാജ്യം ലഭിക്കുന്നത് എന്നാണ് യേശു പറഞ്ഞത്. അല്ലാതെ കർത്താവെ, കർത്താവെ എന്ന് വിളിച്ച് പ്രാർത്ഥിക്കുന്നവനല്ല.

ഒരു യഥാർത്ഥ വിശ്വാസിയെക്കൊണ്ട് സമൂഹത്തിന്, രാജ്യത്തിന് ഒക്കെ ഗുണം കിട്ടുന്നു. അതോടൊപ്പം ആ വിശ്വാസിക്കും ഗുണം കിട്ടുന്നു. സുവിശേഷത്തിലും ന്യായപ്രമാണ ക

ൽപനകൾക്ക് പ്രാമുഖ്യം ഉണ്ട് എന്ന് കാണിച്ച് തരികയായി രുന്നു യേശു. ഒരാൾ യേശുക്രിസ്തുവിൽ വിശ്വസിക്കുന്നു എന്ന് കരുതുന്നതിലെ പോരായ്മ ഇവിടെ എടുത്തു കാണിക്കു ന്നു.

ഒരാൾ എന്തു ചിന്തിക്കുമ്പോഴും, പ്രവർത്തിക്കുമ്പോഴും ഇത് ഓർമ്മിക്കുക. ലക്ഷ്യത്തെ ഭേദിച്ച ശേഷം വിട്ടവന്റെ കൈ യ്യിലേക്ക് തിരിച്ചെത്തുന്ന, ജപ്പാൻകാരും മറ്റും ഉപയോഗിക്കു ന്ന ഒരു ബൂംറാംഗ് വിട്ടുകഴിഞ്ഞു. അതെന്നെങ്കിലും തിരിച്ച് വിട്ടവന്റെ കൈയിൽ തന്നെ എത്തും എന്നുറപ്പാണ്.

# സാത്താന്റെ പരീക്ഷണങ്ങൾ

## സാത്താന്റെ രഹസ്യം

ആദാമിന്റെ കാലം മുതൽ നാം കേൾക്കുന്നതാണ് സാത്താന്റെ പരീക്ഷകളേക്കുറിച്ച്. ഹവ്വയേയും അതിലൂടെ ആദാമിനേയും പരീക്ഷയിൽ അകപ്പെടുത്തി ദൈവത്തിന്റെ കല്പനയെ ലംഘിപ്പിച്ചതായി നമുക്കറിയാം. ദൈവദൂതനായിരുന്ന സാത്താൻ തന്റെ അനുസരണക്കേട് നിമിത്തമാണ് അധഃപതിച്ച് സാത്താനായിത്തീരുന്നത്. ദൈവപുത്രനായിരുന്ന യേശുവിനേപ്പോലും തന്റെ പരീക്ഷയിലേക്ക് വലിച്ചിഴക്കാൻ കഴിഞ്ഞ സാത്താൻ ശക്തനാണ്. എന്നാൽ ഈ ശക്തിയും മനുഷ്യനെ പരീക്ഷിക്കാനുള്ള അധികാരവും, ദൈവം സാത്താന് നൽശിയിരിക്കുന്നതാണ് എന്ന് ഇയ്യോബിന്റെ പുസ്തകത്തിൽ നമുക്ക് വായിക്കാം. യേശുക്രിസ്തു പരീക്ഷയെ അഭിമുഖീകരിക്കുമ്പോഴും സാത്താന് ദൈവത്തിന്റെ സമ്മതം ഉണ്ടായിരുന്നു എന്ന് വേണം നാം മനസിലാക്കേണ്ടത്. യേശുക്രിസ്തു സാത്താനെ ജയിക്കുന്നുണ്ടെങ്കിലും സാത്താനെ നശിപ്പിക്കുന്നതായി കാണുന്നില്ല. ദൈവസന്നിധിയിൽ പോലും സാത്താൻ എത്തുന്നു, ദൈവവുമായി സംവദിക്കുന്നു, ചിലപ്പോൾ ദൈവത്തിൽ നിന്ന് ചിലരെ പരീക്ഷിക്കാൻ സമ്മതപത്രം നേടുന്നു, എന്നൊക്കെ ഇയ്യോബിന്റെ പുസ്തകത്തിൽ നമുക്ക് കാണാം.

ഈ ഭൗതീക ലോകത്തെ സാത്താന്റെ അധീനതയിൽ ദൈവം വിട്ടുകൊടുത്തിരിക്കുന്നു എന്ന സത്യം, സദാ നമ്മുടെ ഓർമ്മയിൽ തെളിഞ്ഞുകൊണ്ടിരിക്കാത്ത പക്ഷം, ഈലോകത്തിന്റെ മായയെ ദൈവത്തിന്റെ അനുഗ്രഹം എന്ന് ധരിക്കാനും, അതിൽ ബന്ധനസ്ഥനാകാനും ഇടയായേക്കാം. ഒരു വിശ്വാസി പലപ്പോഴും പെട്ടുപോകുന്നത് ഈ അറിവിന്റെയും, ഓർമ്മയുടേയും അഭാവത്താലാണ്. **എന്റെ രാജ്യം ഐഹീകമല്ല** എന്ന് യേശു ക്രിസ്തു പറഞ്ഞത്, നമ്മുടെ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കണം. ആദിമ പാപം മുതൽ ഇന്ന് വരെ

യുള്ള എല്ലാ ചെറുതും വലുതുമായ പാപങ്ങൾ സാത്താന്റെ പ്രേരണയാൽ ആണ് നടക്കുന്നത്  എന്നകാര്യത്തിൽ യാതോരു സംശയത്തിനും അവകാശമില്ല. എന്നാൽ ആ സാത്താനെ ഇല്ലായ്മ ചെയ്യാൻ ദൈവമൊ, പുത്രനായ ക്രിസ്തുവോ മുതിർന്നിട്ടില്ല എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ട കാര്യമാണ്. സാത്താൻ നശിക്കരുത്, നില നിൽക്കണമെന്നായിരിക്കും ഒരു പക്ഷെ ദൈവം ഉദ്ദേശിക്കുന്നത്.

സാത്താൻ വാസ്തവത്തിൽ എന്താണ്?, അവന്റെ രൂപം എന്ത്? ഭാവം എന്ത്? അവന്റെ പ്രവർത്തന മേഘല ഏത്? തുടങ്ങിയ നിരവധി കാര്യങ്ങൾ അറിയാതെ അവനെ ജയിക്കുക പ്രയാസമാണ്. അതുകൊണ്ട് ദൈവത്തെക്കുറിച്ച് അറിയാൻ ശ്രമിക്കുന്നതോടൊപ്പം ഒരു സത്യാന്വേഷി (ദൈവത്തെ അന്വേഷിക്കുന്നയാൾ) **സത്താനേക്കുറിച്ചും അറിയാൻ ശ്രമിച്ചിരിക്കണം**. അല്ലാത്തപക്ഷം സാത്താന്റെ അധീനതയിൽ ഇരുന്നു കൊണ്ട് തന്നെ, താൻ രക്ഷ പ്രാപിച്ചിരിക്കുന്നു എന്ന് ധരിക്കാൻ ഇടയാകും. **രക്ഷപെടുക എന്നാൽ പ്രധാനമായി സാത്താന്റെ കുതന്ത്രങ്ങളിൽനിന്ന് തന്നെയാണ്**. പാപത്തിന്റെ കുഴിയിലേക്ക് നിരന്തരം തള്ളിയിട്ടുകൊണ്ടിരിക്കുന്ന സാത്താനെ ജയിക്കാതെ ആത്മാവായ ദൈവത്തിന്റെ രാജ്യത്തിലേക്ക് എത്തിച്ചേരാൻ കഴിയില്ല.

പാപത്തിൽ നിന്നും മോചിക്കുകയെന്നാൽ രണ്ടു തരത്തിൽ മനസിലാക്കാം. യേശുക്രിസ്തു നിന്റെ പാപം മോചിച്ചു തന്നിരിക്കുന്നു എന്ന് പറഞ്ഞതിനെ വ്യക്തമായി മനസിലാക്കേണ്ടതുണ്ട്. ഒരു വ്യക്തി ചെയ്ത എല്ലാ പാപങ്ങളിൽ നിന്നു മുള്ള ഒരു മോചനമായി ചിലർ അതിനെ ധരിക്കുന്നു. പക്ഷെ ഇവിടെ ശ്രദ്ധിക്കേണ്ട പ്രധാനകാര്യം, രോഗസൗഖ്യവുമായി ബന്ധപ്പെട്ടാണ് യേശു ഇത് പറഞ്ഞിരിക്കുന്നത് എന്ന് ആദ്യമായി മനസിൽ ഉറപ്പിക്കണം. ആ രോഗം ഏതൊ ചില പാപത്തിന്റെ ഫലമായാണ് ഉണ്ടായിട്ടുള്ളത്. പാപത്താൽ രോഗവും രോഗത്താൽ മരണവുംഎന്നാണ് ബൈബിൾ പറയുന്നത്. അപ്പോൾ രോഗത്തിന്റെ കാരണം പാപമാണ് എന്ന് വ്യ

ക്തമാണ്. ആ പാപത്തിന് പരിഹാരം ഉണ്ടാകുമ്പോൾ മാത്ര മാണ് രോഗം മാറുന്നത്. യേശുക്രിസ്തു ഇവിടെ ആ പാപം സ്വയം ഏറ്റെടുക്കുകയാണ് ചെയ്തത്.

യേശുക്രിസ്തു രോഗം സൗഖ്യമാക്കുമ്പോൾ ഈ കാര്യം വ്യ ക്തമാക്കുകയാണ് ചെയ്യുന്നത്. ആ രോഗത്തിന് കാരണമായ പാപത്തിൽ നിന്ന് മോചിപ്പിക്കുമ്പോൾ മാത്രമാണ് ആ രോ ഗം മാറുന്നത്. അതുകൊണ്ട്, ഇവിടെ യേശു മോചിപ്പിക്കുന്ന ത് ആ രോഗത്തിന് കാരണമായ പാപത്തിൽ നിന്നാണ്. സാ ധാരണ ഗതിയിൽ എല്ലാ പാപങ്ങളിൽ നിന്നും മോചിപ്പിക്ക പ്പെട്ടാൽ ആ വ്യക്തി ദൈവത്തിലേക്കുള്ള തന്റെ യാത്ര തീവ്ര മായി ആരംഭിക്കും. പാപമാണ് മനുഷ്യനെ ദൈവത്തിൽ നിന്നു അകത്തി നിർത്തുന്നത്. പാപം ചെയ്ത ആദാം ദൈവത്തിൽ നിന്ന് ഒളിച്ചിരിക്കുന്നത് ഇതിന് ഉദ്ദാഹരണമാണ്. എന്നാൽ യേശുവിൽ നിന്ന് രോഗസൗഖ്യം പ്രാപിച്ച ഒരു മനുഷ്യൻ പോലും രക്ഷക്കായി, ദൈവരാജ്യത്തിനായി, യേശുവിനെ അ നുഗമിക്കുന്നതായി കാണുന്നില്ല. ഇതിൽ നിന്നും അവരുടെ ആ പ്രത്യേക പാപമല്ലാതെ മറ്റു പാപങ്ങൾ ഒന്നും മോചിക്കപ്പെട്ടി രുന്നില്ല എന്ന് വ്യക്തമാണ്. ഇങ്ങനെ പലരുടേയും പാപങ്ങൾ യേശു സ്വയം ഏറ്റെടുത്തിട്ടുണ്ട്, അതുകൊണ്ടാണ് ക്രൂശുമര ണം യേശുവിന് വരിക്കേണ്ടി വന്നത്. ഇതിൽ നിന്നും നാം പ ഠിക്കേണ്ട പാഠം നാം ചെയ്ത പാപങ്ങൾ നാം അനുഭവിക്കേ ണ്ടി വരും, ദൈവപുത്രനായിരുന്നാൽ പോലും അതിൽ നി ന്നും മോചിക്കാൻ കഴിയില്ല എന്നാണ്.

മനുഷ്യൻ ചെയ്യുന്ന നല്ലതും തീയതുമായ എല്ലാ കർമ്മങ്ങൾ ക്കും അതിന്റേതായ ഫലമുണ്ട്, അത് ചെയ്തവൻ തന്നെ അ നുഭവിക്കുകയും വേണം എന്ന ദൈവനീതി അലംഘനീയമാ ണ്. അവിടെ നിന്നു ഒരാൾക്കും രക്ഷപെടാൻ കഴിയില്ല, എന്ന് നമ്മെ പഠിപ്പിക്കാൻ ദൈവം തന്റെ പുത്രനെ ഘോരമായ ആ ക്രൂശുമരണത്തിന് ഏല്പിച്ചുകൊടുത്തു.

സാത്താന്റെ ശക്തിയേക്കുറിച്ച് നമ്മെ ബോദ്ധ്യപ്പെടുത്താൻ അവന്റെ പരീക്ഷക്ക് യേശുവിനേപ്പോലും വിധേയമാക്കി. അവിടെ നാം ചിന്തിക്കേണ്ട് ചില സുപ്രധാന വിഷയങ്ങൾ ഉണ്ട്. നാല്പത് ദിവസം ഉപവസിച്ചിരുന്ന യേശുവിന് വിശന്നു. ശരീരത്തിന്റെ നിലനില്പിന് അത്യന്താപേക്ഷീകമായ ഭക്ഷണമാണ് ഒന്നാമത്തെ പരീക്ഷയിലെ വിഷയം. കല്ലിനോട് കല്പിച്ച് അതിനെ അപ്പമാക്കി കഴിക്കുന്നതിൽ എന്തെങ്കിലും പാപം ഉണ്ടെന്ന് സാധാരണ ഗതിയിൽ നാം ചിന്തിക്കില്ല. അവിടെ സാത്താന്റെ ഉപദേശമൊന്നും വേണ്ടിയിരുന്നില്ല, യേശുവിന് കല്ലിനെ അപ്പമാക്കാൻ. യേശുവിന് വേണ്ടതെല്ലാം തന്റെ ഇച്ഛയോ, പ്രവർത്തിയോ കൂടാതെ, പിതാവ് തരുന്നെങ്കിൽ മാത്രം സ്വീകരിക്കാം എന്നായിരുന്നു യേശുവിന്റെ നിശ്ചയം.

ഏലിയാവിന് കാക്കയിലൂടെ അപ്പമെത്തിച്ചുകൊടുത്ത പിതാവിന് ആവശ്യമെങ്കിൽ അതും ചെയ്യാൻ കഴിയുമെന്ന ഉറച്ച വിശ്വാസം യേശുവിനുണ്ടായിരുന്നു. അതുകൊണ്ട് തന്റെ അത്ഭുത ശക്തികളൊന്നും ഉപയോഗിക്കാൻ യേശു ആദ്യം ആഗ്രഹിച്ചിരുന്നില്ല. എന്നാൽ പിന്നീട് അത്തരം ഒരു പ്രേരണ സാത്താനിൽ നിന്നും ഉണ്ടാകുന്നു, യേശു അതിനെ ജയിക്കുകയും ചെയ്യുന്നു.

നമുക്കും ചില നിസാരമെന്നു തോന്നാവുന്ന കാര്യങ്ങളിൽ ഇത്തരം ചില പ്രേരണകൾ വരാറുണ്ട്, പക്ഷെ അതിന്റെ ഗൗരവം അറിയാത്തതുകൊണ്ട് ആ പ്രേരണക്ക് കീഴ്പ്പെടുകയാണ് പതിവ്. പക്ഷെ ഒരു സാത്താനെ നാം കാണുകയോ അങ്ങനെയൊരു സ്വരം കേൾക്കുകയൊ നമ്മളിൽ ഒരിക്കലും സംഭവിക്കുന്നില്ല എന്നത് നമ്മുടെ ഓരോരുത്തരുടേയും അനുഭവമാണ്. അപ്പോൾ **സാത്താൻ നമ്മുടെ മനസിൽ ഉയർന്നു വരുന്ന പ്രേരണയുമായി ബന്ധപ്പെട്ടിരിക്കുന്നു** എന്ന് മനസിലാക്കാം. അവന്റെ പ്രവർത്തന മണ്ഡലം മനസാണ് എന്നും, **ആഗ്രഹങ്ങളുടെ രൂപത്തിലാണ്** അവൻ പ്രകടമാകുന്നതെന്നും മനസിലാക്കാൻ എളുപ്പമാണ്.

ഒരുകാര്യത്തിൽ നമുക്ക് തീരെ താത്പര്യമില്ലെങ്കിൽ സാത്താന് നമ്മെ അതിൽ വീഴിക്കാൻ കഴിയില്ല. അല്പമെങ്കിലും ആഗ്രഹം മനസിൽ എവിടെയെങ്കിലും മറഞ്ഞു കിടക്കുന്നുണ്ടെ കിൽ, അതിലേക്ക് വീഴാനുള്ള സാധ്യത ഉണ്ട് താനും. ചുരുക്കത്തിൽ ആഗ്രഹങ്ങളോ അവയുടെ ബീജങ്ങളോ മനസിന്റെ അടിത്തട്ടിൽ, നമ്മുടെ ബോധത്തിൽ പെടാതെയാണെങ്കിലും കിടക്കുന്നുണ്ട് എങ്കിൽ പരീക്ഷയിൽ അകപ്പെടാനുള്ള സാധ്യതയുണ്ട്.

ദൈവം മനുഷ്യനെ പരീക്ഷിക്കുന്നു എന്ന് ചിലർ പറയാറുണ്ട്. സാത്താൻ പരീക്ഷിക്കുന്നതിന് തെളിവുകളും ബൈബിളിൽ ലഭ്യമാണ്. എന്നാൽ ഇതിന്റെയൊക്കെ രഹസ്യമെന്ത്?. നാം എങ്ങനെയാണ് പരീക്ഷകളിൽ അകപ്പെട്ട് പാപത്തിനും തന്മൂലം രോഗത്തിനും, മരണത്തിനും (ആത്മീയ മരണം) വിധേയപ്പെടുന്നത്? ഈ രഹസ്യം വി.യാക്കോബ് വെളിപ്പെടുത്തുന്നുണ്ട് എങ്കിലും നാം അതിനെ ഗൗരവത്തിൽ എടുക്കുകയോ ചിന്തിക്കുകയോ ചെയ്യായ്കയാൽ ഇപ്പോഴും നമ്മുടെ ബലഹീനതകളും പാപങ്ങളും ദൈവത്തിന്റേയോ, സാത്താന്റേയോ തലയിൽ കെട്ടിവെക്കുകയാണ്. നാം ധരിക്കുന്നത് പോലെ ഒരു സാത്താൻ ഉണ്ടെങ്കിൽ അത് എന്താണ് എന്നാണ് നമുക്ക് ചിന്തിക്കേണ്ടത്. അതാണ് വി. യാക്കൊബ് പച്ചയായി തന്നെ വെളിപ്പെടുത്തുന്നതും. മനുഷ്യൻ **പരീക്ഷിക്കപ്പെടുന്നത് സ്വന്ത മോഹത്താൽ ആകർഷിച്ച് വശീകരിക്കപ്പെടുകയാൽ ആകുന്നു** (യാക്കോബ് 1: 14).

മനുഷ്യന്റെ ആഗ്രഹങ്ങളും, മോഹങ്ങളുമാണ് യഥാർത്ഥത്തിൽ സാത്താന്റെ രൂപമെടുക്കുന്നത്. അത് ഉൽഭവിക്കുന്നത് മനസിൽ നിന്നുമാണ്. അപ്പോൾ **സാത്താൻ വാസ്തവത്തിൽ ജഡീക മനസാണ്,** ലൗകീക മനസാണ്. മനസ് അജ്ഞാത്മായ ഒരു അത്ഭുത ശക്തിയാണ്.

പത്രോസിനെ ഒരിക്കൽ യേശു സാത്താനേ എന്ന് വിളിക്കുന്നുണ്ട്, ദൈവഹിതത്തിന് എതിരായ ലൗകീക മനസിന്റെ ആഗ്ര

ഹം പത്രോസിനെ സാത്താൻ ആക്കുന്നു. ബൈബിളിൽ അത് ഇങ്ങനെ എഴുതിയിരിക്കുന്നു. പത്രോസ് അവനെ വേറിട്ട് കൊണ്ടുപോയി; കർത്താവേ അത് അരുതേ; നിനക്ക് അങ്ങനെ ഭവിക്കരുതേ എന്ന് ശാസിച്ചു തുടങ്ങി. അവനോ തിരിഞ്ഞ് പത്രോസിനോട്: **സാത്താനേ എന്നെ വിട്ട് പോ; നീ എനിക്ക് ഇടർച്ചയാകുന്നു; നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതുന്നത് എന്ന് പറഞ്ഞു. (മത്താ: 16::22–23)**. ദൈവഹിതത്തിനു പൂർണ്ണമായി കീഴ്പ്പെടാതെ, ചെറിയ കാര്യത്തിനു പോലും സ്വന്ത ആഗ്രഹം നടത്തുന്നത് എത്ര വലിയ തെറ്റ് എന്നാണിവിടെ യേശു തരുന്ന സന്ദേശം.

യേശുക്രിസ്തു കുരിശിൽ മരിക്കരുത് എന്ന പത്രോസിന്റെ ആഗ്രഹം പത്രോസിനെ സാത്താൻ ആക്കുന്നു. ഇവിടെ ദൈവഹിതത്തിന് എതിരായ മനസിന്റെ ആഗ്രഹങ്ങൾ ആണ് സാത്താൻ എന്ന് വെളിപ്പെടുത്തുകയായിരുന്നു യേശു.

മനുഷ്യന്റെ ബോധത്തിലേക്ക് വരാത്ത അജ്ഞാതതലങ്ങൾ മനസിനുണ്ട്. മനസിന്റെ വളരെ കുറച്ചു ഭാഗം മാത്രമെ നമുക്കറിയാൻ കഴിയുന്നുള്ളു. അതിന്റെ അഗാധ തലങ്ങളിലെ കാര്യങ്ങൾ അറിയുക പ്രയാസവുമാണ്. **ആത്മാവായ ദൈവം നമ്മുടെ ഉള്ളിൽ ഗൂഢമായി വസിക്കുന്നത് പോലെ, സാത്താനും നമ്മിൽ ഗൂഢമായി ഇരിക്കുന്നു**. ഈ നിഗൂഢതകളിലേക്കുള്ള അന്വേഷണമാണ് വാസ്തവത്തിൽ സത്യാന്വേഷണം. അന്വേഷിപ്പീൻ കണ്ടെത്തും എന്ന് യേശു പറഞ്ഞത് ഈ അന്വേഷണത്തെക്കുറിച്ചാണ്.

മനസിന്റെ വിവിധ തലങ്ങളിലൂടെ കടന്നു മാത്രമെ അതിനപ്പുറത്ത് വസിക്കുന്ന ദൈവത്തിലേക്ക്, അവന്റെ രാജ്യത്തിലേക്ക്, എത്തിച്ചേരാൻ കഴിയൂ. ജഢീകമായ മനസിനെ അതിക്രമിച്ചുപോകാതെ ദൈവത്തിലേക്ക് എത്തിച്ചേരാൻ കഴിയില്ല. മനസിനെ ശുദ്ധീകരിക്കാതെ, അതിന്റെ ജഢീക ഭാവം നശിക്കാതെ ഈ യാത്ര സാധ്യമല്ല. അതുകൊണ്ട് ആദ്യമായി ശ്രമിക്കേണ്ടത് മനസിന്റെ ശുദ്ധീകരണത്തിനാണ്. മനസ് എന്ന്

പറയുന്നത് ഒരു സംഘാതത്തെയാണ്. അതിൽ മനസിനെ കൂടാതെ, ബുദ്ധി, ചിത്തം, അഹംകാരം ഇവയൊക്കെപെടും. അന്തക്കരണം, ആന്തരീക മനുഷ്യൻ, ജീവൻ എന്നൊക്കെ പറയുന്നത് ഇതിനെതന്നെയാണ്. ലൗകീകനും ആത്മീയനും ഒക്കെ വേർതിരിക്കപ്പെടുന്നത് ഇതിന്റെ അവസ്ഥയെ ആശ്രയി ച്ചാണ്.

ഏദന്തോട്ടത്തിലേക്കുള്ള കവാടത്തിൽ തിരിഞ്ഞുകൊണ്ടിരി ക്കുന്നതും, അഗ്നിജ്വാലകൾ വമിക്കുന്നതുമായ വാളുമായി കാ വൽ നിൽക്കുന്ന കെരൂബ് ലൗകീക മനസാണ്

മനസ് ദൈവദൂതനായിരുന്നു, പരിശുദ്ധമായിട്ടാണ് മനസിനെ സൃഷ്ടിച്ചത്. എന്നാൽ തന്നിഷ്ടവും അനുസരണക്കേടും നിമി ത്തം, മനസ് അധപതിച്ചു. ഭാരതീയ ദർശനങ്ങളിൽ മനസ് ദേ വനാണ്. ദൈവത്തിന്റെ ഇഷ്ടത്തിന് ജീവിക്കാൻ മനസ് തയ്യാ റാകുമ്പോൾ മനസ് പരിശുദ്ധമാകാൻ തുടങ്ങുന്നു. പരിപൂർണ്ണ പരിശുദ്ധി നേടുമ്പോൾ ദൈവത്തിന്റെ ഇഷ്ടം പൂർണ്ണമായി സംസ്കരിക്കപ്പെട്ട മനസിലൂടെ നടപ്പാകുന്നു.

പഞ്ചേന്ദ്രിയങ്ങൾ, അഞ്ച് കർമ്മേന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ചിത്തം, അഹംകാരം, ഹൃദയം ഇവയെല്ലാം ഓരോ ദേവന്മാർ ആണ് എന്ന് ഭാരതീയ ദർശനങ്ങളിൽ നമുക്ക് കാണാം. ദൈ വദൂതന്മാരെയാണ്, ഇവിടെ ദേവന്മാർ എന്ന് പറയുന്നത്. ദൈവം കാറ്റിനേ(വായുവിനെ)യും, അഗ്നിജ്വാലകളേയും ത ന്റെ ദൂതന്മാരും ശുശ്രൂഷകന്മാരും ആക്കുന്നു എന്ന് സങ്കീർ ത്തനത്തിൽ നാം വായിക്കുന്നു. വായുദേവൻ, അഗ്നി ദേവൻ എന്നിവിടെ, അതിനെ പറയുന്നു.

# ഹൃദയശുദ്ധിയുള്ളവർ

### ഭാഗ്യവാന്മാർ, അവർ ദൈവത്തെ കാണും

യേശുക്രിസ്തു തന്റെ വിശ്വപ്രസിദ്ധമായ പർവ്വതപ്രസംഗത്തി ലാണ് ഇത് പറയുന്നത്. ഇതിൽ വാക്കുകളുടെ അർത്ഥം (വാച്യാർത്ഥം), സൂക്ഷ്മാർത്ഥം(ലക്ഷ്യാർത്ഥം) എന്നിങ്ങനെ രണ്ട് അർത്ഥങ്ങൾ ഉണ്ട്. ഹൃദയം എന്നതുകൊണ്ട് അന്തക്ക രണത്തെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. മനസ്, ചിത്തം, ബു ദ്ധി, അഹംകാരം ഇത്രയുമാണ് അന്തക്കരണം എന്നറിയപ്പെ ടുന്നത്. ഇതിന്റെ മുഴുവൻ ശുദ്ധികരണം, അതാണ് ഇതിന്റെ **വാച്യാർത്ഥം**. അന്തക്കരണത്തിലെ ഓരോ ഘടകങ്ങളേയും വിശകലനം ചെയ്താൽ അതു മനസിലാക്കാം.

അടുത്തത് **ലക്ഷ്യാർത്ഥം**. ഈ വാക്യംകൊണ്ട് യേശു എന്തു ദ്ദേശിക്കുന്നു എന്നതാണ് ഇതിന്റെ ലക്ഷ്യാർത്ഥം. തന്നെ പിൻ പറ്റാൻ ആഗ്രഹിക്കുന്ന ഓരോ വ്യക്തിയും ഹൃദയത്തെ (അ ന്തക്കരണത്തെ)ശുദ്ധമാക്കേണ്ടതുണ്ട്, ദൈവത്തെ ദർശിക്കേ ണ്ടതുണ്ട്, എന്നതാണ് ഇതിന്റെ ലക്ഷ്യാർത്ഥം.

ഈ ശരീരത്തിലിരിക്കെതന്നെ ദൈവത്തെ ദർശിക്കുക, അവ നുമായി ഐക്യത്തിൽ ആയിത്തീരുക. അതാണ് ഓരോരു ത്തരിൽ നിന്നും യേശു ഉദ്ദേശിക്കുന്നത്. ദൈവം ഇരിക്കുന്നത് ശരീരത്തിൽ ഹൃദയത്തിലാണ്. അതുകൊണ്ട് അത് കണ്ടെ ത്തേണ്ടത് ശരീരത്തിലിരിക്കെത്തന്നെയാണ്. ഇതൊക്കെയാ ണ് യേശു പറഞ്ഞതിന്റെ ലക്ഷ്യാർത്ഥം.

ഹൃദയത്തെ പരിശുദ്ധമാക്കണമെങ്കിൽ ചിലകാര്യങ്ങൾ നാം അറിഞ്ഞിരിക്കണം. അന്തക്കരണത്തിന്റെ ഘടകങ്ങൾ എന്തെ ല്ലാം, അതിന്റെ പ്രവർത്തനം എന്താണ്, അതിലെ അശുദ്ധി യെന്താണ്, ബലഹീനതകൾ എന്താണ്, അത് എങ്ങനെ വന്നു ചേർന്നു, അതിനെ എങ്ങനെ ശുദ്ധീകരിക്കാം എന്നിങ്ങനെ യുള്ളകാര്യങ്ങൾ എല്ലാം നാം അറിഞ്ഞിരിക്കണം. നിർഭാഗ്യ

വശാൽ അത്തരം കാര്യങ്ങളെക്കുറിച്ച് അധികം ചർച്ചകൾ ഉണ്ടാകാറില്ല, അതുകൊണ്ട് അതിനെക്കുറിച്ചറിയാനുള്ള സാധ്യതയും കുറവാണ്. ബൈബിളിൽ അത്തരം കാര്യങ്ങൾ കൂടുതൽ വിശദീകരിച്ചിട്ടില്ല അതുകൊണ്ട് പല തെറ്റായ ധാരണകളിലും നാം എത്തിച്ചേരുന്നു. നമ്മൾ ഒന്നും ചെയ്യേണ്ടതില്ല, എല്ലാം ക്രിസ്തുവിൽ വിശ്വസിക്കുമ്പോൾ അവൻ ചെയ്തുകൊള്ളും, എന്ന് ചിലർ കരുതുന്നു. ഇത്തരം ധാരണകൾ കൊണ്ട് വചനംകേൾക്കുക; മറ്റുള്ളവരോട് അതുപോലെ പറയുക; അത്രയേ വേണ്ടു എന്ന് പലരും ധരിച്ചിരിക്കയാണ്.

യേശു പറയുന്നു, **നിങ്ങൾ എന്നെ കർത്താവേ, കർത്താവേ, എന്നു വിളിക്കുകയും ഞാൻ പറയുന്നത് ചെയ്യാതിരിക്കുകയും ചെയ്യുന്നതെന്ത്?**(ലൂക്കോസ്: 6:46) ആത്മീയയാത്രയുടെ അടിത്തറ **കേട്ടു ചെയ്യുക** എന്നാണ്, എന്ന് യേശു പറയുന്നു. ഹൃദയശുദ്ധിയുള്ളവർ ദൈവത്തെകാണും, എന്നു പറഞ്ഞാൽ, ആ ഹൃദയശുദ്ധി നേടി ദൈവത്തെ കാണണം എന്നു തന്നെയാണ് യേശു ഉദ്ദേശിക്കുന്നത്.

നമുക്ക് അറിവ് ലഭിക്കുന്നത് ശരീരത്തിലുള്ള കണ്ണ്, കാത്, മൂക്ക്, നാക്ക്, ത്വക്ക് എന്നീ അഞ്ച് അവയവങ്ങളിലൂടെയാണ്. ഇത് പുറത്തുള്ള കരണങ്ങളാണ്. ഇവയിലൂടെ കണ്ടാലും, കേട്ടാലും, മണത്താലും, രുചിച്ചാലും, സ്പർശിച്ചാലും അതെല്ലാം നാം അറിയുന്നത് അന്തക്കരണത്തിന്റെ സഹായത്തോടെയാണ്. അന്തക്കരണം വാസ്തവത്തിൽ ഒന്നാണെങ്കിലും അത് ചെയ്യുന്ന ഓരോ പ്രവർത്തികൾക്കനുസരിച്ച് ഓരോ പേരുകൾ നൽകിയിരിക്കുന്നു.

**മനസ്**: അന്തക്കരണം സങ്കൽപിക്കുകയും, വികൽപിക്കുകയും ചെയ്യുമ്പോൾ അതിനെ മനസ് എന്ന് വിളിക്കുന്നു.

**ബുദ്ധി**: ഒരു കാര്യം, അത് ഇന്നതാണ് എന്ന് നിശ്ച്ചയിക്കുമ്പോൾ അതിനെ ബുദ്ധിയെന്ന് പറയുന്നു.

**<u>ചിത്തം</u>**: ചിന്തിക്കുമ്പോൾ ചിത്തമാണ്, ഓർമ്മയുടെ കേന്ദ്രം ഇതാണ്, നമ്മുടെ വാസനകൾ പലതും ഇവിടെ വളർന്ന് വികസിക്കാത്ത ബീജത്തിന്റെ (വിത്തിന്റെ) രൂപത്തിലാണ്, അതുകൊണ്ട് അത് വളർന്ന് വലുതാകുമ്പോൾ മാത്രമാണ് നമുക്കതിനെ അറിയാൻ കഴിയുന്നത്. പ്രതികൂല സാഹചര്യങ്ങളിൽ ഒരു പക്ഷെ അനേക വർഷങ്ങളോളം ചത്തപോലെ കിടക്കുന്ന ഈ വിത്തുകൾ, അനുകൂല സാഹചര്യം ഉണ്ടാകുമ്പോൾ മുളച്ചു വളർന്ന് ഒരു വൻമരമായി അതിൽ കായ്കൾ ഉണ്ടാകുന്നു.

**<u>അഹംകാരം</u>**: ഞാൻ എന്ന് അഭിമാനിക്കുമ്പോൾ, ഭാവിക്കുമ്പോൾ, അത് അഹംകാരമാണ്.

**<u>ഹൃദയം</u>**: ഇവയുടെയൊക്കെ (അന്തക്കരണത്തിന്റെ) ഉറവിടത്തെയാണ്, വാസ്തവത്തിൽ ഹൃദയം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. മനസ്, ബുദ്ധി, ചിത്തം, അഹംകാരം മുതലായതെല്ലാം ഹൃദയത്തിൽ നിന്നാണ് ഉണ്ടാകുന്നത്. അഥവാ, ഹൃദയമാണ് ഇതെല്ലാമായി ആവിർഭവിക്കുന്നത്. അതാണ് ദൈവത്തിന്റെ വാസസ്ഥാനം, ആത്മാവിന്റെ ഇരിപ്പിടം; അല്ലെങ്കിൽ മനുഷ്യന് ദൈവത്തെ കണ്ടെത്താവുന്ന സ്ഥലം. അതാണ് **സ്വർഗരാജ്യം**, അതാണ് **ദൈവരാജ്യം**.

നല്ല സങ്കല്പങ്ങൾകൊണ്ട് മനസിനെ പൂരിതമാക്കുകയും, ദൈവ ശാസ്ത്രങ്ങൾ നല്കുന്ന അറിവ്കൊണ്ട് ബുദ്ധിയെ പരിപോഷിപ്പിക്കുകയും, ഏകാഗ്രതയോടെ ദൈവത്തെ ചിന്തിക്കുക (ധ്യാനിക്കുക)കൊണ്ട് ചിത്തത്തെ പോഷിപ്പിക്കുകയും, ദൈവത്തിന് അടിമപ്പെടുത്തിക്കൊണ്ട് അഹംകാരത്തെ ജയിക്കുകയും ചെയ്യുകയാണ് ഒരുവൻ ആദ്യമേ ചെയ്യേണ്ടത്.

ഒരു മനുഷ്യനിലെ ഞാൻ (അഹംകാരം) പോയാൽ മാത്രമാണ് ദൈവത്തിന്റെ **കാര്യസ്ഥൻ, സത്യത്തിന്റെ ആത്മാവ്** ആ വ്യക്തിയിലേക്ക് വരികയുള്ളു എന്നാണ് യേശു പരോക്ഷ

മായി പറഞ്ഞത്. അതിനെ സ്നാപക യോഹന്നാൻ പറഞ്ഞു; **അവൻ വളരേണം, ഞാൻ കുറയേണം.**

ഓരോ മനുഷ്യന്റേയും ചിന്തയും സങ്കൽപങ്ങളും അവന്റെ അറിവിനെ ആശ്രയിച്ചിരിക്കും, വേണ്ടത്ര അറിവുള്ളവനെയാണ് ബുദ്ധിമാൻ എന്ന് ബൈബിൾ പറയുന്നത്. പലരും ധരിച്ചിരിക്കുന്നത് ദൈവത്തിൽ വിശ്വസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്താൽ മതി, കൂടുതൽ അറിവൊന്നും വേണ്ട എന്നാണ്. എന്നാൽ ബൈബിൾ പറയുന്നത് മറിച്ചാണ്. അതുകൊണ്ട് നിർജ്ജീവപ്രവർത്തികളെക്കുർച്ചുള്ള മാനസാന്തരം, ദൈവത്തിങ്കലെ വിശ്വാസം, സ്നാനങ്ങളെകുറിച്ചുള്ള ഉപദേശം, കൈവെപ്പ്, മരിച്ചവരുടെ പുനരുത്ഥാനം, നിത്യ ശിക്ഷാവിധി എന്നിങ്ങനെയുള്ള അടിസ്ഥാനം പിന്നേയും ഇടാതെ, നാം ക്രിസ്തുവിനേക്കുറിച്ചുള്ള ആദ്യവചനം വിട്ട് **പരിജ്ഞാന പൂർത്തി പ്രാപിക്കാൻ ശ്രമിക്ക**. (എബ്രായർ 6:1–2).

ഒരു കാര്യത്തെക്കുറിച്ച് അറിവുണ്ടാകുമ്പോഴാണ് അത് നേടിയെടുക്കാൻവേണ്ടി പരിശ്രമിക്കുക; അത് നേടാൻവേണ്ടി പ്രയത്നിക്കുക; അപ്പോൾ ചിന്തയും സങ്കൽപങ്ങളുമെല്ലാം രൂപാന്തരപ്പെടും. ഇന്ന് മനുഷ്യൻ അവന്റെ വാസനകൾക്കനുസരിച്ച് ജീവിക്കുകയാണ്. ബുദ്ധി പലപ്പോഴും വേണ്ട സമയത്ത് പ്രവർത്തിക്കാറില്ല, പിന്നീട് പറയും അങ്ങനെ പറ്റിപ്പോയി. വേണ്ടത് വേണ്ടപ്പോൾ തോന്നായ്ക എന്ന രോഗത്തിന് അടിമകളാന് അധികം പേരും. പലതും നാം ബൈബിളിൽ വായിച്ചിട്ടുണ്ട്, പലപ്പോഴും അത് ഓർമ്മിച്ചിട്ടുമുണ്ട്, പക്ഷെ വേണ്ട സമയത്ത് അത് ഓർമ്മയിലേക്ക് വരാറില്ല, അതുകൊണ്ട് പല ദോഷങ്ങളും നമുക്ക് വന്ന് ഭവിക്കാറുമുണ്ട്.

**ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാൻ ഉണ്ടോ എന്നറിയുവാൻ ദൈവംഉറ്റുനോക്കുന്നു** ഇല്ല ഒരുത്തനുമില്ല എന്ന് ബൈബിൾ പറയുന്നു. നാം എന്തുപറയുന്നു, അതൊക്കെ (ദൈവത്തെ) **എപ്പൊഴെ അറിഞ്ഞ് വിശ്വസിച്ചു കഴിഞ്ഞു**. എന്താണ് ഇതിനർത്ഥം?. അത്രക്കേ നാം ദൈവത്തെക്കുറിച്ച് മനസിലാ

ക്കിയിട്ടുള്ളു. മനുഷ്യനുള്ളിൽ ഇരിക്കുന്ന ദൈവത്തെ (ആത്മാവിനെ) അറിഞ്ഞവർ എത്രപേരുണ്ട്; ചിന്തിക്കുക. കണ്ണ് കൊണ്ട് കാണാൻ കഴിയാത്ത; കാത് കൊണ്ട് കേൾക്കാൻ കഴിയാത്ത, മനസിൽ സങ്കൽപിക്കാൻ കഴിയാത്ത; ബുദ്ധിക്ക് നിശ്ചയിക്കാൻ കഴിയാത്ത ദൈവത്തെ എങ്ങനെ അറിയും?. എങ്കിലും അജ്ഞതകൊണ്ട്; വേണ്ടത്ര അറിവില്ലാത്തത് കൊണ്ട് നാം അറിയുന്നു എന്ന് ധരിക്കുന്നു, കരുതുന്നു. ബൈബിൾ എന്തു പറയുന്നു എന്ന് നോക്കുക:- **പാപം ചെയ്യുന്നവൻ ആരും അവനെ കണ്ടിട്ടില്ല, അറിഞ്ഞിട്ടുമില്ല. (1. യോഹ:3:6).**

പാപം ചെയ്യാത്തവർ ആരുണ്ട്? ഇതൊക്കെ കേട്ടിട്ടും ദൈവത്തെ അറിഞ്ഞു എന്ന ധാരണ ഉണ്ടെങ്കിൽ എന്തോ പ്രശ്നം ഉണ്ട് എന്ന് മനസിലാക്കാം

അന്തക്കരണത്തിലെ കളങ്കത്തിന്റെ സ്വഭാവം, തെറ്റിദ്ധരിപ്പിക്കുക എന്നതാണ്. ബുദ്ധിക്ക് വേണ്ട ഭക്ഷണം കിട്ടിയില്ലെങ്കിൽ അത് വേണ്ടരീതിയിൽ പ്രവർത്തിക്കില്ല. അതിനുള്ള ഭക്ഷണം ജ്ഞാനമാണ്, അറിവാണ്. അത് ദിവസേന കൊടുത്തുകൊണ്ടിരിക്കണം. ബുദ്ധിയിലെ അന്ധകാരത്തെ(അജ്ഞാനത്തെ) നീക്കാൻ ജ്ഞാനപ്രകാശത്തിനേ കഴിയൂ. പരിജ്ഞാന പൂർത്തി പ്രാപിക്ക എന്നാണ് വി.പൗലോസും പറയുന്നത്.

ബുദ്ധി നിശ്ചയിച്ച കാര്യങ്ങൾ ശേഖരിച്ച് സ്റ്റോർ ചെയ്ത് വെച്ചിരിക്കുന്നത് ചിത്തത്തിലാണ്. മനുഷ്യന്റെ എല്ലാ സ്വഭാവവും ഓർമ്മകളും അവിടെ ഇരിക്കുന്നു, ആവശ്യം വരുമ്പോൾ അത് ഓർമ്മയിലേക്ക് കൊണ്ടുവരികയാണ് ചെയ്യുന്നത്. പലപ്പോഴും വേണ്ട സമയത്ത് അത് ഓർമ്മയിലേക്ക് വരികയില്ല എന്നത് ഒരു വലിയ ദോഷമാണ്, അല്ലെങ്കിൽ ബലഹീനതയാണ്. എല്ലാം വായിച്ചിട്ടുണ്ടാകും ഓർമ്മയിൽ സൂക്ഷിച്ചിട്ടുമുണ്ടാകും, പക്ഷെ അത്യാവശ്യം വേണ്ടസമയത്ത് അത് ഓർമ്മയിലേക്ക് വരികയില്ല.

മറ്റുള്ളവരുടെ കുറവുകൾ കണ്ടു പിടിക്കാൻ വളരെ എളുപ്പമാണെങ്കിലും സ്വന്തം കുറവുകളെ–പാപങ്ങളെ–കണ്ടുപിടിക്കാൻ കഴിയാറില്ല, അത് അന്തക്കരണത്തിന്റെ മാലിന്യം കൊണ്ടാണ്. പാപത്തിന്റെ ബലം കുറയുമ്പോൾ മാത്രമാണ് ഒരാൾ തന്റെ ഉള്ളിലേക്ക് തിരിയുന്നതും, തന്റെ കുറവുകളെ കണ്ടെത്തി അവയെ പരിഹരിക്കാൻ തുടങ്ങുകയും ചെയ്യുന്നത്.

മനസിൽ പാപ സങ്കൽപം ഉണ്ടായാൽ മതി ആ പാപം ചെയ്തു കഴിഞ്ഞു എന്നാണ് യേശു പറഞ്ഞത്. ഏറ്റവും കൂടുതലുള്ള മാലിന്യം ഇതാകാം, അതിന്റെയൊക്കെ ഫലമായി വചനരഹസ്യം ഗ്രഹിക്കാൻ കഴിയാതെ പോകുന്നു, എന്നിട്ട് എല്ലാം അറിയാം, മനസിലായി എന്ന് കരുതുകയും ചെയ്യുന്നു. ഇതൊക്കെ ഹൃദയത്തിലെ അശുദ്ധി കൊണ്ടാണ്, അത് ശുദ്ധീകരിക്കാതെ സത്യം ഗ്രഹിക്കാൻ കഴിയില്ല.

മനസ് ഒരു അത്ഭുത പ്രതിഭാസമാണ്, അതിനെ പൂർണ്ണമായി മനസിലാക്കാൻ പാശ്ചാത്യ മനശാസ്ത്രത്തിന് കഴിഞ്ഞിട്ടില്ല. മനസ് എവിടെ നിന്നും ഉത്ഭവിക്കുന്നു എന്നവർക്കറിയില്ല. മനസ് സൂക്ഷ്മമായ (ദ്രവ്യം) വസ്തുവാണ്. അതിന് നമുക്ക് അറിയാൻ പ്രയാസമായ ചില തലങ്ങൾ ഉണ്ട്. ബോധതലത്തിന്റെ കുറച്ചു ഭാഗം മാത്രമെ നാം അറിയുന്നുള്ളു. അല്ലെങ്കിൽ മനസിന്റെ വളരെകുറച്ച് ഭാഗം മാത്രമെ നമ്മുടെ അറിവിലേക്ക് (ബോധത്തിലേക്ക്) വരുന്നുള്ളു. നാം ഉണർന്നിരിക്കുമ്പോൾ മനസിന്റെ **ബോധതല**ത്തിലാണ്; അപ്പോഴും നമുക്കറിയാത്ത പല പ്രവർത്തനങ്ങളും നമ്മുടെ ശരീരത്തിൽ നടക്കുന്നുണ്ട്. നാം സ്വപ്നം കാണുന്നത് മനസിന്റെ **ഉപബോധതല**ത്തിലാണ്, നല്ല ഉറക്കത്തിൽ **അബോധതല**മാണ് മനസിനുള്ളത്.

മനസിന്റെ ഈ തലങ്ങളെല്ലാം സാധാരണ എല്ലാവർക്കും അനുഭവമുള്ളതാണ്. എന്നാൽ പലർക്കും അജ്ഞാതവും അപരിചിതവുമായ ഒരുതലത്തെക്കുറിച്ച് ബൈബിൾ പറയുന്നുണ്ട്.

**ബോധാതീതതലം**(ട്രാൻസ്–ഇംഗ്ലീഷ്)**വിവശത; ആത്മവിവശ**

**ത** എന്ന പേരിൽ നമുക്ക് കാണാവുന്നതാണ്. ഈ അവസ്ഥ യിൽ **മരിച്ചവനെ പോലെ**യായിത്തീർന്നു എന്നാണ് അതനുഭ വിച്ചവർ പറയുന്നത്. ദിവ്യമായ കാര്യങ്ങൾ കാണുമ്പോൾ, കേൾക്കുമ്പോൾ, ഈ അവസ്ഥയിലാണ് അത് സംഭവിക്കുന്ന ത്. ഈ അവസ്ഥ അറിയാത്തവർ ജഡീകത്തിന്റെ തലത്തിൽ നിന്നും ഉയർന്നിട്ടില്ല എന്നാണ് മനസിലാക്കേണ്ടത്. ദൈവീക മായ കാര്യങ്ങൾ അറിയുന്നത്, കേൾക്കുന്നത് അനുഭവിക്കു ന്നത് ഒക്കെ ഈതലത്തിലാണ്. കുറച്ചുനേരത്തേക്ക് ശ്വാസോ ച്ഛാസം പോലും നിലച്ച് പോകുന്ന ഈ അവസ്ഥയാണ് ജഡീ ക ബന്ധനങ്ങളിൽ നിന്നും താൽക്കാലീകമായെങ്കിലും രക്ഷ പെടുന്നത്.

മനസിന്റെ മാലിന്യങ്ങൾ അവിടേക്ക് ഉയരാൻ അനുവദിക്കി ല്ല. ആത്മാവിൽ വസിക്കുക എന്ന് വി.പൗലോസ് പറയുമ്പോ ൾ ഉദ്ദേശിക്കുന്നത് അതാണ്. ആത്മാവ്-ദൈവം-നമ്മുടെ ഉ ള്ളിൽ തന്നെയുണ്ട്, എങ്കിലും ജഡീകതലത്തിൽ നിന്നു കൊണ്ട് അത് കാണാനോ, അറിയാനോ കഴിയില്ല, അതുകൊ ണ്ടാണ് നാം അതിനെ കാണാത്തത്. ജഡീക തലം ജീവന്റെ പരദേശവാസമാണ്. ജീവന്റെ യഥാർത്ഥ വീട് ആത്മാവിലാ ണ്. അവിടേക്ക് ഉയരാൻ മനസിലെ മാലിന്യങ്ങൾ അനുവദി ക്കില്ല. അതാണ് **ജഡീക ബന്ധനം** എന്ന് നാം പറയുന്നത്.

പരിശുദ്ധമായ മനസുള്ളവർക്ക് അവിടേക്ക് ഉയരാൻ ഒരുസെ ക്കന്റ് പോലും വേണ്ട എന്നാണ് അനുഭവസ്ഥർ പറയുന്നത്. നാം ഓരോരുത്തരും ഭൗതീക തലത്തിൽ (ജഡീകതലത്തി ൽ) ബന്ധനസ്ഥനാണ് എന്നാണ് ആദ്യം അറിയേണ്ടത്, പ ക്ഷെ പലർക്കും അതറിയില്ല. ആത്മാവിന്റെ തലത്തിലേക്ക് ഉ യരാൻ ശ്രമിക്കുമ്പോൾ മാത്രമേ ഈ സത്യം അറിയാൻ കഴി യുകയുള്ളു. അതിന് മുൻപെ അങ്ങനെ ഒരുഅറിവ് നമുക്കു ണ്ടായിരിക്കണം.

മനുഷ്യനിൽ ഒരു ശുദ്ധീകരണം നടക്കേണ്ടിയിരിക്കുന്നു; പു റത്തേക്കാൾ ഉപരി അകത്തിന്റെ ശുദ്ധീകരണമാണ് യേശു ഉ

ദ്ദേശിച്ചത്. മനസും ബുദ്ധിയുമെല്ലാം ഇന്ന് പല ജഡീക വ സ്തുക്കളുടേയും, ചിന്തകളുടേയും അടിമത്തത്തിലാണ്. അ തിൽ നിന്നുള്ള ഒരു പരിപൂർണ മോചനം നേടലാണ് ക്രിസ് തീയ ജീവിതം കൊണ്ട് ഉദ്ദേശിക്കുന്നത്.

വെള്ളത്താലുള്ള സ്നാനം കൊണ്ടുദ്ദേശിക്കുന്നത് അന്തക്കര ണത്തിന്റെ–**ജഡീകതലത്തിന്റെ–അന്തക്കരണത്തിന്റെ**–ശുദ്ധീ കരണമാണ്. ഇതുകൂടാതെ ഒരിക്കലും സ്വർഗരാജ്യത്തിലെ ത്താൻ കഴിയില്ല എന്ന് യേശു പറഞ്ഞു. ശരീരം ഒരിക്കലും ശുദ്ധമാക്കാൻ കഴിയില്ല. അത്രയ്ക്ക് മാലിന്യപൂരിതമാണത്. അ തുകൊണ്ട് അതിനെ ശുദ്ധീകരിക്കാൻ അറിവുള്ള ആരും പ റയുകയില്ല. യഥാർത്ഥത്തിൽ ജഡീകതലം(അന്തക്കരണം) ശു ദ്ധീകരിച്ചാൽ **പരിശുദ്ധാത്മാവ്** ആ വ്യക്തിയിലേക്ക് വ രും.

ലൗകീകമായ ആഗ്രഹങ്ങൾ ഉള്ളപ്പോൾ അത് മനസിന്റെ മാ ലിന്യമാണ്; ബന്ധനമാണ് എന്ന് തിരിച്ചറിയണം. കോപം, ലോഭം, മോഹം (ഒന്നിനെ മറ്റൊന്നായി ധരിക്കുക), മദം, മാ ത്സര്യം, ഡംഭ്, അഹംകാരം, രാഗം(മനസിന് അനുകൂല വ സ്തുക്കളോട് ഇഷ്ടം), ദ്വേഷം (മനസിന് പ്രതികൂല വസ്തു ക്കളോട് അനിഷ്ടം), മുതലായവയെല്ലാം മനോമാലിന്യങ്ങളാ ണ്. ഇത്തരം മാലിന്യങ്ങൾ പരിപൂർണ്ണമായി നീങ്ങാതെ ദൈ ത്തെ കാണാൻ കഴിയില്ല എന്നാണ് യേശു ക്രിസ്തു ഉദ്ദേശി ച്ചത്.

ഹൃദയ ശുദ്ധീകരണം ഒരു ചെറിയ വിഷയമോ, ചുരുങ്ങിയ കാലം കൊണ്ട് നേടാവതോ അല്ല. അതിനേക്കുറിച്ച് മനസിലാ ക്കാൻ തന്നെ സമയം പിടിക്കും; അത് സാധിച്ചെടുക്കുക അ തികഠിനമാണ്. അതു കൊണ്ട് യേശു പറഞ്ഞു **ബലവാൻ ബലാൽക്കാരേണ സ്വർഗരാജ്യം കൈയ്യടക്കുന്നു**. ഇവിടെ ബ ലം കൊണ്ട് ഉദ്ദേശിക്കുന്നത് ശാരീരിക ബലമല്ല, മനോബല മാണ്. പവിത്രതയാണ് അതിന്റെ മുഖമുദ്ര.

# ദൈവരാജ്യം

സുവിശേഷങ്ങളിൽ തന്നെ ദൈവരാജ്യത്തെ, സ്വർഗരാജ്യം എന്ന് പറഞ്ഞുകാണുന്നു. ചിലലേഖകൻ കൂടുതലായി ദൈവ രാജ്യം എന്നും മറ്റു ചിലർ സ്വർഗരാജ്യം എന്നുമാണ് എഴു തിയിരിക്കുന്നത്. സുവിശേഷത്തിന്റെ കാതലായവിഷയം ദൈ വരാജ്യമായിരുന്നു. ഈ ലോക ജീവിതത്തെ അതിന്നായി രൂപ പ്പെടുത്തുക എന്നാണ് യേശു പറഞ്ഞതും, മറ്റുള്ളവരോട് പറ യാൻ പറഞ്ഞതും. സ്വർഗരാജ്യം(ദൈവരാജ്യം)സമീപിച്ചിരി ക്കയാൽ മാനസാന്തരപ്പെടുവീൻ എന്നതായിരുന്നു ആദ്യ ആ ഹ്വാനം.

ദൈവരാജ്യം എവിടെയാണ്, അത് എപ്പോൾവരുന്നു എന്നോ ക്കെ ശിഷ്യന്മാർ ചോദിക്കുന്നുണ്ട്. അതിന് ഉത്തരമായി യേശു പറഞ്ഞത് പലപുസ്തകങ്ങളിൽ പലരീതിയിലാണ് എഴുതി ക്കാണുന്നത്. പഴയ ഇംഗ്ലീഷ് പുസ്തകത്തിൽ ദൈവരാജ്യം (സ്വർഗരാജ്യം) **നിങ്ങളുടെ ഉള്ളിൽ** എന്നാണെങ്കിൽ പിന്നീട് വന്ന പുസ്തകങ്ങളിൽ **നിങ്ങളുടെ ഇടയിൽ** എന്നായി. ഇ തു പോലെ ചില ചെറിയ മാറ്റങ്ങൾ വരുത്തിയത് ചില ഇംഗ്ലീഷ് പുസ്തകങ്ങളിൽ അടിക്കുറിപ്പായി രേഖപ്പെടുത്തിയിട്ടുണ്ട്. എ ന്തുകൊണ്ട് അങ്ങനെ ഒരു മാറ്റം വരുത്തി എന്ന് ചിന്തിക്കേ ണ്ടിയിരിക്കുന്നു. വളരെക്കാലങ്ങളായി മൂലഭാഷയേയും തർ ജ്ജമകളേയും വിശകലനം ചെയ്തു വേദപണ്ഡിതന്മാർ പഠി ച്ചുകൊണ്ടിരിക്കുകയാണ്. സ്വർഗരാജ്യം നിങ്ങളുടെ ഉള്ളിൽ എന്നത് അവർക്ക് അംഗീകരിക്കാൻ എങ്ങനെയോ പ്രയാസം തോന്നിയിരിക്കണം.

ഇത്രയും ചെറിയ ഒരു മനുഷ്യശരീരത്തിനുള്ളിൽ എങ്ങനെ ഒ രു വലിയ സാമ്രാജ്യം നിലകൊള്ളും എന്നവർ ചിന്തിച്ചിരിക്ക ണം. ഒരുപക്ഷെ മൂലകൃതിയിൽ നിന്ന് പകർത്തിയപ്പോൾ പി ഴവ് വന്നതായിരിക്കാം എന്നവർ ചിന്തിച്ചിരിക്കാം. വി.യോഹ ന്നാന്റെ വെളിപ്പാട് പുസ്തകത്തിൽ സ്വർഗരാജ്യത്തെക്കുറിച്ച്

പറഞ്ഞിട്ടുള്ളത് വേദപണ്ഡിതന്മാർക്ക് നിങ്ങളുടെ ഇടയിൽ എന്ന് തിരുത്താൻ കാരണമായിരുന്നിരിക്കാം.

എന്തായാലും ഇപ്പോൾ ബൈബിൾ പഠിക്കുന്ന ഒരാൾ പഠിക്കുന്നത് ദൈവരാജ്യം **നിങ്ങളുടെ ഇടയിൽ** എന്നാണ്. ഇത് മലയാളത്തിൽ മാത്രമല്ല അടുത്ത് കാലത്ത് ഇറങ്ങിയ ഇംഗ്ലീഷ് ബൈബിളും ആശയം അങ്ങനെ തന്നെയാണ്. വാസ്തവത്തിൽ യേശു എന്താണ് പറഞ്ഞത് എന്ന് ഇപ്പോൾ സംശയിക്കേണ്ട സാഹചര്യമാണുള്ളത്. ദൈവരാജ്യം എവിടെ?. ഇത്രയും വലിയ ഒരു സാമ്രാജ്യം ഒരു മനുഷ്യശരീരത്തിനുള്ളിൽ എങ്ങനെ ഇരിക്കും? അതുകൊണ്ട് അത് വെളിയിൽ തന്നെയാണ് എന്ന് ചിലർ ചിന്തിക്കുന്നു.

തമോഗർത്തത്തിന്റെ പഠനം മുൻപോട്ട് പൊയ്ക്കൊണ്ടിരിക്കുമ്പോൾ ശാസ്ത്രജ്ഞർ അവരുടെ പല സമവാക്യങ്ങളും ശരിയല്ല എന്നവർ സമ്മതിക്കുന്നു. ദേശകാലങ്ങൾ, ദ്രവ്യം, ഊർജ്ജം മുതലായവയെക്കുറിച്ചുള്ള ഫോമുലകൾ ഇന്നവർക്ക് പൂർണ്ണമായി ശരിയാണ് എന്ന് പറയാൻ നിവർത്തിയില്ലാത്ത് അവസ്ഥയാണ് ഉള്ളത്. മനുഷ്യന് ഉപകരണങ്ങളുടെ സഹായത്തോടെ ദൃശ്യമാകുന്ന തമോഗർത്തത്തിന്റെ പഠനത്തിലാണ് ഇങ്ങനെ അവർക്ക് പറയേണ്ടി വരുന്നതെങ്കിൽ ഇന്ദ്രിയങ്ങൾ, മനസ്,ബുദ്ധി, ചിത്തം, അഹംകാരം എന്നിവയ്ക്ക് എത്തിപ്പറ്റാൻ കഴിയാത്ത വിഷയമായ ദൈവരാജ്യത്തെക്കുറിച്ച് എങ്ങനെ വിശകലനം ചെയ്യും? എങ്കിലും പലരും ദൈവരാജ്യത്തെക്കുറിച്ച് നന്നായി അറിയുന്നത് പോലെ സംസാരിക്കുന്നത് നാം കേൾക്കുന്നു.

ഈ അടുത്ത് കാലത്ത് മനുഷ്യ ശരീരത്തിലെ കോശങ്ങൾക്കുള്ളിലുള്ള ന്യൂക്ലിയസിനകത്തേക്ക് ശസ്ത്രജ്ഞന്മാർ കടന്നുചെന്നു. അവരെ അത്ഭുതപ്പെടുത്തിക്കൊണ്ട് ഒരു വലിയ ബ്രഹ്മാണ്ഡം അവിടെ കാണാൻ കഴിഞ്ഞു എന്നാണ് ശാസ്ത്രജ്ഞന്മാർ പറയുന്നത്. ഇത് നാഷനൽ ജിയോഗ്രാഫിക് ചാനലിലൂടെ അവർ കാണിക്കുകയും ചെയ്തു. അനേകാ

യിരം വർഷങ്ങൾക്ക് മുൻപേ ഭാരതത്തിലെ ഋഷീശ്വരന്മാർ ഈ കാര്യം പറഞ്ഞപ്പോൾ പാശ്ചാത്യർ വിശ്വസിച്ചില്ല, എന്നാൽ ഇപ്പോൾ ശാസ്ത്രം അത് കണ്ടെത്തി. വാസ്തവത്തിൽ ഇത്തരം കാര്യങ്ങൾ ഒരു സാധാരണ ബുദ്ധിക്ക് ഉൾക്കൊള്ളാൻ പ്രയാസവുമാണ്. വ്യാസദേവൻ തന്റെ ഗ്രന്ഥത്തിൽ സമുദ്രത്തിനടിയിൽ തീജ്വാലകൾ കത്തിക്കൊണ്ടിരിക്കുന്നു എന്ന് എഴുതിയിരിക്കുന്നത് വായിച്ചപ്പോൾ അത് വിശ്വസിക്കാൻ ഈ ലേഖകനും കഴിഞ്ഞില്ല. അതെങ്ങനെ സംഭവിക്കും?, അതിനു മുകളിലുള്ള വെള്ളം അതിനെ കെടുത്തിക്കളയില്ലേ എന്നൊക്കെ ചിന്തിച്ചുപോയി. പക്ഷെ ആ സംഭവം നേരിട്ട് ഡിസ്കവറി ചാനൽ കാണിച്ചപ്പോൾ ഈയുള്ളവന്റെ ഗ്രഹിക്കാനുള്ള കഴിവില്ലായ്മ ബോധ്യപ്പെട്ടു. ഇതൊക്കെ ലൗകീകവും ഭൗതീകവുമായ കാര്യങ്ങളാണ് എന്നോർക്കണം, യേശു പറയുന്നത് ഭൗതീകത്തിന് അതീതമായ തലങ്ങളിലെ കാര്യമാണ്. മനുഷ്യന്റെയുള്ളിൽ സ്വർഗരാജ്യം ഇല്ല എന്ന് പറയുന്നത് ഒരു പക്ഷെ അജ്ഞാനമായേക്കാം.

പഴയ ഇംഗ്ലീഷ് ബൈബിൾ പറയുന്നു, ദൈവരാജ്യം നിന്റെ ഉള്ളിലാകുന്നു. (The Kingdom of Heaven is within You). ദൈവം മനുഷ്യനുള്ളിൽ വസിക്കുന്നു എന്ന് എല്ലാവരും അംഗീകരിക്കുമെങ്കിലും ദൈവരാജ്യം അവിടെയാണ് എന്ന് അംഗീകരിക്കാൻ ചിലർക്കെങ്കിലും പ്രയാസമാണ്. അവർ പറയുന്നത് ആകാശത്തിൽ ഏഴ് മണ്ഡലങ്ങൾക്കപ്പുറത്ത് സ്വർഗത്തിലാണ് ദൈവം ഇരിക്കുന്നത് എന്നാണ്.

ഭാരതത്തിലെ ഋഷീശ്വരന്മാർ ഉപനിഷത്തുകളിൽ ഈ വിഷയത്തെക്കുറിച്ച് വിശദീകരിക്കുന്നുണ്ട്. മനുഷ്യന്റെ ഹൃദയം എന്ന് പറയുന്നത് ദൈവം വസിക്കുന്ന ഇടമാണ്. ആ പേരുതന്നെവന്നത് ദൈവം വസിക്കുന്നതുകൊണ്ടാണ്. നാം ഇന്ന് ധരിക്കുന്നതല്ല വാസ്തവത്തിൽ ഹൃദയം. മനസും, ബുദ്ധിയും, ചിത്തവും, അഹംകാരവും എല്ലാം എവിടെ നിന്ന് ഉത്ഭവിക്കുന്നുവോ അതാണ് ഹൃദയം എന്നവർ പറയുന്നു. ഹൃദയം എത്ര വലുതാണ് എന്ന് ശിഷ്യൻ ചോദിക്കുമ്പോൾ അത് ഈ

ബ്രഹ്മാണ്ഡത്തിന്റെ അത്ര വലുപ്പമുണ്ട് എന്നാണ് ഗുരു പറയുന്നത്. അത്രവലുതാണ് ഓരോ മനുഷ്യന്റെയും ഉള്ളിലുള്ള ദൈവരാജ്യമെങ്കിലും ബുദ്ധികൊണ്ട് അത് ഗ്രഹിക്കാൻ ശ്രമിക്കുന്നത് വിഢിത്തരമാണ് എന്നാണ് അറിവുള്ളവർ പറഞ്ഞത്.

ദൈവം, ദൈവരാജ്യം എല്ലാം മനുഷ്യനുള്ളിൽ തന്നെ എന്നാണ് യേശു പറഞ്ഞത്. അങ്ങനെ വിശ്വസിക്കുകയല്ലാതെ ഇപ്പോൾ നിവൃത്തിയില്ല. എന്നാൽഅത് അന്വേഷിച്ച് കണ്ടെത്തുമ്പോൾ സംശയമെല്ലാം മാറിക്കൊള്ളും. അന്വേഷിപ്പീൻ കണ്ടെത്തും, മുട്ടുവീൻ തുറക്കപ്പെടും എന്ന് യേശു പറഞ്ഞത് ഈ അന്വേഷണത്തെക്കുറിച്ചായിരിക്കണം.

യേശുക്രിസ്തു വ്യക്തമായി പറഞ്ഞ ചിലതുണ്ട്. **ദൈവം ആത്മാവാകുന്നു. സത്യനമസ്കാരികൾ അവനെ സത്യത്തിലും ആത്മാവിലും നമസ്കരിക്കണം.** മനുഷ്യനുള്ളിൽ. അവന്റ ശരീരത്തെ ദൈവാലയമാക്കിക്കൊണ്ട് വസിക്കുന്ന ദൈവത്തെയാണ് ആരാധിക്കേണ്ടത്. മനുഷ്യനിർമ്മിതമായ ദൈവാലയങ്ങളിൽ മാത്രം ആരാധിച്ചു ശീലിച്ചവർക്ക് ഈ സത്യം പെട്ടെന്ന് ഉൾക്കൊള്ളാൻ പ്രയാസമായിരിക്കാം എങ്കിലും യേശുക്രിസ്തു ഉദ്ദേശിക്കുന്നത് ഇത്തരത്തിലുള്ള ആരാധനയും, ദൈവത്തെ ഉള്ളിന്റെ ഉള്ളിൽ അന്വേഷിച്ച് കണ്ടെത്തലുമാണ്. ഹൃദയത്തിലേക്ക് തുറക്കുന്ന വാതിൽ കണ്ടെത്തി മുട്ടി തുറക്കുക,എന്നാണ് യേശു പറഞ്ഞത്. അതു കണ്ടെത്തുന്നവർ ചുരുക്കമായിരിക്കുംഎന്നും യേശുപറഞ്ഞു.

ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല; നീതിയും സമാധാനവും, പരിശുദ്ധാത്മാവിൽ സന്തോഷവുമത്രേ (റോമ:14:17). എല്ലാവിധ ദുഃഖങ്ങളിൽ നിന്നും മോചനം, പരമമായ ആനന്ദം മുതലായവയുണ്ടാകുന്നത് മനുഷ്യന്റെ ജീവാത്മാവ് പരമാത്മാവുമായി ഐക്യം പ്രാപിക്കുമ്പോൾ മാത്രമാണ്. അതാണ് **സ്വർഗരാജ്യം;** അത് മരണശേഷം ലഭിക്കേണ്ടതല്ല; ജീവിച്ചിരിക്കെ അനുഭവിക്കേണ്ടതാണ്.

# ആദിയിൽ വചനം ഉണ്ടായിരുന്നു

(യോഹ: 1:1)

**ആദിയിൽ വചനം ഉണ്ടായിരുന്നു, വചനം ദൈവത്തോട് കൂടെയായിരുന്നു, വചനം ദൈവം ആയിരുന്നു. അവൻ മുഖാന്തിരം സകലവും ഉളവായി; ഉളവായതൊന്നും അവനെകൂടാതെ ഉളവായതല്ല.**

വി.യോഹന്നാൻ ഇവിടെ പറയുന്നത് സൃഷ്ടിയെക്കുറിച്ചാണ്. ആദിയിൽ ദൈവത്തോട്കൂടെ സൃഷ്ടിക്ക് കാരണവും, സൃഷ്ടിക്കുള്ള **മൂലദ്രവ്യവും** ആയി വചനം ഉണ്ടായിരുന്നു; വചനമാണ് ഈ ജഢീക പ്രപഞ്ചം ആയിത്തീർന്നത്. വചനത്തിൽ നിന്നാണ് എല്ലാം സൃഷ്ടിയാകുന്നത്; അഥവാ വചനമാണ് സൃഷ്ടിയായിത്തീരുന്നത്. അത്യന്തം സൂക്ഷ്മമായ വചനത്തിന്റെ സ്ഥൂലമായ പരിണാമമാണ് പ്രപഞ്ചം. ആത്മാവായ ദൈവത്തിന്റെ ഇച്ഛയാൽ വചനത്തിൽ പരിണാമമുണ്ടായി; അത് സ്ഥൂലരൂപത്തിലേക്ക് പരിണമിക്കാൻ തുടങ്ങി. അത്യന്തം സൂക്ഷ്മത്തിൽ നിന്ന്, സൂക്ഷ്മത്തിലേക്ക്, അതിൽനിന്ന് സ്ഥൂലത്തിലേക്ക്, ഇങ്ങനെ ക്രമത്തിലാണ് പരിണാമം. അത് എങ്ങനെയെന്നാൽ ഹൈഡ്ജനും ഓക്സിജനും സൂക്ഷ്മ വസ്തുക്കളാണ്, അതിലും എത്രയോ സൂക്ഷ്മമായിരുന്നു വചനം. ഹൈഡ്ജനും ഓക്സിജനും കൂടിച്ചേർന്ന് വെള്ളമുണ്ടാകുന്നു, അത് ഘനീഭവിച്ച് ഐസ് ആയിത്തീരുന്നു. അതുപോലെ വചനം ഘനീഭവിച്ചതാണ് ഈ പ്രപഞ്ചം.

ഉല്പത്തിയിൽ വചനത്തെ പറയുന്നത് **വെള്ളം** എന്നാണ്. സൃഷ്ടിക്കുള്ള **മൂലസൂക്ഷ്മദ്രവ്യം** അതാണ്. ഇവിടെ വി.യോഹന്നാൻ അതിനെത്തന്നെയാണ് വചനം എന്ന് പറയുന്നത്. ദൈവം ഏകനാണ്, അതിനർത്ഥം ദൈവത്തെ കൂടാതെ മറ്റൊന്നും ഉണ്ടാകാൻ പാടില്ല, അങ്ങനെ ഉണ്ടായാൽ ദൈവം ഏകൻ എന്ന് പറയാൻ പാടില്ല. ഈ പ്രശ്നത്തിനും നാം ഉത്തരം കാണണം.ദൈവം സർവ്വശക്തനാണ്,അവന്റെ(ആത്മാവിന്റെ)

ശക്തിയയാണ് വചനം. അതു കൊണ്ട്, രണ്ട് സത്തകൾ (ആത്മാവും, വചനവും) വാസ്തവത്തിൽ ഇല്ല. സൂര്യനും അതിന്റെ ചൂടും പോലെ ആത്മാവും അതിന്റെ സ്വഭാവവും മാത്രമേയുള്ളു. മനുഷ്യന് മനസിലാക്കാൻ എളുപ്പത്തിന് വേണ്ടി അങ്ങനെ രണ്ടാക്കി പറയുന്നു എന്നേ യുള്ളു.

ദൈവം സർവ്വവ്യാപിയായിരുന്നു, ദൈവത്തെ കൂടാതെ ഒന്നും ഉണ്ടായിരുന്നില്ല; സൃഷ്ടിയായപ്പോഴും ദൈവത്തെ കൂടാതെ ഒന്നും ഇല്ല. അങ്ങനെ ഉണ്ടെന്നു വന്നാൽ ദൈവത്തിന്റെ ഏകത്വം നഷ്ടപ്പെടും. ആത്മാവും അതിൻെറ സ്വഭാവമായ ശക്തിയുമല്ലാതെ ഇപ്പോഴും മൂന്നാമത് ഒരു വസ്തു ഇല്ല എന്നതാണ് വാസ്തവം. പ്രപഞ്ചത്തിൽ പലതായി നാം എന്ത് കാണുന്നുണ്ടെങ്കിലും അത് വചനത്തിന്റെ സ്ഥൂലരൂപങ്ങൾ മാത്രമാണ്. ആത്മാവിനേയും വചനത്തേയും വേർപിരിക്കാൻ സാധിക്കില്ല. എങ്ങനെയെന്നാൽ സൂര്യനേയും അതിന്റെ ചൂടിനേയും എങ്ങനെ വേർപിരിക്കും?. ഈ സത്യം നമ്മുടെ ബുദ്ധിയിൽ ഉറയ്ക്കുമ്പോൾ മാത്രമെ യേശുക്രിസ്തു പറഞ്ഞ പലതും നമുക്ക് മനസിലാകുകയുള്ളു. അതിനാണ് ഇത്തരം കാര്യങ്ങളെക്കുറിച്ച് നാം ചിന്തിക്കുന്നത് തന്നെ. പഞ്ചഭൂതങ്ങൾ എങ്ങനെ ഉണ്ടായി, എവിടെ നിന്ന് ഉണ്ടായി എന്നൊക്കെ അറിയാത്തതുകൊണ്ട് സൃഷ്ടാവും സൃഷ്ടിയും വേറെ, വേറെ എന്ന് നാം കരുതുന്നു. എന്നാൽ സത്യം അതല്ല എന്നുള്ളതിന് സുചനയാണ് യോഹന്നാൻ ഇവിടെ പറയുന്നത്.

അവൻ(വചനം)മുഖാന്തിരം സകലവും ഉളവായി; ഉളവായതൊന്നും അവനെകൂടാതെ ഉളവായതല്ല. സകലതും വചനത്തിന്റെ രൂപാന്തരങ്ങൾ മാത്രം. വചനം ദൈവത്തിന്റെ ശക്തിയാണ് അതുകൊണ്ട് ദൈവം തന്നെയാണ്. ദൈവത്തോട് ചേർന്ന് നിന്നാൽ അത് ദൈവം തന്നെയാണ്.

ഒരുലിറ്റർ കിണറ്റിലെ വെള്ളം കടലിൽ ഒഴിച്ചുവെന്ന് വെക്കുക, ആ വെള്ളം കടൽ തന്നെയായിത്തീരുന്നു. അതുപോലെയാണ് കാര്യങ്ങൾ. വചനത്തിന്റെ ആദ്യപരിണാമത്തിൽ അ

തിൽ മൂന്നു ഗുണങ്ങൾ പ്രകടമാകുന്നു–ആവിർഭവിക്കുന്നു. ഈ മൂന്നു ഗുണങ്ങൾ കൂടിക്കലർന്ന് 9 ഗുണങ്ങളായിത്തീരുന്നു. അതിൽനിന്നാണ് സൂക്ഷ്മദ്രവ്യമായ അന്തക്കരണം(അകത്തെ കരണം), (മനസ്, ബുദ്ധി, ചിത്തം, അഹംകാരം) ഉണ്ടാകുന്നത്. അവയ്ക്ക് അപ്പോൾ ചേതനയില്ല, ആത്മാവാണ് (ദൈവമാണ്) അവയെ ചേതനമാക്കുന്നത്. പഞ്ചഭൂതങ്ങൾ ഉണ്ടാകുന്നത് വചനത്തിന്റെ ആദ്യപരിണാമമായ സൂക്ഷ്മദ്രവ്യത്തിൽ നിന്നാണ്. അതിനെ വിളിക്കുന്നത് **പഞ്ചതന്മാത്രകൾ** എന്നാണ്. പഞ്ചതന്മാത്രകളിൽ നിന്നാണ് പഞ്ചഭൂതങ്ങൾ ഉണ്ടാകുന്നത്.

**ഭൂമി അവന്റെ പാദപീഠം, സ്വർഗം അവന്റെ സിംഹാസാനം** എന്നൊക്കെ പറഞ്ഞിരിക്കുന്നത് വ്യക്തമായി മനസിലാക്കാൻ ഇത്തരം ഒരറിവ് കൂടിയേ തീരൂ. യേശുക്രിസ്തു അപ്പം എടുത്ത്, ഇത് എന്റെ ശരീരം എന്ന് പറഞ്ഞത് മനസിലാകണമെങ്കിൽ ഇത് നാം മനസിലാക്കിയിരിക്കണം.

ഒരിക്കലും മാറ്റമില്ലാത്ത(പരിണാമത്തിന് വിധേയമാകാത്ത, നിത്യസത്ത, നിത്യസത്യം)താണ് ആത്മാവ്. ദൈവം മാറ്റമില്ലാത്തവൻ എന്ന് പറയുന്നതിന്റെ അർത്ഥം അതാണ്. വചനത്തിന്റെ ആദ്യ സൂക്ഷ്മ പരിണാമത്തിൽ(പഞ്ച തന്മാത്രക്ക് മുൻപുള്ള പരിണാമത്തിൽ)ആത്മാവ് പ്രതിബിംബിക്കുന്നതാണ് ജീവൻ. അതുകൊണ്ട് ജീവനെ **പുത്രൻ** എന്ന് പറയുന്നു. വചനത്തിൽ ആത്മാവ് പ്രതിബിംബിക്കുന്നതിനെ, ആത്മാവിൽ നിന്ന് ജനിച്ചിരിക്കകൊണ്ട് പുത്രൻ എന്ന് പറയുന്നു. യഥാർത്ഥം നോക്കിയാൽ ഇവിടെ രണ്ടില്ല, ഉള്ളത് ഒരു സത്യവും അതിന്റെ പ്രതിബിംബവും മാത്രം. ആകെ ഉള്ളത് സത്യം (ആത്മാവ്) മാത്രം. എങ്കിലും പലതായി നമുക്ക് കാണപ്പെടുന്നത് മായകൊണ്ടാണ്. പിതാവും പുത്രനും എല്ലായിപ്പോഴും ഒന്നു തന്നെയാണ്. ആ ഒരേ ജീവനാണ് വാസ്തവത്തിൽ പല ജീവന്മാരായി പ്രകടമാകുന്നത്. യേശു, ഞാൻ ജീവനെ കൊടുക്കുന്നു എന്ന് പറഞ്ഞാൽ, ആ ജീവനിൽ നിന്ന്(പുത്രനിൽ

നിന്ന്)ആണ് എല്ലാ ജീവനും ആവിർഭവിക്കുന്നത്. ബൈബിൾ പറയുന്നു **ജീവന്റെ ഉറവിടം ക്രിസ്തുവത്രേ**.

ഇന്ന് നാം പ്രപഞ്ചത്തിൽ പലതരം ശക്തികൾ കാണുന്നുണ്ട്. അവയെല്ലാം ദൈവത്തിന്റെ ശക്തി തന്നെയാണ് അതിന്റെ ആവിർഭാവങ്ങൾ (പ്രകടനങ്ങൾ) ആണ്. എല്ലാത്തരത്തിലു ള്ള ഊർജ്ജവും(Energy)വചനത്തിൽ നിന്നുണ്ടാകുന്നു, അ ഥവാ വചനം തന്നെ അതായിത്തീരുന്നു.

പ്രകാശവും ജ്ഞാനവും ആയിത്തീരുന്നത്(ആദ്യം മൂന്നായി പ്രകടകമാകുന്നു എന്ന് പറഞ്ഞുവല്ലോ, അതിൽ ഒന്നാമത്തേ തായ)സത്ഗുണമാണ്. രണ്ടാമത്തേത് ക്രിയാശക്തിയാണ്. എ ല്ലാ ചലങ്ങളുമുണ്ടാകുന്നത് അതിൽ നിന്നാണ്. മൂന്നാമത്തേ തിൽ നിന്നും അന്ധകാരം-അജ്ഞാനം-ഉണ്ടാകുന്നു. ഇതിൽ നിന്നാണ് സൂക്ഷ്മ ദ്രവ്യങ്ങൾ ഉണ്ടാകുന്നത്. യേശു പറഞ്ഞു, **നീ സത്ഗുണ പൂർണ്ണനാകാൻ ഇച്ഛിക്കുന്നുവെങ്കിൽ**. ഈ സ ത്ഗുണ പൂർണ്ണതയിൽ മാത്രമേ ദിവ്യകാര്യങ്ങൾ ഗ്രഹിക്കാ ൻ കഴിയൂ. അവരാണ് വരം ലഭിച്ചവർ.

സധാരണ മനുഷ്യരിലെല്ലാം മൂന്നു(**സത്വഗൂണം, രജോഗുണം, തമോഗുണം**) ഗുണങ്ങളും ഉണ്ടായിരിക്കും, അവന്റെ ശരീരം, മനസ്, ബുദ്ധി, ചിത്തം, അഹംകാരം എല്ലാം ഈ 3 ഗുണങ്ങ ളിൽ നിന്നുമാണ് രൂപാന്തരം പ്രാപിച്ചതു. അതിൽ ഏതു ഗു ണമാണൊ മുന്നിട്ട് നിൽക്കുന്നത് എന്നതിനെ ആശ്രയിച്ച് ഓ രൊരുത്തരുടേയും ചിന്തയും പ്രവർത്തിയും വ്യത്യാസപ്പെട്ടി രിക്കും. അതിൽ സത്ഗുണം വർദ്ധിച്ച് മറ്റ് രണ്ടിനേയും കീഴ ടക്കി, അത് പൂർണ്ണമാകുമ്പോൾ മാത്രമാണ് ഒരാൾ ലക്ഷ്യത്തി ലേക്ക് യാത്ര ചെയ്യാൻ പക്വത നേടുന്നുള്ളു എന്നാണ് യേശു അവിടെ സൂചിപ്പിച്ചത്.

വചനത്തിൽ ആത്മാവിന്റെ പ്രതിബിംബം അറിയപ്പെട്ടിരുന്ന ത് **ആമേൻ** എന്ന നാമത്തിലാണ്. പിന്നീട് നല്ല കാര്യങ്ങൾ പറയുമ്പോൾ **ആമേൻ, ആമേൻ** എന്ന് പറഞ്ഞിട്ടു തുടങ്ങുക

യോ, ഒടുവിൽ ആമേൻ എന്ന പറയുകയോ ചെയ്യുന്ന പതി വിലെത്തി. വാസ്തവത്തിൽ ആമേൻ എന്ന നാമം ഒരുവനെ ദൈവത്തിലേക്ക് അടുപ്പിക്കുന്നതായിരുന്നു. അതിന്റെ മഹത്വം എങ്ങനെയോ അറിയപ്പെടാതെ പോയി. വെളിപ്പാട് പുസ്തക ത്തിൽ മാത്രം **ആമേൻ എന്ന് പേരായവൻ അരുളിച്ചെയ്യുന്ന ത്** എന്ന് പറയുന്നുണ്ട്. യഥാർത്ഥത്തിൽ വചനമെന്ന ദൈവ ത്തിന്റെ നാമമാണ് ആമേൻ. ഭാരതീയ ദർശനങ്ങളിൽ **ഓം** എന്ന് പറയുന്നത് **ആമേൻ**–നിനെയാണ്.

പിതാവിലേക്കുള്ള വഴി പുത്രനിലൂടെ മാത്രമാണ്. ആമേൻ എ ന്ന പുത്രനിലൂടെ മാത്രമേ പിതാവിൽ എത്തിച്ചേരാൻ കഴിയു കയുള്ളു. ആദ്യമേ മനുഷ്യൻ ആ ഏക ജീവൻ ആണെന്ന സ ത്യം അറിയണം, അത് പിതാവിന്റെ–ആത്മാവിന്റെ– പ്രതിബിം ബം മാത്രം എന്നറിയുമ്പോൾ, ആ പ്രതിബിംബം സത്യമായ ആത്മാവിൽ ലയിച്ച് ഒന്നായിതീരുന്നു. മനുഷ്യപുത്രനായ യേ ശുവിലൂടെ ദൈവം മാതൃക കാണിച്ചു തരികയായിരുന്നു. ഓ രോ മനുഷ്യനും അവന്റെ മനുഷ്യത്വം ത്യജിച്ച്, പുത്രനിൽ ആ യിത്തീർന്ന് ഒടുവിൽ പുത്രത്വവും ത്യജിക്കുമ്പോൾ പിതാവി ൽ ഏകീഭവിക്കുന്നു.

ഇതാണ് മുടിയനായ പുത്രന്റെ കഥയിലൂടെ യേശു പറഞ്ഞ ത്. ദൈവത്തിൽ നിന്ന് ഈ ലോകമായ പരദേശത്തേക്ക് സ്വ ന്ത ഇഷ്ടത്താൽ വന്ന മുടിയനായ പുത്രൻ നാം ഓരോരുത്ത രുമാണ്. തിരികെ അവിടെ എത്തിച്ചേരേണ്ടതും നാം തന്നെ യാണ്.

# വിത്ത് വിതക്കുന്നവൻ

ദൈവരാജ്യത്തെക്കുറിച്ച് യേശു പറഞ്ഞ ഉപമയാണ് വിത്തു വിതക്കുന്നതിനെക്കുറിച്ചുള്ളത്. പല ഉപമകൾക്കും ആശയം എന്തെന്ന് യേശു വിശദീകരിച്ചില്ല എന്നാൽ ഇത് യേശു തന്നെ വിശദീകരിച്ചതാണ്. ഓരോ ഉപമയുടേയും ആശയം, യേശു ഇത് വിശദീകരിച്ചതു പോലെ നാം അന്വേഷിച്ച് കണ്ടെത്തേണ്ടതാണ് എന്ന സുചനയും ഈ വിശദീകരണത്തിലൂടെ യേശു നമുക്ക് തരുന്നുണ്ട്.

യേശു വിശദീകരിച്ച ഈ ഉപമയോടുള്ള ബന്ധത്തിൽ ചില രഹസ്യങ്ങൾ നമുക്ക് അറിയേണ്ടതുണ്ട്. യേശു തന്നെ പറയുന്നു, ദൈവരാജ്യത്തിന്റ മർമ്മങ്ങളെ (രഹസ്യങ്ങളേ) അറിവാൻ നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു; ശേഷമുള്ളവർക്കോ കണ്ടിട്ടും കാണാതിരിപ്പാനും, കേട്ടിട്ടും ഗ്രഹിക്കാതിരിക്കാനും ഉപമകളിലെത്രേ. (ലൂക്കോ:8:10) നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു എന്ന് കേൾക്കുമ്പോൾ, നാം നമുക്ക് വരം ലഭിച്ചിരിക്കുന്നു എന്ന് ചിന്തിക്കുക സ്വാഭാവീകമാണ്. എന്നാൽ യേശു ഇത് പറയുന്നത് അന്നത്തെ ശിഷ്യന്മാരെ ഉദ്ദേശിച്ച് മാത്രമാണ് എന്ന് നാം ആദ്യമേ മനസിലാക്കണം. ഇതു പോലെ പല കാര്യങ്ങളും നാം വായിക്കുമ്പോൾ നാം ചില ധാരണകളിൽ എത്താറുണ്ട്, എന്നാൽ അന്നത്തെ യെഹൂദ പ്രമാണികളെ കുറിച്ച് യേശു പറയുമ്പോൾ അത് നമ്മളോടാണ് പറയുന്നത് എന്ന് നമുക്ക് തോന്നാറുമില്ല. വസ്തവത്തിൽ അതും നമ്മളേക്കുറിച്ചായിരിക്കും എന്ന് ചിന്തിക്കാൻ കഴിയണം. അല്ലെങ്കിൽ, യേശു അന്നത്തെ ശിഷ്യന്മാരോടാണ് ഇത് പറഞ്ഞത് എന്ന് മനസിലാക്കാൻ നാം ശ്രമിക്കണം.

നമുക്ക് സന്തോഷകരവും സ്വീകാര്യകരവുമായ കാര്യങ്ങളോട് നാം താതാത്മ്യം പ്രാപിക്കുകയും, ദുഃഖകരമായവയെ തള്ളിക്കളയുകയും ചെയ്യുന്നത് കൊണ്ട്, നമ്മളിലെ കുറവുകൾ കണ്ടെത്താൻ നമുക്ക് കഴിയാതെ പോകുന്നു. നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു എന്ന് യേശു പറഞ്ഞത് വായിക്കുന്നവരോ,

കേൾക്കുന്നവരോ, എല്ലാവരും വരം ലഭിച്ചിച്ചവർ എന്ന് കരു തുന്നത് അബദ്ധമാണ് എന്ന് ആദ്യം മനസിലാക്കണം. അ പ്പോൾ മാത്രമെ ദൈവത്തിന്റെ പ്രസാദമായ വരം ലഭിക്കാൻ, അവനെ പ്രസാദിപ്പിക്കാൻ നാം ശ്രമിക്കുകയുള്ളു.

ഇവിടെ നാം വെറുമൊരു കേൾവിക്കാരൻ മാത്രമാണ് സർവ്വ വും ത്യജിച്ച് യേശുവിനെ പിൻപറ്റിയ ശിഷ്യൻ അല്ല എന്ന് സദാ ഓർമ്മിക്കണം. അവരുടെ മാനസീക പക്വതയോ, അവ ർക്ക് ദൈവത്തിൽനിന്ന് കിട്ടിയ അനുഗ്രഹമോ, യേശുവിനോ ട് കൂടെ നടക്കാനും അവന്റെ വാക്കുകൾ കേൾക്കാനും ഉള്ള ഭാഗ്യമോ, നമുക്ക് ലഭിച്ചിട്ടില്ല എന്ന സത്യസ്ഥിതിയെ നാം മറ ന്നു കൂടാ. യേശു ശിഷ്യന്മാരോട് തനിയേ പറഞ്ഞിട്ടുള്ളതെ ല്ലാം നമ്മോടാണ് എന്ന് കരുതുന്നതിൽ ഉള്ള അപാകതകൾ ഇരുന്ന് ചിന്തിച്ചാൽ മനസിലാകും എന്ന് കരുതുന്നു.

വിത്ത് വിതക്കുന്നവൻ വിതക്കാൻ പുറപ്പെട്ടു. ആരാണ് വിത്ത് വിതക്കുന്നവൻ?. ആദ്യമേ ചിന്തിക്കേണ്ടത് അവന്റെ കൈയ്യി ൽ വിത്ത് ഉണ്ടായിരിക്കണം എന്നാണ്. കേട്ട കാര്യം അതു പോലെ പറയുന്ന ടേപ്പ് റെക്കോർഡർ ആകരുത് എന്നാണ് യേശുതന്നെ പരോക്ഷമായി സൂചിപ്പിച്ചതു. ക്രിസ്തീയ ജീവി തത്തിന്റെ അടിത്തറ ടേപ് റെക്കോർഡർ ആകലല്ല, യേശു പറഞ്ഞതിനെ കേട്ട്, ചിന്തിച്ച് അതിന്റെ ആശയം ഗ്രഹിച്ച്, അ ത് ജീവിതത്തിൽ പകർത്തി, ആ ജീവിതത്തിൽ നിന്നും വിള യുന്ന മുപ്പതോ, അറുപതോ, നൂറോമേനി വിളവിലെ വിത്തു കൾ ആണ് വിതക്കാൻ ശ്രമിക്കേണ്ടത് എന്ന് യേശു തന്നെ സൂചിപ്പിക്കുന്നുണ്ട്.

വചനം ആചരിക്കുകയും ആചരിച്ച പോലെ പഠിപ്പിക്കുകയും ചെയ്യുന്നവൻ സ്വർഗരാജ്യത്തിൽ വലിയവൻ എന്ന് വിളിക്ക പ്പെടും.

ആചരിക്കാതെ വിത്ത് വിതക്കുന്നവനോട് അന്ത്യനാളിൽ യേ ശു എന്താണ് പറയാൻ പോകുന്നത് എന്ന് യേശു തന്നെ വ്യ

ക്തമായി പറഞ്ഞത് നാം മറക്കരുത്. അതു മറക്കുന്നതുകൊണ്ടാകണം ഇന്ന് ഉണ്ടയില്ലാത്ത വെടികൾ പൊട്ടിക്കുന്നത് പോലെ വചനപ്രസംഗങ്ങൾ ലോകത്തെമ്പാടും നടക്കുന്നത്. അങ്ങനെ ചെയ്യുന്നവരോട് യേശു എന്താണ് പറയാൻ പോകുന്നത് എന്ന് നമുക്ക് നോക്കാം.

കള്ളപ്രവാചന്മാരേ സൂക്ഷിച്ചുകൊൾവീൻ; അവർ ആടുകളുടെ വേഷം പൂണ്ട് നിങ്ങളുടെ അടുക്കൾ വരുന്നു; അകമേയോ അവർ കടിച്ച് കീറുന്ന ചെന്നായ്ക്കൾ ആകുന്നു. (മത്താ: 7:13)

പ്രവാചകൻ എന്നാൽ ഭാവികാലത്തെ പ്രവചിക്കുന്നവൻ എന്ന അർത്ഥം മാത്രമല്ല ഉള്ളത്, വചനം പ്രസംഗിക്കുന്നവൻ പ്രവാചകനാണ്. അവരുടെ ഫലമാണ് നോക്കേണ്ടത് എന്ന് യേശു തുടർന്ന് പറയുന്നു. പക്ഷെ അതു നോക്കണമെങ്കിൽ പോലും നമുക്ക് ചില അറിവുകൾ വേണ്ടതുണ്ട്, അതു പോലും ഇല്ലാത്ത ഒരവസ്ഥയിലാണ് നമ്മിൽ പലരും. അതറിയണമെങ്കിൽ കൽപനകൾ പാലിച്ചു കൊണ്ടും, സൽപ്രവർത്തികൾ ചെയ്തുകൊണ്ടും, ഉള്ള ഒരു ജീവിതം നമുക്ക് ഉണ്ടായിരിക്കണം. സൽപ്രവർത്തികളുടെ ഫലം വളരെ വലുതാണ്.

അതിഥി സൽക്കാരത്തിന്റെ ഫലം വി.പൗലോസ് പറയുന്നുണ്ട്. അതിനാൽ ചിലപ്പോൾ (അറിയാതെ) ദൈവദൂതന്മാരെ സൽക്കരിക്കാൻ ഇടയാകും. ഒരു യദാർത്ഥ ദൈവഭകതന് ഒരു ഗ്ലാസ് പച്ചവെള്ളം കൊടുത്താൽ പോലും അതിന് ദൈവത്തിൽ നിന്ന് കിട്ടുന്ന പ്രതിഫലം വളരെവലുതാണ് എന്നാണ് യേശു പഠിപ്പിച്ചത്. അതുപോലെ നാം മറ്റുള്ളവരോട് ചെയ്യുന്നത് എല്ലാം, വാസ്തവത്തിൽ അവരോടല്ല ദൈവത്തോട് തന്നെയാണ് എന്ന് യേശു പറഞ്ഞിരിക്കുന്നത് കൊണ്ട്, നമ്മുടെ സൽപ്രവർത്തികളുടേയും ദുഃഷ്പ്പവർത്തികളുടേയും അനുഭവം ദൈവത്തിലേക്കാണ് ചെല്ലുന്നത്.

ദൈവത്തിന് ഒരു നേരം ആഹാരം കൊടുക്കാൻ, ദൈവത്തെ ഒന്ന് ആശ്വസിപ്പിക്കാൻ, ദൈവത്തിന് ഒരു നേരം മരുന്ന് വാങ്ങി ക്കൊടുക്കാൻ, രോഗാവസ്ഥയിൽ ഒന്ന് സന്ദർശിക്കാൻ ഒക്കെ ദൈവം നമുക്ക് ഒരുക്കിത്തരുന്ന സന്ദർഭങ്ങളാണ്, സൽപ്രവർത്തികൾ ചെയ്യാൻ നമുക്ക് കിട്ടുന്ന അവസരങ്ങൾ. അങ്ങനെ വളരേക്കാലം ചെയ്തു കൊണ്ടിരിക്കുന്നവർക്കാണ് വചനം കേൾക്കാനും, അത് ധ്യാനിച്ച് ഹൃദയത്തിൽ വിതക്കാനും, അതു മുളപ്പിച്ച് ഒരു വൃക്ഷമാക്കി, അതിൽ കായ്കൾ ഉൽപാദിപ്പിക്കാനും ഉള്ള കഴിവ് ലഭിക്കുന്നത്.

ഇന്ന് വചനം വിതക്കുന്നതിൽ പലരും, കേൾക്കുന്നതിൽ പലരും, അത് വൃഥാവിലാണ് ചെയ്യുന്നത് എന്നവരുടെ അനുഭവങ്ങൾ തന്നെ തെളിയിക്കുന്നു. വചനം കേൾക്കാൻ വേണ്ടി മാത്രം ചിലർ ഉണ്ട്, അതുപോലെ പറയാൻ മാത്രവും. ഇത് ആരേയും കുറ്റപ്പെടുത്താൻ ഉദ്ദേശിച്ചല്ല മറിച്ച് ചിന്തിക്കുവാൻ മാത്രമാണ് ഉദ്ദേശിക്കുന്നത്. കേൾക്കുമ്പോൾ ചിലർക്ക് ചില പരിവർത്തനങ്ങൾ ഉണ്ടാകുന്നു എന്നത് വാസ്തവമാണെങ്കിലും ആ പരിവർത്തനങ്ങളിൽ ഒരു സ്ഥിരത ഉണ്ടാകാറില്ല. അതിനോക്കെ കാരണം അവർക്ക് വരം ലഭിച്ചിട്ടില്ല, വേണ്ട പക്വത ഉണ്ടായിയിട്ടില്ല എന്നതാണ്.

റഷ്യയിലെ ഒരു മഹത് വ്യക്തി ഒരുദിവസം പള്ളിയിൽ വെച്ച് നിരന്തരമായി പ്രാർത്ഥിക്കുക (നിർത്താതെ പ്രാർത്ഥിക്കുക) എന്ന് കേൾക്കാൻ ഇടയായി. ബ്രദർ ലോറൻസ് എന്ന് പീന്നീട് അദ്ദേഹത്തെക്കുറിച്ച് നാം അറിയുന്നു). എങ്ങനെയാണ് നിർത്താതെ പ്രാർത്ഥിക്കുക എന്നദ്ദേഹം തിരക്കി. പക്ഷെ അത് പറഞ്ഞ പുരോഹിതനും വാസ്തവത്തിൽ അതെങ്ങനെ യാണ് എന്നറിയില്ലായിരുന്നു. പക്ഷെ അദ്ദേഹം അന്വേഷണം നിർത്തിയില്ല മൂന്നു വർഷക്കാലത്തോളം അന്വേഷണം തുടർന്നു. പല പ്രാസംഗീകന്മാരേയും സമീപിച്ചു, പല പുരോ ഹിതന്മാരോടും ചോദിച്ചു പക്ഷെ ഉത്തരം കിട്ടിയില്ല.

പക്ഷെ ഇവിടെ നാം ശ്രദ്ധിക്കേണ്ട പ്രധാനവിഷയം നമ്മളിൽ പലരും ചെയ്യുന്നത്പോലെ അറിയാത്ത കാര്യത്തെക്കുറിച്ച് പറയാൻ അവരാരും തയ്യാറായില്ല എന്നാണ്. അതിലുപരി താൻ ആചരിക്കാത്തത് മറ്റുള്ളവരോട് പറയാൻ അവർക്ക് കഴിഞ്ഞിരുന്നില്ല. ഒടുവിൽ വീട്‌വീട്ട് യാത്രതുടങ്ങി, അങ്ങനെ കുറേക്കാലം ഈ അന്വേഷണവുമായി നടന്നു, പലരേയും കണ്ടു. ഒടുവിൽ വഴിയിൽ വെച്ചു ഒരാളെ കണ്ടു; അദ്ദേഹത്തോട് ഇതിനെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു; നിങ്ങളുടെ സംശയം തീർക്കാൻ ഒരു പക്ഷെ ഞങ്ങളുടെ ഗുരുവിന് കഴിഞ്ഞേക്കാം. നിങ്ങൾക്ക് ഞങ്ങളുടെ ആശ്രമത്തിലേക്ക് വരാം. മൂന്നു ദിവസം അവിടെ താമസിക്കാൻ സന്ദർശകരെ അനുവദിക്കുന്നുണ്ട്.

നിർത്താതെ പ്രാർത്ഥിക്കുന്നത് അഭ്യസിക്കുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം എന്ന് നാം പ്രത്യേകം ഓർക്കണം. ഈ സംഭവം നടക്കുന്നത് റഷ്യയിലെ ക്രീമിയൻ യുദ്ധത്തിൻ മുൻപാണ്. രണ്ടുപേരും ആശ്രമത്തിലെത്തി അവിടത്തെ ആത്മീയ ഗുരുവിനെ കണ്ടു. അദ്ദേഹം ബ്രദർ ലോറൻസിനോട് വിശ്രമിക്കാൻ പറഞ്ഞു.

പിറ്റേദിവസമാണ് കാര്യങ്ങൾ സംസാരിക്കുന്നത്. ഈ വിഷയത്തെക്കുറിച്ച് ആധികാരീകമായി പറയാനുള്ള അർഹത എനിക്കില്ല, അതുകൊണ്ട് പൂർവ്വപിതാക്കന്മാർ പറഞ്ഞത് അത്പോലെ ഞാൻ പറഞ്ഞുതരാം എന്ന്പറഞ്ഞ് ഗുരു ചിലത് പറഞ്ഞു കൊടുത്തു. എന്നിട്ട് ഒരാഴ്ച്ചത്തെക്ക് ചിലത് ചെയ്യാൻ പറഞ്ഞ് ഗുരു അദ്ദേഹത്തെ യാത്രയാക്കി. ഒരാഴ്ച താൻ പറഞ്ഞത്പോലെ അഭ്യസിച്ചിട്ട് വരാൻപറയാനും ഗുരു മറന്നില്ല.

ഒരാഴ്ച്ചകഴിഞ്ഞ് വന്ന ബ്രദർ ലോറൻസിന്, പിന്നീട് രണ്ട് മൂന്ന് പ്രാവശ്യം കൂടെ ഗുരുവിന്റെ അടുത്തേക്ക് വരേണ്ടതുണ്ടായിരുന്നു. പിന്നീട് ഗുരുവിന്റെ ആജ്ഞ പ്രകാരം ഒരു ആകാശപ്പറവയേപ്പോലെ തന്റെ യേശുവിനോടുള്ള രഹസ്യ പ്രാ

ർത്ഥനയുമായി ലോറൻസ് യാത്ര തുടരുന്നു. വഴി മദ്ധ്യേ ത നിക്ക് വേണ്ട ഭക്ഷണങ്ങൾ (ഉണക്കറൊട്ടിയും ഉപ്പും), അവി ടത്തെ ക്രിസ്തീയ കുടുംബങ്ങൾ കൊടുത്തയച്ചിരുന്നു.

ഈ വിവരങ്ങൾ കൂടുതൽ അറിയാൻ താത്പര്യമുള്ളവർക്ക് സാധകന്റെ സഞ്ചാരം എന്ന പുസ്തകത്തിൽ നിന്ന് മനസി ലാക്കാം. ഇവിടെ നാം മനസിലേക്കേണ്ട നിരവധികാര്യങ്ങൾ ഉണ്ട്. വിത്ത് എങ്ങനെയാണ് ഒരാളുടെ ഹൃദയത്തിൽ പതി ക്കുന്നത് എന്ന് നമുക്ക് കാണാം, അത് പിന്നീട് ഒരു അന്വേ ഷണത്തിലേക്ക് നയിക്കുന്നു എന്നാണ് നാം കാണുന്നത്. അ തിന് കാരണം അത് പ്രാവർത്തീകമാക്കാനുള്ള ആഗ്രഹം, അ തിനുള്ള ദാഹം അദ്ദേഹത്തിന് ഉണ്ടായിരുന്നു. അന്വേഷിപ്പീൻ കണ്ടെത്തും, എന്ന യേശുവിന്റെ വാക്കുകൾ ഇവിടെ നമുക്ക് ഓർമമിക്കാം

വചനത്തിന്റെ വിത്ത് ആദ്യം കണ്ട ആശ്രമത്തിലേ ശിഷ്യനറി യാമായിരുന്നു, എങ്കിലും അയാൾ അത് പറഞ്ഞു കൊടുക്കു ന്നില്ല, അതിന് കാരണം അത് തന്നിൽ മുളച്ചുകൊണ്ടിരിക്കു ന്നതേയുള്ളു. തന്നിൽ അത് മരമായി കായ്ച്ചിട്ടില്ല. വി.യാ ക്കോബിന്റെ ഉപദേശം അവർ മറന്നിട്ടില്ല എന്നു നമുക്ക് കാ ണാം. എന്നാൽ അതിന്റെ ഫലം കായ്ച്ച ഗുരുവാണ് വളരെ വിനയത്തൊടെ തന്റെ പൂർവ്വീക ഗുരുക്കന്മാരുടെ വാക്കുക ളായി പറഞ്ഞു കൊടുക്കുന്നത് എന്നത് നാം പ്രത്യേകം ഓർ മ്മിക്കണം. വാളെടുത്തവൻ എല്ലാം വെളിച്ചപ്പാട് എന്ന രീതി സമീപകാലത്തുണ്ടായതായിരിക്കണം. അതിന്റെ തിക്തഫല ങ്ങൾ പലരും മനസിലാക്കുന്നതുപോലുമില്ല എന്നത് ദുഃഖക രമാണ്.

യാക്കൊബ് പറഞ്ഞു: സഹോദരന്മാരേ, അധികം ശിക്ഷാവി ധി വരും എന്ന് അറിഞ്ഞ് നിങ്ങളിൽ അനേകർ ഉപദേഷ്ടാക്ക ന്മാർ ആകരുത് (യാക്കോബ്; 3:1). ഇതിനേക്കുറിച്ച് യേശുവി നു പറയാനുള്ളത് നാം ചിന്തിക്കുകയായിരുന്നു. കള്ളപ്രവാച കന്മാർ എന്നാണ് യേശു ഉപയോഗിച്ച പദം. വചനത്തിന്റെ

ഫലം കായ്ക്കാത്തവർ എന്നാണ് യേശു അതിന് നൽകിയ വി ശദീകരണം. പിന്നീട് തുടർന്ന് നാം വായിക്കുമ്പോൾ (മത്താ: 7:15–27) പല ദിവ്യരഹസ്യങ്ങളും നമുക്ക് വെളിപ്പെടും. യേ ശു അന്നത്തെ തന്റെ അനുയായികളോട് പറഞ്ഞത് എല്ലാം എല്ലാവർക്കും ഉള്ളതല്ല എന്ന് യേശു സൂചിപ്പിക്കുന്നത് നമു ക്ക് വ്യക്തമായി കാണാം.

യേശു തുടർന്ന് പറയുന്നു:–നല്ല വൃക്ഷം ഒക്കേയും നല്ല ഫ ലം കായ്ക്കുന്നു. ആകാത്ത വൃക്ഷമോ അകാത്ത ഫലം കായ്ക്കു ന്നു. നല്ല വൃക്ഷത്തിന് ആകാത്ത ഫലവും, ആകാത്ത വൃക്ഷ ത്തിന് നല്ല ഫലവും കായ്ക്കാൻ കഴിയുകയില്ല. വചനത്തിൽ ജീവിക്കുന്നവർ മാത്രമാണ് നല്ല വൃക്ഷം. അതിൽ കായ്ക്കുന്നത് മാത്രമേ നല്ല ഫലം ആയിരിക്കുകയുള്ളു. നല്ല ഫലം കായ്ക്കാ ത്ത വൃക്ഷം ഒക്കേയും വെട്ടി തീയിൽ ഇട്ട് കളയും.

ഇവിടെ മനുഷ്യൻ എന്തു പറയുന്നു എന്ന് മാത്രമാണ് നാം നോക്കുന്നത്. പക്ഷെ ദൈവം നോക്കുന്നത് എന്ത് പറയുന്നു എന്നല്ല, എന്തായിത്തീർന്നിരിക്കുന്നു എന്നാണ്. ആയിത്തീര ലാണ് ഫലം കായ്ക്കൽ. യേശു തുടർന്നു പറയുന്നു. ആകയാ ൽ അവരുടെ ഫലത്താൽ നിങ്ങൾക്ക് അവരെ തിരിച്ചറിയാം. ഇവിടെയാണ് നാം പലപ്പോഴും പരാജയപ്പെടുന്നത്. അവരെ വിലയിരുത്താൻ നമുക്ക് പലപ്പോഴും കഴിയാറില്ല എന്നതാണ് വാസ്തവം. അതിനുള്ള അറിവ് നമ്മിൽ പലർക്കും ഇല്ല. അവ ർ പ്രസിദ്ധിയുള്ളവർ ആണെങ്കിൽ, കൂടുതൽ അനുയായികൾ അവർക്കുണ്ടെങ്കിൽ, അവരുടെ പ്രസംഗം കേൾക്കാൻ പതിനാ യിരങ്ങൾ തടിച്ചുകൂടുന്നുണ്ടെങ്കിൽ, നാം അവരെ അംഗീക രിക്കും.

ലൗകീകമേത്, ആത്മീയമേത്, എന്ന വ്യക്തമായ തിരിച്ചറിവ് നമുക്ക് ഉണ്ടായിരിക്കണം. ആ അറിവ് ഇല്ലാത്തതുകൊണ്ടാ ണ്, അവർ ഫലം കായ്ക്കാത്തവരായിപ്പോയത്. അവരെ അനുഗ മിച്ച് നമ്മളും ഫലം കായ്ക്കാത്തവരായി പോകരുത് എന്നാണ് യേശു ഇവിടെ ഉദ്ദേശിക്കുന്നത്. യേശു തുടരുന്നു. എന്നെ കർ

ത്താവേ, കർത്താവേ എന്ന് പറയുന്നവൻ ഏവനുമല്ല; സ്വർഗ സ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനെത്രേ സ്വർ ഗരാജ്യത്തിൽ കടക്കുന്നത്.

ദൈവത്തിന് ഓരോരുത്തരെക്കുറിച്ചും ഓരോ ഉദ്ദേശമുണ്ട്. ഈ ലൗകീക ജീവിതത്തിൽ പോലും ഓരോരുത്തരേയും ഓ രോ താലന്തുകൾ അവൻ ഏൽപിച്ചിരിക്കുന്നു. അത് എല്ലാവ ർക്കും ഒരുപോലെയല്ല എന്ന് നാം പ്രത്യേകം ഓർമ്മിക്കണം. പലരേയും പലതരത്തിലുള്ള താലന്താണ് ഏൽപിച്ചിരിക്കുന്ന ത്. ഭാര്യക്കുള്ള താലന്ത് വേറെ, ഭർത്താവിനുള്ള താലന്ത് വേ റെ. സമൂഹത്തിൽ ഓരോ വ്യക്തികളും അവരെ ദൈവം ഏ ൽപ്പിച്ചിരിക്കുന്ന അവരുടെ ഡ്യൂട്ടി താലന്തുകളായി മനസിലാ ക്കണം.

വചനം കേൽക്കുക, അത് പ്രാവർത്തീകമാക്കുക എന്നത് ഏവ ർക്കും തുല്യമായി ഏൽപ്പിച്ചിരിക്കുന്നതാണ്. എന്നാൽ അത് **പ റയുക, പഠിപ്പിക്കുക ചുരുക്കം ചിലരിൽ ഒതുങ്ങുന്നു** എന്നാ ണ് വി.യാക്കോബ് സൂചിപ്പിച്ചതു. യേശുവും പറയുന്നത് അ തു തന്നെയാണ്. തുടർന്ന് യേശു പറയുന്നു:

കർത്താവേ, കർത്താവേ നിന്റെ നാമത്തിൽ ഞങ്ങൾ പ്രവചി ക്കുകയും (പ്രസംഗിക്കുകയും) നിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കുകയും നിന്റെ നാമത്തിൽ വളരെ വീര്യപ്രവർത്തി കൾ പ്രവർത്തിക്കുകയും ചെയ്തില്ലയോ എന്ന് പലരും ആ നാളിൽ (അന്ത്യനാളിൽ, ന്യായവിധിനാളിൽ), എന്നോട് പറ യും. അന്ന് ഞാൻ അവരോട് ഞാൻ ഒരുനാളും നിങ്ങളെ അ റിഞ്ഞിട്ടില്ല; അധർമ്മം പ്രവർത്തിക്കുന്നവരേ, എന്നെവിട്ട് പോ കുവീൻ എന്ന് തീർത്ത് പറയും.

ചില സാഹചര്യങ്ങളിൽ സുവിശേഷ പ്രവർത്തനം പോലും അധർമ്മമാണ് എന്ന് പലരും ചിന്തിച്ചിരിക്കയില്ല.

സുവിശേഷം പ്രചരിപ്പിക്കൽ, ആളുകളെ വിശ്വാസത്തിലേക്ക് കൊണ്ടുവരൽ, മതത്തിലേക്കോ സഭയിലേക്കോ ആളുകളെ

ചേർക്കൽ തുടങ്ങിയ ആത്മീയ പ്രവർത്തനങ്ങൾ ഒന്നുമല്ല ഓ രോരുത്തരിൽ നിന്നും യേശു ഉദ്ദേശിക്കുന്നത്, അത് ചെയ്യേ ണ്ടത് അതിനുള്ള പക്വത വരുമ്പോൾ, അതിനായി നിയോഗം ലഭിക്കുമ്പോൾ മാത്രമാണ്. അതുകൊണ്ട് ബുദ്ധിയുള്ളവർ എ ന്തു ചെയ്യണം, എന്നാണ് യേശു പറയുന്നത്. ഒരു മനുഷ്യ ന്റെ ആധ്യാത്മീക ജീവിതത്തിന്റെ അടിത്തറ വചനത്തിനനു സരിച്ച് ജീവിച്ച് ലക്ഷ്യത്തിൽ എത്തിച്ചേരുകയാണ്. **ജീവി തമാണ് അടിത്തറ,** അതില്ലാതെ ഫലം കായ്ക്കാൻ കഴിയില്ല, അ ങ്ങനെ **കായ്ക്കുന്ന ഫലങ്ങളാണ് വിത്തായി മറ്റുള്ളവർക്ക് നൽ കേണ്ടത്**. ഫലം പുറപ്പെടുവിക്കുമ്പോൾ മാത്രമേ, മറ്റുള്ളവരെ പഠിപ്പിക്കാൻ തുടങ്ങാവൂ. അതിനു മുൻപ് പഠിപ്പിച്ചാൽ എന്താ ണ് വരാൻപോകുന്നത് എന്നാണ് യേശു പറഞ്ഞത്. അത്തരം പ്രവർത്തനങ്ങൾ കൊണ്ടൊന്നും യേശുവിനെ സ്വാധീനിച്ച് സ്വർഗരാജ്യത്തിലേക്ക് കടക്കാൻ കഴിയില്ല എന്ന് വ്യക്തമാ യിത്തന്നെ പറയുകയായിരുന്നു യേശു.

ദൈവത്തെ അറിയുക, അപ്പോൾ മാത്രമേ യേശുവും നമ്മളേ അറിയുന്നുള്ളു എന്ന് യേശു പറയുന്നു. പക്ഷെ ഈ മർമ്മം പ ലരും ഗ്രഹിക്കുന്നില്ല. അതുകൊണ്ട് അൽപം ബൈബിൾ പ ഠിച്ചിട്ട് സുവിശേഷ വേലക്ക് ഇറങ്ങുകയാണ് പലരും ചെയ്യു ന്നത്. അവർ എന്താണ് പറയുന്നത് എന്ന് അവർക്ക് തന്നെ അറിയില്ല. അതറിഞ്ഞിട്ട് വേണം പറയാൻ എന്നാണ് യേശു ഇവിടെ സൂചിപ്പിക്കുന്നത്. നിങ്ങളിൽ അനേകർ ഉപദേഷ്ടാക്ക ന്മാർ ആകരുത്; അധികം ശിക്ഷാവിധിയുണ്ടാകും എന്ന് വി. യാക്കോബും പറയുന്നു. വേദവാക്യങ്ങളേ സ്വന്തം അറിവിനും ബുദ്ധിക്കും വ്യാഖ്യാനിക്കുന്നു. അത് കേൾക്കുന്നവരുടെ മന സിൽ അത് ഉറക്കുന്നു പിന്നീട് അതിന്റെ യഥാർത്ഥ വ്യാഖ്യാ നം ആരെങ്കിലും പറഞ്ഞാൽപോലും അത് സ്വീകരിക്കാൻ പ റ്റാത്ത മാനസീകാവസ്ഥ അവർക്കുണ്ടാകുന്നു.

ചിലർ വിഷവൃക്ഷങ്ങളാകാം, അതിന്റെ ഫലങ്ങളാണ് വിത്താ യി മറ്റുള്ളവർക്കവർ നൽകുന്നത്. പരിഹാസത്തിന്റെയും, സ്വ ജനപക്ഷപാതത്തിന്റേയും അജ്ഞതയുടേയും, തെറ്റിദ്ധാരണ

കളുടേയും വിത്തുകൾ അവർ മറ്റുള്ളവരിലേക്ക് വിതയ്ക്കുന്നു. അവരെ കേൾക്കുന്നവർ വിഷവൃക്ഷങ്ങളായി വളർന്ന് അ ത്തരം ഫലങ്ങൾ കായ്ക്കുന്നു. അവർ പറയുന്നത് മാത്രമാണ് ശ രി, മറ്റുള്ളവർ എല്ലാം അജ്ഞാനികളാണ്. എന്തെന്നാൽ അവ ർ പറയുന്നതെല്ലാം പരിശുദ്ധാത്മാവിലാണ് എന്നൊക്കെ അ വർ പറഞ്ഞേക്കാം. മറ്റു മതസ്ഥർ, അവരുടെ ദൈവം ഒക്കെ അവർക്ക് പരിഹാസപാത്രങ്ങളാണ്. വി.പൗലോസിനുണ്ടായ ബോധോദയം ഇനിയും അവർക്കുണ്ടായിട്ടില്ല.

അത്യന്തം സൂക്ഷ്മമാണ് ആത്മീയവിഷയങ്ങൾ, സൂക്ഷ്മ ബു ദ്ധിക്ക് മാത്രമേ അത് ഗ്രഹിക്കാൻ കഴിയൂ. അത് കൊണ്ട് വച നം പ്രസംഗിക്കുന്നവർ വളരെ ശ്രദ്ധിച്ചേ ഓരോ വാക്കുകളും പറയാവൂ. താൻ പറയുന്നതിനേക്കുറിച്ച്, വ്യക്തവും സത്യവും ആയ അറിവ് പ്രാസംഗീകനുണ്ടായിരിക്കണം. 3 മണിക്കൂർ നി ന്ന നിൽപിൻ പ്രസംഗിക്കാനുള്ള കഴിവോ, വാക്ചാതുര്യമോ, ഒന്നുമല്ല ഇവിടെ വേണ്ടത് ആത്മീയ ജ്ഞാനമാണ്. ആത്മാവി നേക്കുറിച്ച് ഒരു ഏകദേശധാരണയെങ്കിലും ഇല്ലാതെ എങ്ങ നെ ആത്മാവിനെക്കുറിച്ച് പറയും?.

മനുഷ്യ മനസ് നിഗൂഢതകളുടെ ഒരു കലവറയാണ്. അതി ലും സൂക്ഷ്മമാണ് ബുദ്ധി. അതിലും സൂക്ഷ്മമാണ് ചിത്ത വും, അഹംകാരവും. ഇവക്കെല്ലാം ഉത്ഭവസ്ഥാനമായ ഹൃദ യം അത്യന്തം സൂക്ഷ്മമാണ്. ഈ ഹൃദയത്തിലാണ് ആത്മാ വായ ദൈവം വസിക്കുന്നത്.

അറിയാൻ പറ്റാത്തതാണ് ആത്മാവ്. ആരെങ്കിലും അറിയു ന്നു എന്ന് പറഞ്ഞാൽ വാസ്തവത്തിൽ അവൻ അറിഞ്ഞിട്ടി ല്ല. ആ ആത്മാവിനെക്കുറിച്ചാണ് പലരും അറിയുന്നത് പോ ലെ പറയുന്നത്. ദൈവം തന്നെ സ്നേഹിക്കുന്നവർക്ക് ഒരു ക്കിയിരിക്കുന്നത്, കണ്ണ് കണ്ടിട്ടില്ല, കാത് കേട്ടിട്ടില്ല, ആരുടേ യും ഹൃദയത്തിൽ (മനസിൽ) തോന്നിയിട്ടുമില്ല.

# നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു.

മനുഷ്യരാശിക്കെല്ലാം ആശാവഹമായ, പരമസത്യമായ ഉജ്ജ്വല പ്രഖ്യാപനം യേശു തന്റെ പർവ്വതപ്രസംഗത്തിലൂടെ നൽകുകയായിരുന്നു;

**നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു (മത്താ: 5:14.)**

യേശുപറയുന്ന ഓരോവാക്കും വിശദമായി വിശകലനം ചെയ്താൽമാത്രമെ അതിന്റെ ആഴത്തിലുള്ള ആശയം (ലക്ഷ്യാർത്ഥം), ഗ്രഹിക്കാൻ കഴിയൂ. പലപ്പോഴും സ്പഷ്ടമായല്ല യേശു സംസാരിച്ചിരുന്നത് എന്ന് ശിഷ്യന്മാർ തന്നെ രേഖപ്പെടുത്തുന്നുണ്ട്.

ദൈവരാജ്യത്തിന്റെ മർമ്മം(രഹസ്യം)നിങ്ങൾക്ക് നൽകപ്പെട്ടിരിക്കുന്നു; പുറത്തുള്ളവർക്കോ സകലവും ഉപമകളാൽ ലഭിക്കുന്നു, അവർ മനം തിരിയാതേയും അവരോട് ക്ഷമിക്കാതേയും ഇരിപ്പാൻ തക്കവണ്ണം സംഗതി വരും (മത്താ:4–11–12).

വരം ലഭിച്ചവരല്ലാതെ ആരും ഈ വചനം ഗ്രഹിക്കുന്നില്ല എന്ന് യേശു പറഞ്ഞതും ഓർമ്മിക്കുക. വരം ലഭിച്ചവർ എന്ന് ശിഷ്യന്മാരെക്കുറിച്ച് യേശു പറഞ്ഞെങ്കിലും, അവർക്കുപോലും പലതും മനസ്സിലാക്കാൻ കഴിഞ്ഞില്ല, എന്നവർ തന്നെ പറയുന്നുണ്ട്. ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി എന്നിവക്ക് അപ്പുറത്ത്, ലക്ഷ്യസ്ഥാനമായ, ആത്മീയ മണ്ഡലത്തിലെ കാര്യങ്ങളാണ് യേശുവിന് പറയാനുള്ളത്. മനുഷ്യന് ഒരു മനസുണ്ട് എന്നെല്ലാവർക്കും അറിയാമെങ്കിലും അത് വാസ്തവത്തിൽ എന്താണ് എന്നറിയില്ല. അതുപോലെ ജീവൻ ഉണ്ട് എന്നറിയാം, പക്ഷെ അതിന്റെ സ്വരൂപം എന്താണെന്നറിയില്ല. അതിനും അപ്പുറത്താണ് ആത്മാവിന്റെ സ്ഥാനം; അതുകൊണ്ട് ആത്മാവിനെ അറിയുക പ്രയാസം. ആത്മീയത്തിലെ മുഖ്യവിഷയങ്ങൾ **മനസ്, ബുദ്ധി, ചിത്തം, അഹംകാരം, ജീവൻ, ആത്മാവ്(ദൈവം)**മുതലായവയാണ്. ലൗകീക കാര്യങ്ങൾ മനസിലാക്കുന്നതുപോലെ എളുപ്പമല്ല ഇത്തരം സൂക്ഷ്മ കാര്യങ്ങൾ മനസിലാക്കുക.

തന്റെ ക്രൂശാരോഹണത്തിനുമുൻപ് ചുരുക്കം ചില കാര്യങ്ങൾ മാത്രമെ യേശു സ്പഷ്ടമായി പറഞ്ഞിട്ടുള്ളൂ എന്ന് ശിഷ്യന്മാർ തന്നെ പറയുന്നു. വേദത്തിന്റെ രീതി ഭാരതത്തിലും പരോക്ഷമാണ്, ബൈബിളിലും ഈ പരോക്ഷ രീതി നമുക്ക് കാണാം. അക്ഷരാർത്ഥത്തിൽ അല്ല അതിനെ കാണേണ്ടത്, മറിച്ച് അതിന്റെ ലക്ഷ്യാർത്ഥത്തിലാണ്. ഇവിടെ ഭാഷക്കല്ല പ്രാധാന്യം, ആശയത്തിനാണ്.

ഉപമകളിൽ കൂടി യേശു സംസാരിക്കുനതിന്റെ ലക്ഷ്യവും അതു തന്നെയാണ്. പലരും ധരിച്ചിരിക്കുന്നത് ബൈബിളും, ഉപമകളുമെല്ലാം മനസിലാക്കാൻ എളുപ്പമാണ് എന്നാണ്. മനസിന്റെ ഒരു ദോഷമാണ് വികല്പം. ഒരു കര്യം കേൾക്കുമ്പോൾ അതിന് ഒരു സങ്കല്പരൂപം മനസ് നൽകുന്നു. തന്റെ മനസിന്റെ ഒരു തോന്നൽ മാത്രമാണ് അത് എന്നറിയുന്നുമില്ല. ഇതിനെയാണ് വികല്പമെന്ന് പറയുന്നത്. ഇതുകൂടാതെ വിപരീതമായി ധരിക്കുകയും മനസിന്റെ സ്വഭാവമാണ്. ഇങ്ങനെ ചില ദോഷങ്ങൾ ഉള്ള മനസുകൊണ്ടാണ് നാം കാര്യങ്ങളെ മനസിലാക്കാൻ ശ്രമിക്കുന്നത്. മനസും ബുദ്ധിയുമെല്ലാം പവിത്രമാകുമ്പോൾ മാത്രമാണ് സൂക്ഷ്മമായ വിഷയങ്ങളെ (ആത്മീയ വിഷയങ്ങളെ) മനസിലാക്കാൻ ഉള്ള പക്വത ഉണ്ടാകുകയുള്ളു. ഇവിടെ വിദ്യാഭ്യാസ യോഗ്യതക്ക് വലിയ പ്രസക്തിയില്ല, മനശുദ്ധിയാണ് വേണ്ടത്. **വരം ലഭിച്ചവർ** എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് അതാണ്.

**അന്വേഷിപ്പീൻ കണ്ടെത്തും** എന്ന യേശുവിന്റെ വാക്കുകളെ പലരും പല രീതിയിൽ പലകാര്യങ്ങളോടു ബന്ധപ്പെടുത്തി വ്യാഖ്യാനിക്കാറുണ്ട്, അത് ഓരോരുത്തരുടേയും മനസിനെ ആശ്രയിച്ചാണ് ഇരിക്കുന്നതും. യഥാർത്ഥത്തിൽ യേശു എന്തുദ്ദേശിച്ചു എന്നാണ് നമുക്കറിയേണ്ടത്. അതുപോലെ ഒരു വാക്യമാണ് **നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു** എന്നത്. ഇവിടെ വെളിച്ചം എന്നു കേൾക്കുമ്പോൾ പലരും പലരീതിയിലാണ് ധരിക്കുക. ഒരു സാധാരണ വെളിച്ചത്തെയല്ല യേശു ഉദ്ദേശിച്ചത് എന്ന് ചിലരെങ്കിലും ചിന്തിക്കും. ഇവിടെത്തന്നെ ഒരു കാര്യം വ്യക്തമാണ് വാക്കുകളുടെ അർത്ഥമല്ല യേശു ഉദ്ദേശിച്ചത് എന്ന്. വെളിച്ചത്തിന് ഒരർത്ഥം അറിവ്, ജ്ഞാനം എന്നൊക്കെയാണ്. നിങ്ങൾ ജ്ഞാന

മാണ് എന്ന ചിന്തിക്കാൻ വഴിയില്ല കാരണം എല്ലാവർക്കും അ തില്ല. അതുകൊണ്ട് യേശു ഉദ്ദേശിച്ചത് അതായിരിക്കില്ല. ചിലർ ധരിക്കുന്നത് സുവിശേഷമാണ് വെളിച്ചം, അതുകൊണ്ട് അതു പ്ര ചരിപ്പിക്കുകയാണ് ചെയ്യേണ്ടത് എന്നാണ്. ഇവിടേയും ഒരു പ്ര ശ്നം, അത് എല്ലാവർക്കും ഒരുപൊലെ സാധ്യമല്ല. മാത്രമല്ല അത് കേട്ടശേഷം ചെയ്യേണ്ടതാണ്. യേശു പറയുന്നത്, അപ്പോഴത്തെ ആളുകളുടെ അവസ്ഥയാണ്. അതുകൊണ്ട് അതും ആയിരിക്കാ ൻ ഇടയില്ല എന്ന് വ്യക്തം.

നിങ്ങൾ അല്ലെങ്കിൽ നീ എന്താണ് എന്നാണ് ആദ്യം അറിയേ ണ്ടത്. യേശു **ഞാൻ** എന്ന് രണ്ട് രീതിയിൽ ഉപയോഗിക്കുന്നു. ഒ ന്ന് **ഞാൻ എവിടെ നിന്ന് വന്നു എന്ന് നിങ്ങൾ അറിയുന്നു**. മറി യത്തിന്റെ മകൻ, ജോസപ്പിന്റെ മകൻ എന്ന് അവിടെ എല്ലാവർ ക്കും അറിയാം. വേറെ ഒരിടത്ത് യേശു പറയുന്നു **ഞാൻ എവി ടെ നിന്നും വരുന്നു എന്ന് നിങ്ങൾ അറിയുന്നില്ല.**

ആദ്യത്തേത് ഒരു ലൗകീകന്റെ ലൗകീകമായ കാഴ്ച്ചപ്പാടാണെ ങ്കിൽ രണ്ടാമത്തെ **ഞാൻ** ദൈവീകമാണ്, അത് ഗ്രഹിക്കാൻ പ്ര യാസവുമാണ്. ആദ്യത്തേത് എല്ലാവർക്കും മനസിലാകുമെങ്കിൽ രണ്ടാമത്തേത് മനസിലാകാത്തതാണ്. ഇതിൽ രണ്ടാമത്തെ ഞാ നിന്റെ സ്ഥാനത്ത് **നിങ്ങൾ** എന്നതിനെ മനസിലാക്കാൻ ശ്രമി ക്കുക. ജീവന്റെ പരമപവിത്രമായ, കളങ്കലേശം പോലും ഇല്ലാ ത്ത ആദിമ സ്വരൂപമാണത്.

**നീ** എവിടെ നിന്നും വന്നു എന്ന് ഞാൻ (യേശു) അറിയുന്നു, പ ക്ഷെ **നീ** അറിയുന്നില്ല. **നീ** അറിയാത്തതാണ് ഈ കുഴപ്പമെല്ലാം. അതു നീ അറിയുക, നിന്റെ സത്യം നീഅറിയുക, **ആ സത്യം നി ന്നെ സ്വതന്ത്രനാക്കും**.

രണ്ടാമത്തെ വാക്ക് **വെളിച്ചം**. വെളിച്ചമേ നയിച്ചാലും. പ്രകാശ മേ നയിച്ചാലും എന്ന് പറയുമ്പോൾ അവിടെ അർത്ഥം ദൈവം എന്നാണ്. അപ്പോൾ യേശു പറഞ്ഞതിന്റെ ആശയം നിങ്ങൾ വെ

ളിച്ചമാകുന്നു, പക്ഷെ അത് മറഞ്ഞിരിക്കുന്നു. മറനീക്കുകയെ വേണ്ടൂ. **നീ അതാണ് (തത് ത്വം അസി)**

തത്= അത്, ത്വം= നീ, അസി= ആകുന്നു

ഇന്നത്തെ അവസ്ഥയിൽ ഇരുന്നുകൊണ്ട് ഞാനും ദൈവവും ഒന്നാകുന്നു എന്ന്പറയുന്നത് ശരിയാകുകയില്ല. കാരണം **ഞാൻ** എന്നു പറയുന്നത് യഥാർത്ഥ **ഞാനി**നെയല്ല. ഇന്ന് മനുഷ്യൻ ഞാൻ എന്ന് പറയുന്നത് ചിലപ്പോൾ ശരീരത്തെയാണ്, ചിലപ്പോൾ, മനസിനെ, മറ്റുചിലപ്പോൾ, ചിത്തത്തെ, വേറെ ചിലപ്പോൾ, അഹംകാരത്തെ ഒക്കെയാണ്.

അതും ദൈവവും ഒന്നുമല്ല എന്ന് പ്രത്യേകം ഓർമ്മിക്കണം.

**നീ ദൈവമാകുന്നു, നീയും ദൈവവും ഒന്നാകുന്നു** എന്നൊക്കെ കേട്ടാൽ ദഹിക്കാൻ പ്രയാസമാണ്, ശുദ്ധ വിഢിത്തരം പറയുന്നു എന്നൊക്കെ തോന്നുക സ്വാഭാവീകം മാത്രം. എന്നാൽ സുവിശേഷത്തിന്റെ, യേശുക്രിസ്തുവിന്റെ, ഒക്കെ ആത്യന്തീക ലക്ഷ്യവും അതു തന്നെയാണ്. **പിതാവേ നീ എന്നിലും ഞാൻ നിന്നിലും (ഒന്ന്) ആയിരിക്കുന്നതു പോലെ അവരും നമ്മിൽ (ഒന്ന്) ആകേണ്ടതിനു തന്നെ, (യോഹ: 17:21).**

ഇന്ദ്രിയമനോബുദ്ധ്യാദികളോട് സമ്പർക്കമില്ലാത്തെ പവിത്രമായ ജീവനാണ് യഥാർത്ഥ **ഞാൻ**

വാസ്തവം ഇതാണെങ്കിലും ദൈവമായ ആത്മാവ് അനന്ത സാഗരം പോലെ സർവ്വവ്യാപിയായിക്കിടക്കുന്നു എന്നു പോലും പലർക്കും ചിന്തിക്കാൻ കഴിയുന്നില്ല. അതായത് ആത്മാവില്ലാത്ത ഒരിടവും ഇല്ല, ഓരോ അണുവിലും ആത്മാവ് വ്യാപിച്ചിരിക്കുന്നു. മനുഷ്യന് കണ്ടെത്താവുന്ന സ്ഥലം അവന്റെ ഉള്ളിന്റെയുള്ളിലുള്ള അതിവിശുദ്ധ സ്ഥലത്താണ്.

ദേവാലയങ്ങളിൽ മൂന്നു വിഭാഗം തിരിച്ച് അതിന് മൂന്ന് പേരും കൊടുത്തിരിക്കുന്നു. ഒന്ന് പ്രാകാരം ഇവിടെ എല്ലാവർക്കും പ്രവേ

ശിക്കാം, രണ്ട്, വിശുദ്ധസ്ഥലം, മൂന്ന്, പുരോഹിതന്മാർക്ക മാത്രം പ്രവേശിക്കാം. ഇത് വാസ്തവത്തിൽ മനുഷ്യന്റെ ഉള്ളിലും ഉണ്ട്, ആത്മായ ദൈവം വസിക്കുന്ന ഇടം അതിവിശുദ്ധ സ്ഥലം അവിടേക്ക് പലരും എത്താറില്ല, അതിനുള്ള വിശുദ്ധി അവർക്കില്ല. രണ്ട്, വിശുദ്ധ സ്ഥലം. ചിലർ മാത്രം അവിടെ എത്തുന്നു. പുറത്തെ പ്രാകാരത്തിലാണ് സാധാരണ മനുഷ്യന്റെ പ്രാർത്ഥനയും ആരാധനയുമെല്ലാം.

അതിവിശുദ്ധ സ്ഥലം സ്വർണം കൊണ്ടലങ്കരിച്ചിരുന്നു. ഇത് എന്താണ് അർത്ഥമാക്കുന്നത്. മനുഷ്യനുള്ളിൽ അതിവിശുദ്ധ സ്ഥലം സ്വർണ്ണമയമായതുകൊണ്ടാണ് ദേവാലയത്തിൽ അതിവിശുദ്ധ സ്ഥലത്ത് സ്വർണ്ണം കൊണ്ടലങ്കരിച്ചിരുന്നത്. കാരണ ശരീരം എന്നറിയപ്പെടുന്ന, ആന്തരീക മനുഷ്യന്റെ സൂക്ഷ്മശരീരം സ്വർണ്ണ നിറമുള്ളതാണ്. ശരിയായ ആരാധന നടക്കുന്നത് ഈ ശരീരത്തിലെത്തിയ ശേഷം മാത്രമാണ്. ഇന്ന് മനുഷ്യൻ, അവന്റെ സ്ഥൂലശരീരത്തിൽ, സ്ഥൂല മനസിൽ നിന്നുകൊണ്ടാണ് ദൈവത്തെ ആരാധിക്കുന്നത്. പുറത്തെ പ്രാകാരമാണത്. ഇതിനുള്ളിൽ വെള്ളിയുടെ നിറമുള്ള ഒരു ശരീരം അവനുണ്ട്. അതാണ് വിശുദ്ധസ്ഥലം. മനുഷ്യന്റെ സൂക്ഷ്മ ശരീരമാണത്. ഇന്ദ്രിയങ്ങളെ ജയിച്ച്, ധ്യാനത്തിൽ നിമഗ്നമാകുന്നത് സൂകഷ്മ ശരീരത്തിലാണ്. ധ്യാനത്തിലൂടെ ഉയർന്ന് പോകുമ്പോൾ സൂക്ഷ്മ ശരീരം ദൃശ്യമാകും.

അതിനും ഉള്ളിലാണ് സ്വർണ്ണനിറമുള്ള അതിവിശുദ്ധ സ്ഥലം. ചുരുക്കം ചിലർ മാത്രമാണ് അവിടെ എത്തുന്നത്. ബാഹ്യശരീരത്തിന്റെ ഭാഗീകമായ മരണം, ഈ അവസ്ഥയിൽ സംഭവിക്കുന്നു. **അതീത ബോധാവസ്ഥ** എന്നതിനെ പറയുന്നു. ബൈബിളിൽ **വിവശത, ആത്മവിവശത** എന്നൊക്കെ ഇതിനേക്കുറിച്ച് പറഞ്ഞിരിക്കുന്നു.

ബാഹ്യലോകത്ത് വിഹരിച്ചുകൊണ്ടിരിക്കുന്ന മനസിനെ ലൗകീകമായ എല്ലാറ്റിൽ നിന്നും പിൻവലിച്ച്, ഏകാഗ്രമാക്കി, ഉള്ളിന്റെയുള്ളിൽ വസിക്കുന്ന ദൈവത്തിലേക്ക് ഏകാഗ്രമാക്കുമ്പോൾ ആണ്,

ഈ പറഞ്ഞതെല്ലം ക്രമേണ ദൃശ്യമാകുന്നത്. ഈ വഴി ഇടുക്കവും ഞെരുക്കവും ഉള്ളതാണ്. അതുകൊണ്ട് പലരും ഈ വഴി കണ്ടെത്താറില്ല.

കുറച്ചുകാലത്തെ അഭ്യാസം ഇതിനാവശ്യമാണ്. ഇത് വാസ്തവത്തിൽ സ്വർഗരാജ്യത്തിന്റെ താക്കോലാണ്. പ്രാകാരത്തിൽ നിന്ന് വിശുദ്ധസ്ഥലത്തേക്ക് തന്നെ പ്രവേശിക്കാൻ സമയമെടുത്തേക്കാം, അവിടെ നിന്നു, അതിവിശുദ്ധ സ്ഥലത്തെത്തുക കഠിനമാണ്. മരിച്ചത് പോലത്തെ ഒരവസ്ഥയിലാണ് ഇവിടെ എത്തുന്നത്. ശ്വാസം ഇല്ല, ഹൃദയമിടിപ്പുമില്ല. നല്ല സുഖമായ അവസ്ഥ. ദുഃഖത്തിന്റെ കണികപോലുമില്ല. ബാഹ്യലോകത്തെ അല്ലലുകളോ, ബാഹ്യബോധമോ ഇല്ലാത്ത സുന്ദരമായ അവസ്ഥ. ദൈവത്തെ ആരാധിക്കുന്ന പുരോഹിതന്റെ സ്ഥാനം ഇവിടെയാണ്.

സത്യനമസ്ക്കാരികൾ, ആത്മാവിനെ, സത്യത്തെയാണ് നമസ്ക്കരിക്കുന്നത് എന്ന് യേശു പറഞ്ഞു. ആ ദൈവത്തിന്റെ പ്രതിബിംബം മാത്രമാണ് മനുഷ്യൻ, ആത്മാവിന്റെ പ്രതിബിംബമാണ് ജീവൻ. ശരീരമാകട്ടെ ആ ജീവന് വസിക്കാനുള്ള വീട് മാത്രം. ഇന്ദ്രിയങ്ങളും മനസുമെല്ലാം ഒരു ഭൗതീക ജീവിതത്തിനുള്ള ഉപാധികളാണ്.

പക്ഷെ മനുഷ്യൻ അവന്റെ സത്യസ്ഥിതി മറന്നു പോയിരിക്കുന്നു. ഇതു മനസിലാക്കിത്തരാൻ യേശു മുടിയനായ പുത്രന്റെ കഥ പറഞ്ഞു. ഈ ലോകമാണ് അവന്റെ പരദേശം, അവന്റെ സ്വന്തം വസസ്ഥാനം ആത്മാവിലാണ്. ഈ ഭൗതീക ശരീരത്തിനുള്ളിൽ തന്നെ അതുമുണ്ട്. യേശു പറഞ്ഞു സ്വർഗരാജ്യം നിന്റെ ഉള്ളിലാണ്, പൗലൊസ് പറഞ്ഞു, ദൈവത്തിന്റെ ആലയമാണ് ശരീരം. ദൈവത്തെ അന്വേഷിക്കേണ്ടത് അവിടെയാണ്. നീ ഇപ്പോഴേ പ്രകാശമാണ്, പക്ഷെ അതിന്റെ അറിവൊ അനുഭവമൊ ഇല്ല. അതുകൊണ്ട് അന്വേഷിക്കുക, കണ്ടെത്തുക, അവൻ വസിക്കുന്ന ഹൃദയകവാടത്തിൽ മുട്ടി തുറക്കുക.

# ഹൃദയത്തിലെ അശുദ്ധികൾ

ദൈവരാജ്യത്തിനായി കാത്തിരിക്കുന്നവർ അവശ്യം അറിഞ്ഞിരിക്കേണ്ട വിഷയമാണ് ഹൃദയത്തിലെ അശുദ്ധികൾ എന്തൊക്കെയാണ് എന്ന്. പരിശുദ്ധനായ ദൈവത്തോട് അടുക്കുവാനുള്ള അടിസ്ഥാന യോഗ്യത പവിത്രതയല്ലാതെ മറ്റൊന്നുമല്ല. ഹൃദയത്തെക്കുറിച്ചറിയാത്തവർ ചുരുക്കമായിരിക്കും എന്നാണ് നാം കരുതുന്നത്. പലപ്പോഴും മനസിനെയാണ് ഹൃദയം എന്ന് ധരിക്കുന്നത്. ഹൃദയം വാസ്തവത്തിൽ എന്താണ് എന്ന് അറിയുക പ്രയാസമാണ്. അത് അത്യന്തം സൂക്ഷ്മമായ വിഷയമാണ്.

മനസിനെക്കുറിച്ചുപോലും കൂടുതലൊന്നും നമുക്കറിയില്ല, എങ്കിലും അറിയുമെന്നാണ് പലരും ധരിച്ചിരിക്കുന്നത്. ആന്തരീക മനുഷ്യന് വസിക്കാനുള്ള മൺകൂടാണ് ഈ ശരീരം എന്ന് എല്ലാവർക്കും അറിയാം. ആന്തരീക മനുഷ്യൻ അല്ലെങ്കിൽ ജീവൻ, ജീവാത്മാവ് എന്നൊക്കെ പറയുന്നത് നാം പലവട്ടം കേട്ടിട്ടുണ്ടാകാം; എങ്കിലും അതിനേക്കുറിച്ച് കൂടുതലൊന്നും നാം അറിഞ്ഞിട്ടില്ല, ചിന്തിച്ചിട്ടുമില്ല എന്നതാണ് സത്യസ്ഥിതി. അതറിയേണ്ട ഒരാവശ്യം ഉണ്ടെന്ന് നമുക്ക് തോന്നിയിട്ടുമില്ല. അതുകൊണ്ട് സാധാരണ ഗതിയിൽ ഹൃദയം എന്ന് കേൾക്കുമ്പോൾ നാം ഒന്ന് സങ്കല്പിക്കുന്നു, എന്നിട്ട് നമ്മുടെ സങ്കല്പമെന്തൊ അതുതന്നെയാണ്, എന്ന് ഉറച്ചു വിശ്വസിക്കുകയും ചെയ്യുന്നു.

ഏതൊരു വസ്തുവിനെക്കുറിച്ച് കേട്ടാലും അതിന് ഒരു സങ്കല്പരൂപം മനസ് കൊടുക്കുന്നു. ആപ്പിൾ എന്ന് കേൾക്കുമ്പോൾ ആപ്പിൾ കണ്ടിട്ടുള്ളവർക്ക് സങ്കല്പിക്കാൻ വളരെ എളുപ്പമാണ്. എന്നാൽ അത് കാണാത്തവർക്കോ? അവരും എന്തെങ്കിലും ഒരു രൂപം സങ്കല്പിക്കും എന്നുറപ്പാണ്. അതുപോലെ ഏതു വിഷയത്തെക്കുറിച്ച് കേട്ടാലും ഒരു സങ്കല്പരൂപമുണ്ടാക്കി, അതിലൂടെയാണ് നാം കാര്യങ്ങൾ മനസിലാക്കുന്നത്. ചന്ദ്രനിലെ ഒരിടത്തെക്കുറിച്ച് പറഞ്ഞാലും നാം സങ്കല്പിക്കും, പ

ക്ഷെ നമുടെ സങ്കല്പവും യാഥാർത്ഥ്യവുമായി ഒരു ബന്ധമു ണ്ടായിക്കൊള്ളണമെന്നില്ല.

നമ്മൾ കണ്ടിട്ടില്ലാത്ത ഒരു വ്യക്തിയേക്കുറിച്ച് ആരെങ്കിലും പ റഞ്ഞാൽ ഉടനെ ആ വ്യക്തിക്ക് ഭാവ രൂപങ്ങൾ നാം നൽകും. പിന്നീട് അയാളെ നേരിട്ട് കാണുമ്പോൾ മാത്രമാണ് നമ്മുടെ സങ്കല്പത്തിലെ വ്യക്തിയും, സക്ഷാൽ വ്യക്തിയും തമ്മിൽ ഒ രു ബന്ധവുമില്ല എന്ന സത്യം നാം തിരിച്ചറിയുന്നത്. ഹൃദയം എന്ന് കേട്ടപ്പോഴും നാം ഒരു സങ്കല്പമുണ്ടാക്കി, അത് ശരി എ ന്ന് വിശ്വസിച്ചിരിക്കുകയുമാണ്. ഇങ്ങനെ സങ്കല്പങ്ങൾ ഉണ്ടാ ക്കുന്ന അത്ഭുത പ്രതിഭാസത്തെയാണ് മനസ് എന്ന് പറയു ന്നത്.

മനസ് എന്ന് ചിലപ്പോൾ ജീവനും, ചിലപ്പോൾ ബുദ്ധി, ചി ത്തം, അഹംകാരം എന്നിവയൊക്കെ കൂടിയതിനും പറയാ റുണ്ട്. എങ്കിലും മനസിനെ തനിച്ച് പറഞ്ഞാൽ അത് സങ്കല്പി ക്കുന്ന ഒരു ഉപകരണമാണ്. അല്ലെങ്കിൽ ആന്തരീക മനുഷ്യൻ സങ്കല്പിക്കുമ്പോൾ അതിനെ **മനസെ**ന്നു പറയുന്നു. ഏതെങ്കി ലും ഒരുകാര്യത്തെ അത്ഇന്നതാണ് എന്ന് നിശ്ചയിക്കുമ്പോ ൾ അതിനെ **ബുദ്ധി**യെന്ന് പറയുന്നു. നമ്മുടെ അറിവുകളെ ശേഖരിച്ച് സൂക്ഷിച്ച് വെക്കുകയും വേണ്ട സമയത്ത് ഓർ ത്തെടുക്കുകയും, ചിന്തിക്കുകയും ചെയ്യുമ്പോൾ അതിനെ **ചിത്തം** എന്ന് വിളിക്കുന്നു. എന്തെങ്കിലും കേക്കുമ്പോൾ ഞാ ൻ കേട്ടു എന്ന് അറിവ് നമുക്കുണ്ടാക്കുന്നതിനെ (ഞാൻ എന്ന ബോധത്തെ) **അഹംകാരം** എന്ന് പറയുന്നു. ഇവയൊക്കെ ഉത്ഭവിക്കുന്നത് (ഉണ്ടാകുന്നത്) ഒരു ഇടത്തിൽ നിന്നാണ്, അതിനെയാണ് **ഹൃദയം** എന്ന് വാസ്തവത്തിൽ പറയുന്നത്. അഥവാ മനസ്, ബുദ്ധി, ചിത്തം, അഹം കാരം ഇവയൊക്കെ ആശ്രയമാക്കിയിരിക്കുന്നത് (ആധാരമാക്കിയിരിക്കുന്നത്) ഹൃ ദയത്തെയാണ്. ഹൃദയത്തിൽ നിന്നാണ് അവയെല്ലാം പ്രവർ ത്തിക്കുന്നത്.

മനസ്, ബുദ്ധി, ചിത്തം, അഹംകാരം ഇവയൊന്നും സ്വയം ചേതനയുള്ളതല്ല, അവയുടെ ചേതന, ശക്തി എല്ലാം ആത്മാവായ ദൈവത്തിൽ നിന്നാണ്. ആത്മാവ് ഇവയിൽ പ്രതിബിംബിക്കുമ്പോഴാണ് അവയെല്ലാം ചേതനയുള്ളതായിത്തീരുന്നത്. ഇവയിൽ പ്രതിബിംബിക്കുന്ന ആത്മാവിന്റെ പ്രതിബിംബരൂപത്തെ ജീവൻ, ജീവാത്മാവ് എന്നൊക്കെ പറയുന്നു.

ഹൃദയത്തിലെ അശുദ്ധികൾ എന്നാൽ മേല്പറഞ്ഞ ജഡീക തലങ്ങളിലെ മാലിന്യങ്ങളാണ്, കളങ്കങ്ങളാണ്. അത് ആത്മാവിനെ മറയ്ക്കുകയാണ് ചെയ്യുന്നത്. അല്ലെങ്കിൽ, ആത്മാവിനെ പ്രകാശിപ്പിക്കാൻ അതിന് കഴിയതിരിക്കാനുള്ള കാരണം അതിലെ അഴുക്കുകളാണ്. നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് യേശു പറഞ്ഞു. നാം എല്ലം വെളിച്ചം തന്നെയാണെങ്കിലും ഇന്ന് ആ വെളിച്ചം(ആത്മാവായ ദൈവം) നാം കാണുന്നില്ല എന്നതാണ് വാസ്തവം. ആദ്യമേ അത് നാം കാണണം, നമ്മുടെ സമസ്ത മണ്ഡലങ്ങളിലും അത് പ്രകാശിക്കണം, എന്നിട്ടത് മറ്റുള്ളവർക്കും സഹായകമാകത്തക്കരീതിയിൽ ഉയർത്തിപ്പിടിക്കണം, പ്രകാശിപ്പിക്കണം.

അഞ്ച് ഇന്ദ്രിയങ്ങൾ (കണ്ണ്, കാത്, മൂക്ക്, നാക്ക്, ത്വക്ക്) മുഖേനയാണ് നാം ബാഹ്യലോകത്തെ അറിയുന്നത്, പലപ്പോഴും അവയിലൂടെയുള്ള അറിവ് പൂർണ്ണസത്യവുമല്ല എന്ന് നമുക്കറിവുള്ളതാണ്. ഉദാ:ദൂരെയുള്ള വസ്തുക്കളെ നാം വളരെ ചെറുതായിട്ടു മാത്രമാണ് കാണുന്നത്, ആകാശത്തുകൂടെ പോകുന്ന ഒരുവലിയ പ്ലെയിൻ വളരെ ചെറുതായിട്ടു മാത്രമാണ് നാം കാണുന്നത്. ചലച്ചിത്രവും റ്റീവിയുമെല്ലാം നമ്മുടെ കണ്ണുകളെ വഞ്ചിക്കുകയാണ് ചെയ്യുന്നത് എന്ന് നമുക്കറിയാം. 24 ഫ്രെയിമുകൾ ഒരു സെകെന്റിൽ കാണിച്ച് ചലനം നമ്മുടെ കണ്ണിന് അനുഭവപ്പെടുത്തുകയാണ് ചെയ്യുന്നത്. ഇതാണ് മനസും ബുദ്ധിയും ചിത്തവും മുഖേന നാം അറിയുന്നത്. അതുകൊണ്ട് ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി മുതലായവയിലൂടെയുള്ള അറിവുകൾ സത്യമെന്ന് കരുതാൻ നിവൃ

ത്തിയില്ല. എങ്കിലും അതിനെ ആശ്രയിക്കുകയല്ലാതെ നിവൃത്തിയുമില്ല.

വസ്തുതകളെ ഓരോരുത്തരും കാണുന്നത് അവരവരുടെ ബുദ്ധിയിലെ അറിവ്, മനസിന്റെ പക്വത മുതലായവയെ ആശ്രയിച്ചാണ്.

ഇത് മനസിലക്കാൻ ഒരു ചെറിയ സംഭവം പറയാം. വടക്കെ ഇൻഡ്യയിലാണ് ഇത് നടന്നത്. ഒരു മനുഷ്യൻ അധികമാളുകൾ സഞ്ചരിക്കാത്ത ഒരു വഴിയിൽ കിടക്കുകയായിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ ആ വഴിക്ക് ഒരു മുഴുക്കുടിയൻ വന്നു. അവിടെ ഒരാൾ കിടക്കുന്നത് കണ്ടിട്ട് പറഞ്ഞു: ഇന്നല്പം കൂടിപ്പോയി ഇല്ല്യേ, സാരമില്ല, രണ്ട് മണിക്കൂർ കഴിയുമ്പോൾ എല്ലാം ശരിയാകും. ഇത് പറഞ്ഞിട്ട് കുടിയൻ പോയി. കുറച്ചു കഴിഞ്ഞപ്പോൾ ഇടക്കിടെ ബോധക്കേടുള്ള ഒരാൾ ആ വഴിക്ക് വന്നു; അയാൾ പറഞ്ഞു, സാരമില്ല കുറെക്കഴിയുമ്പോൾ എല്ലാം ശരിയായിക്കൊള്ളും. പിന്നെ അതിലെ വന്നത് സമാധിശീലമുള്ള ഒരു യോഗിയായിരുന്നു. അടുത്തു ചെന്ന് നോക്കിയപ്പോൾ അയാൾ സമാധിയിൽ(ധ്യാനത്തിന്റെ മൂർത്തന്യാവസ്ഥ) കിടക്കുകയാണെന്ന് കണ്ടു, കിടന്നിരുന്നത് വെയിലത്തായിരുന്നത്കൊണ്ട് അവിടെ നിന്നും എഴുന്നേല്പിക്കേണ്ടത് ആവശ്യമാണെന്ന് തോന്നി. അയാളുടെ വലത്തെ ചെവിയിൽ കുറെ നേരം ഓംകാരമുച്ചരിച്ചപ്പോൾ അയാൾ ബാഹ്യബോധത്തിലേക്ക് വന്നു. വഴിപോക്കനായ യോഗിയും വഴിയിൽ കിടന്ന യോഗിയും ഒരുമിച്ച് യാത്ര തുടർന്നു.

യേശുക്രിസ്തു പറഞ്ഞു, **ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു**. അതുതന്നെ യേശു ജങ്ങളെനോക്കി പറഞ്ഞു **നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു**. പക്ഷെ അത് മറച്ചു വെച്ചിരിക്കുന്നു എന്ന സൂചനയും അതോടൊപ്പം യേശു നൽകുന്നു. ഇവിടെ വെളിച്ചം ആത്മാവ് തന്നെയാണ്. ആദാം പാപം ചെയ്തതിന് ശേഷം ദൈവത്തിൽ നിന്നും ഒളിഞ്ഞിരിക്കുന്നു. അതുപോലെ മനുഷ്യൻ തന്റെ പാപം കൊണ്ട് ദൈവത്തെ മറച്ചി

രിക്കുകയാണ്. ദൈവമായ ആത്മാവ് അവന്റെയുള്ളിൽ, എല്ലാറ്റിനും ആശ്രയവും, ആധാരവുമായി ഇരുന്നിട്ടും അവനത് കാണുന്നില്ല, അനുഭവിക്കുന്നില്ല. അവനും ആത്മാവിനുമിടക്കുള്ള വലിയ മറയാണ് അവന്റെ കളങ്കങ്ങളും, മാലിന്യങ്ങളുമെല്ലാം. അതെല്ലാം അവൻതന്നെ ശുദ്ധീകരിക്കേണ്ടിയിരിക്കുന്നു. അങ്ങനെ ശുദ്ധീകരിച്ചാൽ, ആത്മാവ് അവന്റെ ജഡീക തലങ്ങളിൽ പ്രകാശിക്കും, അവന്റെ ശുദ്ധചിത്തത്തിൽ അത് തെളിയും, അങ്ങനെ അവൻ ദൈവത്തെ മുഖാമുഖം കാണും.

ദൈവത്തെ കാണാൻ ചിത്തം ശുദ്ധമാകണം, അതിനുള്ള പ്രയത്നമായിരിക്കണം ജീവിതം. വീണ്ടും മാലിന്യങ്ങൾ അടിഞ്ഞുകൂടാതിരിക്കാൻ ശ്രദ്ധിക്കുകയും, ഉള്ളവയെ ദൂരീകരിക്കാൻ ശ്രമിക്കുകയും ചെയ്യുന്നതാണ് ക്രിസ്തുവിനെ അനുഗമിക്കുന്ന **ക്രിസ്തീയ ജീവിതം**.

മനസിലെ മാലിന്യങ്ങൾ, ദൈവത്തെ മറയ്ക്കുന്നത് കൊണ്ട്, ആത്മാവായ ദൈവത്തെ നാംകാണുന്നില്ല. ലൗകീക ആഗ്രഹങ്ങൾ ആണ് ഈമാലിന്യങ്ങളിൽ മുഖ്യമായത്. **ക്രോധം, മോഹം, ലോഭം, മദം, മാത്സര്യം, ഡംഭം, അഹംകാരം** മുതലായ പലതും മനസിന്റെ മാലിന്യങ്ങൾ ആണ്. അവയെല്ലാം മനുഷ്യനും ദൈവത്തിനും ഇടയിൽ, ഒരുവന്മതിൽ പോലെ ഉയർന്ന് നിൽക്കുന്നു. വേർപാടിന്റെ മതിൽ എന്ന് അതിനെ പറയുന്നു. ഈ മതിൽ ഇടിച്ച് നിരത്താൻ കഴിവുള്ള ബലവാന്മാർ ദൈവത്തിന്റെ രാജ്യത്തിലേക്ക് പ്രവേശിക്കുന്നു. ലൗകീക ആഗ്രഹങ്ങൾക്ക് വേണ്ടി ദൈവത്തോട് പ്രാർത്ഥിക്കുമ്പോൾ, ഈ മതിൽ ഒന്നുകൂടെ കട്ടികൂട്ടാനുള്ള ശ്രമമാണ് എന്ന് മനസിലാക്കുക.

# കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ

*(മത്തായി:11:15)*

വീണ്ടും ജനനം

ഞാൻ എന്റെ ദൂതനെ നിനക്ക് മുമ്പായി അയക്കുന്നു; അവൻ നിന്റെ മുമ്പിൽ നിനക്ക് വഴിയൊരുക്കും എന്ന് എഴുതപ്പെട്ടിരിക്കുന്നവൻ അവൻ (സ്നാപക യോഹന്നാൻ) തന്നെ. സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ യോഹന്നാൻ സ്നാപകനേക്കാൾ വലിയവൻ ആരും എഴുന്നേറ്റിട്ടില്ല; സ്വർഗരാജ്യത്തിൽ ഏറ്റവും ചെറിയവനോ യോഹന്നാനേക്കാൾ വലിയവൻ എന്ന് ഞാൻ സത്യമായിട്ട് നിങ്ങളോട് പറയുന്നു. യോഹന്നാൻ സ്നാപകന്റെ നാൾ മുതൽ ഇന്നേ വരെ സ്വർഗരാജ്യത്തെ ബലാൽക്കാരം ചെയ്യുന്നു; ബലാൽക്കാരികൾ അതിനെ പിടിച്ചടക്കുന്നു. സകല പ്രവാചകന്മാരും യോഹന്നാൻ വരെ പ്രവചിച്ചു. **നിങ്ങൾക്ക് പരിഗ്രഹിപ്പാൻ മനസുണ്ടെങ്കിൽ വരുവാനുള്ള ഏലിയാവ് അവൻ തന്നെ. കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ.**

ഏലിയാവ്, സ്നാപക യോഹന്നാൻ, സ്വർഗരാജ്യം, പുനർജന്മം ഇത്രയും വിഷയങ്ങളാണ് ഈ വേദഭാഗത്ത് നമുക്ക് കാണാൻ കഴിയുന്നത്. യെഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനു മുൻപേ ഏലിയാപ്രവാചകനെ അയക്കും എന്ന് മലാഖി പ്രവാചകനിലൂടെ ദൈവം പറഞ്ഞിട്ടുണ്ടായിരുന്നു. യെഹോവയുടെ വലുതും ഭയങ്കരവുമായ ദിവസം എന്നതുകൊണ്ട് ഉദ്ദേശിച്ചത് മശീഹയുടെ ആഗമനം ആയിരുന്നു. യേശുക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷയുടെ നാളുകളിൽ ശിഷ്യന്മാർക്ക് ചില സംശയങ്ങൾ തോന്നിയിരുന്നു. മശീഹ വരുന്നതിന് മുൻപായി ഏലിയാ പ്രവാചകൻ വരുമെന്ന് അവർ കേട്ടിരുന്നു. യേശു മശീഹയാണ് എന്ന് പൂർണ്ണമായി വിശ്വസിക്കാൻ ഏലിയാപ്രവാചകൻ ആരെന്ന് അറിയേണ്ടിയിരുന്നു. അപ്പോൾ മാത്രമാണ് പ്രവചന പ്രകാരം വന്നിരി

ക്കുന്ന മശീഹയാണ് യേശു എന്ന് ഉറച്ച് വിശ്വസിക്കാൻ കഴിയുക. അതുകൊണ്ട് ശിഷ്യന്മാർ ഈ വിഷയത്തെക്കുറിച്ച് യേശുവിനോട് ചോദിച്ചത് മത്തായി 17:10–13 വരെയുള്ള ഭാഗത്ത് രേഖപ്പെടുത്തിയിരിക്കുന്നത് നമുക്ക് കാണാം.

ശിഷ്യന്മാർ അവനോട്: എന്നാൽ ഏലിയാവ് മുമ്പെ വരേണ്ടത് എന്ന് ശാസ്ത്രിമാർ പറയുന്നത് എന്ത് എന്ന് ചോദിച്ചു. അതിന് അവൻ: ഏലിയാവ് വന്ന് സകലവും യഥാസ്ഥാനത്താക്കും സത്യം. എന്നാൽ ഏലിയാവ് വന്നു കഴിഞ്ഞു എന്ന് ഞാൻ നിങ്ങളോട് പറയുന്നു; എങ്കിലും അവനെ അറിഞ്ഞുകൊള്ളായ്കയാൽ തങ്ങൾക്ക് തോന്നിയതെല്ലാം അവനോട് ചെയ്തു. അവ്വണ്ണം മനുഷ്യപുത്രനും അവരാൽ കഷ്ടപ്പെടുവാനുണ്ട് എന്ന് ഉത്തരം പറഞ്ഞു. അവൻ യോഹന്നാൻ സ്നാപകനെക്കുറിച്ച് തങ്ങളോട് പറഞ്ഞു എന്ന് ശിഷ്യന്മാർ ഗ്രഹിച്ചു.

ഈ വേഭാഗത്തെ പ്രധാന വിഷയം ഏലിയാവും യോഹന്നാനും തമ്മിലുള്ള ബന്ധമാണ്. ആദ്യവേദ ഭാഗത്ത് വളരെ സ്പഷ്ടമായി യോഹന്നാൻ ഏലിയാവായിരുന്നു എന്ന് യേശു പറയുന്നുണ്ട്. പഴയനിയമകാലത്ത് ജീവിച്ചിരുന്ന ഉയർന്ന ഒരു പ്രവാചക ശ്രേഷ്ടനായിരുന്നു ഏലിയാവ്. മരിച്ചവരെ ജീവിപ്പിക്കാൻ പോലും ശക്തിയുണ്ടായിരുന്ന ഏലിയാ പ്രവാചകന്റെ ഉത്തമ ശിഷ്യനായിരുന്നു എലീശ. ആ ഏലിയാ പ്രവാചകൻ സ്നാപകയോഹന്നാൻ ആയി ജനിച്ചു എന്ന് പറഞ്ഞാൽ അത് ഉൾക്കൊള്ളുക ഇന്നത്തെ വിശ്വാസികളെപ്പോലെ ശിഷ്യന്മാർക്കും പ്രയാസമായിരിക്കും എന്ന് മനസിലാക്കിയ യേശു കാര്യം വ്യക്തമായി പറയുകയും, ശേഷം കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ എന്നും പറഞ്ഞു.

ദൈവീക രഹസ്യങ്ങൾ എല്ലാവർക്കും ഗ്രഹിക്കാൻ (വിശ്വസിക്കാൻ) പ്രയാസമാണ്. ഏലിയാ പ്രവാചകൻ വന്നിട്ടില്ലെങ്കിൽ യേശു താൻ മശീഹ എന്ന് പറഞ്ഞത് കളവാകും. കാരണം മശീഹക്ക് മുമ്പായി ഏലിയാപ്രവാചകൻ വന്നിരിക്കണം. അത്

പ്രവചനമാണ്. അതുകൊണ്ട് ഏലിയാ പ്രവാചകൻ ആരാണ് എന്ന് പറയാതെ യേശുവിന് നിവർത്തിയുമില്ല. പക്ഷെ പറ ഞ്ഞാലോ അത് വിശ്വസിക്കാനും വിഷമമായിരിക്കും. ഈ സാ ഹചര്യത്തിൽ കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ (വി ശ്വസിക്കാൻ മനസുള്ളവൻ വിശ്വസിക്കട്ടെ) എന്ന് യേശു പറ യുന്നു.

ഒരിക്കൽ ഈ ശരീരം വിട്ട് പോയവരെക്കുറിച്ച് നമുക്കുള്ള ധാ രണക്ക് പ്രത്യേക അടിസ്ഥാനമോ അറിവോ ഒന്നുമില്ലെങ്കി ലും നാം ചിലത് ഉറച്ച് വിശ്വസിക്കുന്നു. അതുപോലെ ഒരു പ ക്ഷെ ശിഷ്യന്മാരും വിശ്വസിച്ചിരുന്നിരിക്കാം. നമ്മെ സംബ ന്ധിച്ചിടത്തോളം അബ്രഹാമും ഇസ്സാക്കുമെല്ലാം മരിച്ചുപോയ വരാണ്. അവരുടെ അസ്തിത്വം ഇപ്പോഴും നിലനിൽക്കുന്ന തായി നമുക്ക് അംഗീകരിക്കാൻ പ്രയാസമാണ്.

എന്നാൽ യേശു പറഞ്ഞത്:-ഞാൻ അബ്രാഹാമിന്റെ ദൈ വവും ഇസ്സാക്കിന്റെ ദൈവവും യാക്കോബിന്റെ ദൈവവുമാ കുന്നു എന്ന് അവൻ അരുളിച്ചെയ്യുന്നു; എന്നാൽ അവൻ മരിച്ച വരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവമത്രേ എന്നാണ്. ഇതിൽ നിന്നും യേശു എന്താണ് അർത്ഥമാക്കുന്നത്? അബ്രാ ഹാമും, ഇസ്സാക്കും, യാക്കോബും ജീവിച്ചിരിക്കുന്നവരാണ്, അങ്ങനെ ജീവനുള്ളവരുടെ ദൈവമാണ് ആത്മാവായ ദൈ വം. അവർ ഇപ്പോൾ ഏതുരൂപത്തിൽ ജീവിച്ചിരിക്കുന്നു എന്ന് നമുക്കറിയില്ല.

യോഹന്നാൻ ഏലിയാവല്ലെങ്കിൽ പിന്നെ ആരാണ് ഏലിയാവ് എന്ന് പറയാനുള്ള ബാധ്യത, അല്ലെന്ന് പറയുന്നവർക്കുള്ളതാ ണ്. അങ്ങനെ ഒരു ഏലിയാവില്ലെങ്കിൽ യേശുക്രിസ്തുവി ലുള്ള വിശ്വാസ്യത കുറയുകയോ നഷ്ടപ്പെടുകയോ ചെയ്യും. അതിന് പരിഹാരമായിട്ടാണ് യേശു ഈ രഹസ്യം വെളിപ്പെ ടുത്തുന്നത്.

ഈ കാര്യം യേശുപറയുന്നത് കൂടാതെ പുരോഹിതനും യോഹന്നാന്റെ അപ്പനുമായ സെഖര്യാവിനും അറിയാമായിരുന്നു. ദൈവത്തിന്റെ ദൂതൻ ...ജനത്തെ കർത്താവിനു വേണ്ടി ഒരുക്കുവാൻ അവന് (യേശുവിന്) മുമ്പായി ഏലിയാവിന്റെ ആത്മാവോടും ശക്തിയോടുംകൂടെ നടക്കും(ലൂക്കോ:1:8–19) എന്ന് സെഖര്യാവിനോട് മുമ്പേ പറഞ്ഞിരുന്നു.

ഏലിയാപ്രവാചകന്റെ ശരീരമല്ല യോഹന്നാന്റെ ശരീരം, എന്നാൽ ആത്മാവ്, തപശക്തി, മനസ്, ബുദ്ധി ചിത്തം മുതലായവയെല്ലാം ഏലിയാ പ്രവാചകന്റേത് ആയിരുന്നു. ചുരുക്കത്തിൽ ബാഹ്യശരീരം മനുഷ്യന്റെ മൺകൂട് മാത്രമാണ്, ആന്തരീക മനുഷ്യനാണ് യഥാർത്ഥ മനുഷ്യൻ. യഥാർത്ഥ ഏലിയാവ് സെഖര്യാവിനും എലീസബത്തിനും മകനായി യോഹന്നാൻ എന്ന പേരിൽ ജനിച്ച് വളരുകയാണ് ഉണ്ടായത് എന്ന് സത്യമാണ് യേശുക്രിസ്തു പറഞ്ഞതിന്റെ സാരം.

ഏലിയാവ് പ്രവാചകന്മാരിൽ വെച്ച് ശ്രേഷ്ഠനായിരുന്നു, അതു യോഹന്നാന്റെ ശരീരത്തിൽ വന്നപ്പോഴും അങ്ങനെ തന്നെ എന്നാണ് യേശു പിന്നീട് പറയുന്നത്. സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ യോഹന്നാൻ സ്നാപകനേക്കാൾ വലിയവൻ ആരും എഴുന്നേറ്റിട്ടില്ല; സ്വർഗരാജ്യത്തിൽ ഏറ്റവും ചെറിയവനോ അവനിലും വലിയവൻ എന്ന് ഞാൻ സത്യമായിട്ട് നിങ്ങളോട് പറയുന്നു. ഈലോകത്തിൽ യോഹന്നാനേക്കാൾ ശ്രേഷ്ഠനായി ആരും ഇല്ല എങ്കിലും, **സ്വർഗരാജ്യത്തിൽ എത്തുന്ന ഏറ്റവും ചെറിയവൻ യോഹന്നാനേക്കാൾ വലിയവനായിരിക്കും** എന്ന് പറയുന്നതിലൂടെ സ്വർഗരാജ്യത്തിലെത്തുന്ന ഒരു വ്യക്തിയുടെ അവസ്ഥ സൂചിപ്പിക്കുകയായിരുന്നു യേശു ഇവിടെ ചെയ്തത്. പലരും സ്വർഗരാജ്യത്തിലെത്തുക വളരെ എളുപ്പമാണെന്ന് ധരിക്കരുത് എന്ന് നമ്മെ മനസിലാക്കാൻ കൂടിയാണ് ഇങ്ങനെ പറഞ്ഞത് എന്ന് നാം ഓർക്കണം. യോഹന്നാനേക്കാൾ വലിയവന് മാത്രമേ സ്വർഗരാജ്യത്തിൽ ഒരു ചെറിയവനെങ്കിലും ആകാൻ കഴിയൂ എന്ന തിരിച്ചറിവ് നമുക്കുണ്ടെങ്കിൽ മാത്രമേ അതിനുള്ള വിശുദ്ധ ജീവി

തത്തിന് നാം ശ്രമിക്കുകയുള്ളൂ എന്ന് യേശുവിന് അറിയാം. സ്വർഗരാജ്യം സുലഭമായ ഒരു ലക്ഷ്യമല്ല എന്ന് ആവർത്തി ച്ചാവർത്തിച്ച് യേശു പറയുന്നുണ്ട് എങ്കിലും അവിടെ എത്തി ച്ചേരുന്ന ഒരു വ്യക്തിക്ക് മാതൃകയായി യേശു ഉയർത്തിക്കാ ണിക്കുന്നത് സ്നാപക യോഹന്നാനെയാണ്. സ്വർഗരാജ്യത്തി ൽ ഏറ്റവും ചെറിയവൻ എന്നാൽ, **ജസ്റ്റ്പാസ്സ്** എന്ന അവ സ്ഥയിൽ കടന്നു കൂടുന്നവർ. അതിന് പോലും യോഹന്നാ നേക്കാൾ വലിയവനാകണം എന്നാണ് യേശു പറഞ്ഞത്. പ ക്ഷെ ഇത് ആർക്ക് കേൾക്കാൻ കഴിയും? വിശ്വസിക്കാൻ കഴിയും?

ഇത് എങ്ങനെയാണ് സംഭവിക്കുക, ഒരു മനുഷ്യായുസ് കൊ ണ്ട് അതിന് കഴിയുമോ? തുടങ്ങിയ ചോദ്യങ്ങൾക്കെല്ലാം യേശു ഉത്തരം പറഞ്ഞു കഴിഞ്ഞതാണ്. പക്ഷെ അത് മനസി ലാക്കാനോ, വിശ്വസിക്കാനോ നാം തയാറല്ല എന്നതാണ് വ സ്തുത. നമ്മുടെ ചില അന്ധവും മൂഢവുമായ വിശ്വാസങ്ങ ളെ മാറ്റിയാൽ മാത്രമേ യേശു പറയുന്നതിന്റെ പൊരുൾ മന സിലാക്കാൻ കഴിയുകയുള്ളൂ. ഏലിയാ പ്രവാചകനാണ് യോ ഹന്നാനായി വന്നത് എന്നത് അതിലേക്കുള്ള ഒരു ക്ലൂ മാത്ര മാണ്.

സ്വർഗരാജ്യം ബലവാന്മാർക്കുള്ളതാണ് എന്നാണ് യേശു അ ടുത്തതായി പറയുന്നത്. ഉപനിഷത്തുക്കളിൽ **ബലഹീനേനഃ ലഭ്യ. ബലഹീനന് അത് (സ്വർഗരാജ്യം) ലഭിക്കുന്നില്ല** എന്ന് പറയുന്നു. ഇവിടെ യേശു പറയുന്നതും അതു തന്നെയാണ്. ബലാൽക്കാരികൾ(ബലവാന്മാർ)അതിനെ(സ്വർഗരാജ്യത്തെ), പിടിച്ചടക്കുന്നു. മനുഷ്യന്റെ ബലഹീനതകളിൽ നിന്ന് മോചി ക്കാതെ സ്വർഗരാജ്യം ലഭിക്കില്ല എന്നാണ് യേശു പറയുന്ന ത്. അവന്റെ ബലം പവിത്രതയാണ്. പവിത്രനായ മനുഷ്യനേ പ്പോലെ ബലവാൻ ആരുമില്ല. അവരാണ് ബലത്താൽ സ്വർഗ രാജ്യം കൈവശപ്പെടുത്തുന്നത്.

ഏവരും ആഴത്തിൽ ചിന്തിച്ചുറപ്പിക്കേണ്ട സുപ്രധാനമായ ചി ല വിഷയങ്ങളാണ് ചുരുക്കം ചില വാക്കുകളിലൂടെ യേശു ഇ വിടെ പറഞ്ഞത്. ജീവിതലക്ഷ്യം പ്രാപിക്കുന്നത് ഒരു ദിവസം കൊണ്ടോ, ഒരു മാസം കൊണ്ടോ, ഒരു വർഷം കൊണ്ടോ, അല്ല എന്ന് ആദ്യമേ അറിയണം. അതിന് എത്ര കാലം വേ ണ്ടി വരുമോ അത് ദൈവം അനുവദിച്ചു തരും, അതിനുള്ള പ്രവർത്തനം അരംഭിച്ചാൽ മതി.

---

...

# "എന്നിൽ വിശ്വസിക്കുന്നവൻ മരിക്കയില്ല"

മരണ രഹസ്യം

യേശു അവളോട്: ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും. ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരു നാളും മരിക്കയില്ല; (യോഹ:11:25). മനസിലാക്കാൻ പ്രയാസമായ ര ണ്ട് കാര്യങ്ങളാണ് യേശു മാർത്തയോട് പറഞ്ഞത്.

**1. എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും**
**2. എന്നിൽ വിശ്വസിക്കുന്നവൻ ഒരിക്കലും മരിക്കയില്ല.**
പരസ്പര വൈരുദ്ധ്യം ഇവിടെ നമുക്ക് കാണാം. ആദ്യം പറയുന്നത് വിശ്വാസി മരിച്ചാലും ജീവിക്കും എന്നാണ്; എന്നാ ൽ രണ്ടാമത് പറയുന്നതാകട്ടേ വിശ്വാസി ഒരിക്കലും മരിക്ക യില്ല എന്നുമാണ്. ഇത് എങ്ങനെ മനസിലാക്കും? മരിക്കും എ ന്നും മരിക്കയില്ല എന്നും ഒരേ സമയത്ത് തന്നെ യേശു പറയു ന്നു. എന്തായിരിക്കും ഇങ്ങനെ രണ്ട് തരത്തിൽ പറഞ്ഞതിന്റെ സാരം എന്നാണ് നമുക്ക് ചിന്തിക്കേണ്ടത്.

യേശു സംസാരിക്കുമ്പോൾ മിക്കവാറും മനസിലാക്കാൻ പ്ര യാസം നമുക്ക് അനുഭവപ്പെടാറുണ്ട്. അവ്യക്തത്ത യേശുവി ന്റെ സംസാരത്തിൽ ഉടനീളം കാണാം. യേശുവിൽ വിശ്വ സിച്ച പലരും ഇന്നില്ല; അവർ ഈ ഭൂമുഖത്ത് നിന്ന് മാറ്റപ്പെ ട്ടു. അവർ ഏതെങ്കിലും അവസരത്തിൽ ജീവിക്കുമായിരി ക്കാം, പക്ഷെ ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആ രും ഒരു നാളും മരിക്കയില്ല എന്ന് യേശു പറയുന്നതിന്റെ ര ഹസ്യം എന്താണ്?. എന്താണ് മരണം കൊണ്ട് യേശു ഇവി ടെ ഉദ്ദേശിക്കുന്നത്?.

ഈ ലോകത്ത് പലതരത്തിലുള്ള ആളുകളും, അവർക്ക് പല തരത്തിലുള്ള ജീവിതരീതികളും ലക്ഷ്യങ്ങളും നമുക്ക് കാ ണാം. ഭൗതീക സുഖഭോഗങ്ങൾ അനുഭവിക്കുകയാണ് പലരു

ടേയും ജീവിതത്തിന്റെ ലക്ഷ്യം. അത് എത്രകിട്ടിയാലും തൃ പ്തി വരാത്തതുമാണ്. അനുഭവിക്കുന്തോറും വീണ്ടും അനുഭ വിക്കുവാനുള്ള ആഗ്രഹം കൂടുന്നതല്ലാതെ കുറയുന്നില്ല. ഒടു വിൽ പ്രായാധിക്യത്തിൽ അനുഭവിക്കാൻ കഴിയാതെ വരു മ്പോഴും, ആഗ്രഹങ്ങൾ അവിടെക്കിടക്കും. ഭോഗാനുഭവങ്ങൾ തീയിൽ എണ്ണ ഒഴിക്കുന്നത് പോലെയാണ് എന്നാണ് പറയു ക. എണ്ണ ഒഴിക്കുന്തോറും അഗ്നി വർദ്ധിക്കുകയല്ലാതെ കുറയു കയില്ല. അതുപോലെ ഓരോ പ്രാവശ്യവും അനുഭവിക്കുന്നത് എണ്ണയൊഴിക്കുന്നത് പോലെയാണ്. അനുഭവിക്കാനുള്ള ആസ ക്തി കൂടുകയല്ലാതെ അത് ഒരിക്കലും കുറയുന്നില്ല.

ശരീരമാണ് ഞാൻ എന്ന് കരുതുന്നവർ, മനസാണ് ഞാൻ എ ന്ന് വിചാരിക്കുന്നവർ ഒക്കെ ഈ അനുഭവത്തിനല്ലാതെ അതി ൽനിന്നും അന്യമായ ഒന്നിനും ആഗ്രഹമുള്ളവരല്ല. ഇന്ദ്രിയങ്ങ ളിലൂടെയാണവരുടെ അനുഭവങ്ങൾ എല്ലാം. ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്താൻ, മനസിനെ തൃപ്തിപ്പെടുത്താൻ മാത്രമാ ണ് അവർ ജീവിക്കുന്നത് തന്നെ. അവർ വിശ്വാസികളോ അ വിശ്വാസികളൊ എന്ന് ചോദ്യത്തിന് പ്രസക്തിയില്ല. യേശുവി നെ ക്രൂശിച്ചവർ വെറും വിശ്വാസികൾ ആയിരുന്നില്ല, അതി ലുപരി കരയും കടലും വരെ കടന്നു പോയി വിശ്വാസത്തി ലേക്ക് ആളുകളേ ആകർഷിച്ച് ചേർക്കുന്നവരും ദൈവശാ സ്ത്ര പണ്ഡിതരും ഒക്കെയായിരുന്നു എന്ന് നമുക്കറിയാം. അ വർ ദൈവവിശ്വാസിയായിരുന്നിട്ട് എന്ത് കാര്യം എന്ന് ചിന്തി ക്കുക.

അത്തരക്കാരെല്ലാം കുറേക്കാലം കഴിയുമ്പോൾ മരിച്ച് പോകു ന്നു. അവരുടെ ശരീരത്തിന്റെ വേപാട് അവർക്ക് മരണം ത ന്നെയാണ്. ചിലർക്ക് ചിലത് നഷ്ടപ്പെടുമ്പോൾ മരണ വേദന അനുഭവപ്പെടുന്നത് കാണാം. ശരീരത്തോട് അവർക്കുള്ള താ ദാത്മ്യം പോലെ അവരുടെ വസ്തുവകകളോടും, ബന്ധപ്പെട്ട വരോടും സ്ഥായിയായി നിലനിൽക്കുന്നു. ആ ഒന്നിന്റെ നാ ശം തന്റെ നാശം പോലെ അവർക്കനുഭവപ്പെടുന്നു. എന്നാൽ വേറെ ചിലർ, ചില വിശ്വാസികൾ ഉണ്ട്. അവർ സദാ പറയും

ഞാൻ ശരീരമല്ല, മനസല്ല, ചിത്തമല്ല, ബുദ്ധിയുമല്ല ഞാൻ ആത്മാവാണ്. അവർ പറയുന്നത് സത്യമായാലും അല്ലെങ്കിലും അനുഭവം എന്താണ് എന്നാണ് നോക്കേണ്ടത്.

ഏതാണ്ട് എഴുപതിലേറെ വർഷം ഇതു പഠിപ്പിച്ച്കൊണ്ടു നടന്ന ഒരു മഹത് വ്യക്തിയുടെ 96–മത്തെയ് വയസിൽ 93 വയസുള്ള ഭാര്യ മരണപ്പെടുകയാണ്. ആ സമയത്ത് അദ്ദേഹത്തിന് ദുഃഖമടക്കാൻ കഴിയാതെ നെഞ്ചത്തടിച്ച് കരയുകയും ഞാൻ ഇനി ജീവിച്ചിരിക്കില്ല എന്ന് പറയുകയും ചെയ്യുകയായിരുന്നു. തന്റെ ശിഷ്യന്മാരിൽ ചിലർ അവിടെയുണ്ടായിരുന്നു. മറ്റുള്ളവർ ഇത് കേട്ടാൽ നാണക്കേടാവും അത് കൊണ്ട് അടക്ക് അടക്ക് എന്ന് പലകുറി പറിഞ്ഞിട്ടും ദിവസങ്ങളോളം അദ്ദേഹം കരഞ്ഞു എന്നതാണ് സത്യം. അത്രയും കാലം ഞാൻ ശരീരമല്ല, ശരീരത്തോട് ബന്ധപ്പെട്ടതിനോടൊന്നും എനിക്ക് ബന്ധമില്ല എന്ന് ആവർത്തിച്ചവർത്തിച്ച് പറയുകയും, അത് പഠിപ്പിക്കുകയും ചെയത് ഒരു മാന്യവ്യക്തിയുടെ അനുഭവമാണ് ഇത്. നാം എന്തൊക്കെ പറഞ്ഞാലും അനുഭവത്തിന്റെ അടുത്തെത്തുമ്പോൾ കാര്യങ്ങൾ മാറി മറയുന്നത് കാണാം. ഈ അവസ്ഥയിൽ ഉള്ളവർ എല്ലാം മരിച്ചവർ തന്നെയാണ് എന്നാണ് യേശു സൂചിപ്പിച്ചതു മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ. ശാരീരികമായ മരണം ഒഴിച്ചുകൂടാൻ പറ്റാത്തതാണ്.

ഇങ്ങനെ മരിച്ചവരായിരിക്കുന്നവർ യേശുവിൽ വിശ്വസിക്കുകയും, യേശു പറയുന്നതു പോലെ ചെയ്യുകയും ചെയ്താൽ അവർ **ജീവിക്കും**, അഥവ **നിത്യ ജീവിതം പ്രാപിക്കും** എന്നാണ് ആദ്യം യേശു പറഞ്ഞത്. എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചവൻ ആയിരുന്നാലും ജീവിക്കും. രണ്ടാമതായി യേശു പറയുന്നത് ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരു നാളും മരിക്കയില്ല എന്നാണ്. എന്നിൽ വിശ്വസിക്കുന്നവൻ എന്നാൽ യേശു പറയുന്നതുപോലെ പ്രവർത്തിക്കുന്നവൻ എന്നാണ്. ഈലോകത്തിന്റെ ജഡീക ബന്ധനങ്ങളിൽ നിന്നും ആദ്യമേ മോചിക്കാനാണ് യേശു പറഞ്ഞത്. നിനക്കു

ള്ളതെല്ലാം തജിച്ച്. അടുത്ത പടി നിന്നെത്തന്നെ ത്യജിച്ച്. ഇതാണ് കൂടുതൽ മനസിലാക്കേണ്ടത്. എല്ലാം ത്യജിക്കാൻ കഴിഞ്ഞാലും നമുക്ക് നമ്മെത്തന്നെ ത്യജിക്കാൻ പ്രയാസമാണ്.

പണ്ട് ഒരു രാജാവ് രാജകൊട്ടാരവും രാജ്യവുമെല്ലാം ഭാര്യയേയും മന്ത്രിയേയും ഏൽപിച്ച് ആത്മസാക്ഷാൽക്കരം നേടുന്ന തിനായി കാട്ടിലേക്ക് പോയി. അവിടെ ഒരു കുടിൽ കെട്ടി കാട്ടു കിഴങ്ങുകളും, പഴങ്ങളും ഭക്ഷിച്ച് ഗുരുവിന്റെ ഉപദേശപ്രകാരം തപസനുഷ്ടിക്കാൻ തുടങ്ങി. വർഷങ്ങൾ കടന്നു പോയി. 25 വർഷം കഴിഞ്ഞിട്ടും തന്റെ ലക്ഷ്യം പ്രാപിക്കാൻ കഴിയാതെ ദുഃഖിച്ചിരിക്കുമ്പോൾ വയോവൃദ്ധനായ ഒരു താപസൻ കാട്ടിൽ തപസുചെയ്യുന്നതായി കണ്ടു. അദ്ദേഹത്തെ ഭക്തിപുരസരം വണങ്ങി തന്റെ ദുഃഖം ഉണർത്തിച്ചു.

ഞാൻ ഇന്ന രാജ്യത്തെ രാജാവായിരുന്നു, ഭാര്യയും കുട്ടികളും പരിചാരകന്മാരും, പരിചാരികമാരും എല്ലാം ഉണ്ടായിരുന്നു. അതെല്ലാം ഉപേക്ഷിച്ചിട്ട് കഴിഞ്ഞ 25 വർഷമായി ദാ അവിടെ ആ കുന്നിൻ ചെരുവിൽ എന്റെ കുടിലിൽ ഞാൻ തപസു ചെയ്യുകയായിരുന്നു. ഇത്രയും കാലമായിട്ടും എനിക്ക് ഭഗവത് ദർശനം കിട്ടിയില്ല, അതിനു കാരണം അറിയാൻ ആഗ്രഹിക്കുന്നു എന്ന് അദ്ദേഹത്തോട് പറഞ്ഞു.

ആ വയോവൃദ്ധൻ പറഞ്ഞു, നീ ഒന്നും ഉപേക്ഷിക്കാത്തതുകൊണ്ടാണ് ഭഗവത് ദർശനം കിട്ടാത്തത്. ബാഹ്യമായി നീ ഉപേക്ഷിച്ചെങ്കിലും നിന്റെ മനസിൽ അതെല്ലാം ഇപ്പോഴും ഉണ്ട്. അതുകൊണ്ടാണ് നീ രാജാവായിരുന്നു എന്ന് പറഞ്ഞത്. ഒരിക്കൽ ഉപേക്ഷിച്ചാൽ പിന്നെ അത് സ്മരിക്കപോലും ചെയ്യരുത്. നീ നിന്റെ ഭാര്യ, മക്കൾ പരിചാരകൻമാർ. മന്ത്രി രാജ്യം എല്ലാം സ്മരിക്കുന്നു. അതിലുപരി കാട്ടിലെ ഒരു കുടിലുപോലും നിന്റേത് എന്ന് പറയുന്നു. ത്യജിക്കേണ്ടത് ബാഹ്യമായി മാത്രമല്ല, ആന്തരീകമയും ത്യജിക്കണം. പിന്നെ അതിന്റെ ഓർമ പൊലും ഉണ്ടാകരുത്. നീ രാജാവായിരുന്നു എന്ന കാ

ര്യം, നിന്റെ ഭാര്യയുടെ കാര്യം എല്ലാം ഇപ്പോഴും ഓർമ്മിച്ച് വെച്ചിരിക്കുന്നു. നിന്റെ പൂർവ്വീകവ്യക്തിത്വം ത്യജിക്കാനായിരുന്നു ആദ്യം ശ്രമിക്കേണ്ടിയിരുന്നത്.ആ ഓർമ്മകൾ ഒക്കെ നിനക്ക് ബന്ധനമാണ്, അതുകൊണ്ട് നിന്നെത്തന്നെ നീ ത്യജിക്കുക.

ലൗകീക വ്യക്തിത്വത്തെ ഉപേക്ഷിക്കുക എന്നാണ് യേശുവും പറഞ്ഞത്. ഏറ്റവും കഠിനമായ കാര്യമാണ് അതെങ്കിലും അതിനോടുള്ള താതാത്മ്യം യഥാർത്ഥ സ്വരൂപത്തിലേക്ക് എത്തിച്ചേരാൻ തടസ്സമാണ്. ഈ ലോക പ്രകാരം മരിക്കുന്നതിന് തുല്യമാണ് തന്നെത്തന്നെ ത്യജിക്കൽ. സ്വർഗരാജ്യത്തിന് വേണ്ടി ഷണ്ഡനായിത്തീരുക എന്നാണ് യേശു സൂചിപ്പിച്ചതു. ലൗകീക വ്യക്തിത്വം ആത്മീയവ്യക്തിത്വം പ്രാപിക്കാൻ തടസമാണ്, അവ തമ്മിൽ പരസ്പരം വിരുദ്ധവും ശത്രുത്വവുമാണ്. അതുകൊണ്ടാണ് ആദ്യമേ എല്ലാം ത്യജിച്ച്, നിന്നേത്തന്നേയും ത്യജിച്ച് എന്നെ അനുഗമിക്കുക എന്ന് യേശു പറഞ്ഞത്. നാം ഇപ്പോൾ പരദേശത്തിലെ പൗരനാണ് . ആ വ്യക്തിത്വമേ നമുക്കറിയുകയുള്ളു. യഥാർത്ഥ വ്യക്തിത്വം, സ്വർഗീയ വ്യക്തിത്വമാണ് നാം സ്വീകരിക്കേണ്ടത്. അതിന് ആദ്യമേ ഇതിനെ മറക്കണം. അതിനുള്ള സാധനകളാണ് നാം അഭ്യസിക്കേണ്ടത്. ഇത് വളരെ കഠിനമായ കാര്യം തന്നെയാണ്. എങ്കിലും അത് സാധിക്കുന്നവർ **ഒരിക്കലും മരിക്കയില്ല, അമരത്വം പ്രാപിക്കും, നിത്യജീവൻ പ്രാപിക്കും** എന്നാണ് യേശു രണ്ടാമതായി പറഞ്ഞത്.

# മരണത്തെ ജയിക്കുക

മരണത്തെ ജയിക്കുകയെന്നാൽ മരിച്ച് ഉയർത്തെഴുന്നേൽക്കു കയാണ് എന്നാണ് ചിലർ പറയുന്നത്. യേശുക്രിസ്തുവിനെ ദൈവം ഉയർപ്പിച്ചതുപോലെ അന്ത്യ നാളിൽ മരിച്ചവർ ഉയർ പ്പിക്കപ്പെടും. അവർ മരണത്തെ ജയിക്കുന്നു എന്ന് ചിലർ ധരി ക്കുന്നു. ചിലർ പറയുന്നത് മറ്റൊരു തരത്തിലാണ്. മരണം ര ണ്ടു തരത്തിലുണ്ട്. ഒന്ന് ശരീരത്തിന്റെ മരണം, രണ്ടാമത്തേ ത് ആത്മീയ മരണം. അത്രയുംപറഞ്ഞ് അവർ നിർത്തുകയാ ണ് പതിവ്. എന്നാൽ എന്താണീ ആത്മീയ മരണം?. വിലക്ക പ്പെട്ട കനി തിന്നതോടെ ആദാമിന് സംഭവിച്ച മരണം, അതാ ണ് ആത്മീയ മരണം എന്ന് നമുക്കറിയാം. പക്ഷെ നമ്മുടെ ഓരോരുത്തരുടേയും ആത്മീയ മരണം എന്താണ് എന്നാണ് നമുക്കറിയേണ്ടത്.

മരണത്തെക്കുറിച്ച് യേശുക്രിസ്തു സൂചിപ്പിച്ചത് മറ്റൊരു തര ത്തിലാണ്. മരിച്ചവർ തങ്ങളുടെ മരിച്ചവരെ അടക്കം ചെയ്യ ട്ടെ, എന്ന് യേശു പറഞ്ഞതിൽ നിന്ന് ജീവിച്ചിരിക്കുന്ന ചില രാണ് മരിച്ചവർ എന്ന് മനസിലാക്കാം. അതിൽ നിന്ന് ഉയർ ത്തെഴുന്നേറ്റ ജീവിച്ചിരിക്കുന്ന ചിലരായിരിക്കണം മരണത്തെ ജയിച്ചവർ. മരണത്തെ ജയിക്കുകയന്നാൽ വാസ്തവത്തിൽ എന്താണ് എന്ന് കൂടുതൽ വിശദീകരണങ്ങൾ ലഭ്യമല്ലായ്ക യാൽ പലരും അവരുടെ മനോധർമ്മത്തിനനുസരിച്ച് വിശദീക രിക്കുകയാണ് പതിവ്. അത് ഈ വിഷയത്തിൽ മാത്രമല്ല, ബൈബിളിലെ മറ്റു പല വിഷയത്തിലും ഇത് അനുവർത്തി ക്കുന്നത് കാണാം.

പാപം ചെയ്തമനുഷ്യനെ ഏദൻതോട്ടത്തിൽ നിന്ന് പുറത്താ ക്കി അവിടേക്കുള്ള വാതിലിൽ അഗ്നിജ്വാലകൾ വമിക്കുന്ന തും കറങ്ങുന്നതുമായ വാളുമായി കെരൂബിനെ കാവൽ നിർ ത്തിയത് മനുഷ്യൻ അവിടെ പ്രവേശിച്ച് ജീവന്റെ വൃക്ഷത്തി ലെ ഫലം തിന്നാതിരിക്കാനാണ്. പാപിയായ മനുഷ്യൻ അതു തിന്നാൽ അവൻ **പാപത്തിൽ ജീവിക്കും** പിന്നെ ദൈവത്തി

ന്ന പോലും അവനെ രക്ഷിക്കാൻ കഴിയില്ല എന്നൊക്കെയാണ് ചിലരുടെ വ്യാഖ്യാനം. മരണത്തെ ജയിക്കുക എന്നതിനും ഇതു പോലെ അനവധി വ്യാഖ്യാനങ്ങൾ പലരും നൽകിക്കഴിഞ്ഞു, പലരും അത് മനസിൽ ഉറപ്പിച്ചു കഴിഞ്ഞു. ഈ സാഹചര്യത്തിൽ അതിന്റെ യഥാർത്ഥ വ്യാഖ്യാനവുമായി ആരുതന്നെ വന്നാലും അത് വിശ്വസിക്കാനോ സ്വീകരിക്കാനോ സാധാരണഗതിയിൽ മനസ് തയ്യാറാകുകയില്ല. അതുകൊണ്ട് അജ്ഞാനം ഒരു മനുഷ്യനിലേക്കും കുത്തിക്കയറ്റരുത്. അത് വലിയ ദ്രോഹമാണ് അവരോട് ചെയ്യുന്നത്.

ഈ സാഹചര്യം മുൻകൂട്ടികണ്ടുകൊണ്ടും അന്നത്തെ സാഹചര്യങ്ങൾ വിലയിരുത്തിക്കൊണ്ടും വി.യാക്കോബ് പറഞ്ഞു:– അധികം ശിക്ഷവിധി വരും എന്നറിഞ്ഞ് നിങ്ങളിൽ അനേകർ ഉപദേഷ്ടാക്കന്മാർ ആകരുത്. പക്ഷെ വി.യാക്കൊബിന്റെ ഈ വാക്കുകളെ പലരും അവഗണിക്കുകയാണ് ചെയ്യുന്നത്. ഗ്രഹിക്കാൻ പ്രയാസമായ, വരം ലഭിച്ചവർക്ക് പോലും ഗ്രഹിക്കാൻ വിഷമമായ, ആത്മീയ ശാസ്ത്രത്തെയാണ് കൈകാര്യം ചെയ്യുന്നത് എന്ന്പോലും ബോധമില്ലാതെ ബൈബിൾ വാക്യങ്ങളെ വ്യാഖ്യാനിക്കുകയും വിശദീകരിക്കുകയും ചെയ്യുന്നത് ഇന്ന് ഒരു പതിവായിത്തീർന്നിരിക്കുകയാണ്. അതിന്റെ ഫലമായി പല അജ്ഞാനങ്ങളും പ്രചരിക്കുന്നു, അത് മനുഷ്യമനസിന്റെ ആഴത്തിലേക്ക് പതിയുന്നു. ഇങ്ങനെ ഒരിക്കൽ സംഭവിച്ചാൽ പിന്നീട് അത് പിഴുത് മാറ്റുക പ്രയാസവുമാകയാലായിരിക്കണം പൂർവ പിതാക്കന്മാർ എല്ലാവരും ബൈബിൾ സ്വയം വായിച്ച് പഠിക്കരുത് എന്നും, അത് പഠിച്ച പണ്ഡിതന്മാരിൽ നിന്ന് പഠിക്കുകയാണ് ചെയ്യേണ്ടതെന്നും പറഞ്ഞത്. പക്ഷെ അവരുടെ വാക്കുകൾക്ക് എന്ത് വില?

മാർട്ടിൻ ലൂതറിന്റെ കാലത്താണ് അതിന് സ്ഥായിയായ ഒരു മാറ്റം വന്നത്. വി.പൗലോസും ന്യായപ്രമാണം സ്വയം വായിച്ച് പഠിക്കാതെ വേദപണ്ഡിതനായ ഗമാലിയേലിന്റെ കാല്പാദത്തിൽ പതിനഞ്ച് വർഷം ഇരുന്ന് പഠിച്ചതായി നാം ബൈബിളിൽ വായിക്കുന്നു. വേദത്തിൽ പ്രാവീണ്യവും, അതു പോ

ലെ വേദത്തിന്റെ ആന്തരീകരഹസ്യവും നേടിയ ഒരു ഗുരുവി ൽ നിന്ന് വേദം പഠിക്കാത്തതിന്റെ ഫലം ഇന്ന് പ്രത്യക്ഷമാ യി കാണാം.

യേശുക്രിസ്തു പറഞ്ഞകാര്യങ്ങൾ, വരംലഭിച്ചവർ എന്ന് യേ ശുക്രിസ്തു തന്നെ പറയുന്ന ശിഷ്യന്മാർക്ക് പോലും മനസി ലാക്കാൻ കഴിഞ്ഞിരുന്നില്ല എന്ന് ബൈബിൾ പറയുന്നു. അ ത്തരം കാര്യങ്ങളെയാണ് ഒരു ലൗകീക കാഴ്ചപ്പാടോടെ വ്യാ ഖ്യാനിക്കാനും, വിശദീകരിക്കാനും പലരും ശ്രമിക്കുന്നത്. യേ ശുക്രിസ്തുവിന് പലതും പറയാനുണ്ടായിരുന്നു എന്നും അ തൊന്നും ഗ്രഹിക്കാൻ ശിഷ്യന്മാർക്ക് കഴിവില്ലാത്തതിനാൽ പ റയുന്നില്ല എന്നും യേശു തന്നെ പറയുന്നുണ്ട്.

ഈ അവസ്ഥയിൽ ഇരുന്ന് കൊണ്ട് മരണത്തെ ജയിക്കുക യെന്നാൽ എന്താണ് എന്ന് വിശദീകരിക്കാൻ ശ്രമിക്കുന്നത് ത ന്നെ ഒരു വലിയ സാഹസമായിരിക്കും. എങ്കിലും അതിന്റെ ആവശ്യകത അതിൻ നിർബന്ധിക്കുകയാൽ എന്തെങ്കിലും പ റയാതെ നിവർത്തിയില്ല. സ്വന്തമായി ഒന്നും പറയാൻ അറി യാത്തതു കൊണ്ട് അറിവുള്ളവരുടെ വാക്കുകൾ കടമെടുത്ത് സ്വന്തം ഭാഷയിൽ പറയാനാണ് ശ്രമിക്കുന്നത്.

യേശുക്രിസ്തു മരിച്ചു, ഉയർത്തെഴുന്നേറ്റു. ഇതാണ് മരണ ത്തെ ജയിക്കുന്നതിനുള്ള ഉദ്ദാഹരണമായി പലരും ചൂണ്ടി ക്കാട്ടുന്നത്. എന്നാൽ യേശുക്രിസ്തു ജീവിച്ചിരിക്കുന്നവരെ തന്നെയാണ് **മരിച്ചവർ** എന്ന് പറയുന്നത് എന്നത് ശ്രദ്ധേയ മാണ്. ഈ ലോകത്തിന്റെ മക്കൾ എന്നാണ് അവരെക്കുറിച്ച് യേശു പറഞ്ഞത്. ഒരു നല്ല ലൗകീകീക ജീവിതവും അതിന്റെ കൂടെ വിശ്വാസവും, മരണശേഷം സ്വർഗരാജ്യവും ആഗ്രഹി ക്കുന്നവരാണ് പല വിശ്വാസികളും. യേശു ക്രിസ്തു വന്നത് മനുഷ്യരെ ദൈവ വിശ്വാസികളാക്കാനായിരുന്നില്ല എന്നത് പ്ര ത്യേകം ഓർമ്മിക്കണം. ലൗകീക ജീവിതത്തെ ത്യജിച്ച് തന്റെ ഉത്ഭവസ്ഥാനമായ ദൈവത്തിലേക്ക് എത്തിച്ചേരാൻ ദാഹിക്കു ന്നവരെ തേടികണ്ടുപിടിച്ച് അവർക്ക് മാർഗ നിർദ്ദേശം നൽ

കി അവരെ ലക്ഷ്യത്തിലേക്ക് നയിക്കുകയായിരുന്നു യേശു വിന്റെ വരവിന്റെ ലക്ഷ്യം. അതിന് വേണ്ടി ദാഹിക്കുകയും ഗുരു പറയുന്നത് എന്തും ശിരസാ വഹിക്കുകയും ചെയ്യാൻ തയ്യാറുള്ള ഒരു ചെറിയ കൂട്ടം ആളുകൾ അന്നുണ്ടായിരുന്നു. അവരെയാണ് വാസ്തവത്തിൽ യേശു മരണത്തെ ജയിച്ചവ രായി കണക്കാക്കിയിരുന്നത്. സർവ്വവും ത്യജിച്ച് തന്നെത്ത ന്നെ പകച്ച് (ത്യജിച്ച്) ഗുരുവിനെ അനുഗമിച്ച ആ ചെറിയ കൂ ട്ടമായിരുന്നു മരിച്ചവരുടെ ഇടയിൽ നിന്ന് മരണത്തെ ജയിച്ച വർ.

ലൗകീക ജീവിതത്തോടുള്ള ആസക്തിയെ **മരണം** എന്നാണ് അറിവുള്ളവർ പറഞ്ഞിട്ടുള്ളത്. ജഡീക സുഖഭോഗങ്ങൾ അ നുഭവിക്കാനുള്ള അടങ്ങാത്ത ആഗ്രഹം, എത്ര കിട്ടിയാലും മതി വരാത്ത മനസ് ഇതൊക്കെ മരിച്ചതിന്റെ ലക്ഷണങ്ങളാ ണ് എന്നാണ് മനസിലാക്കേണ്ടത്. ലൗകീകം ആത്മീയത്തിന് എതിരാണ് എന്ന് ബൈബിൾ വ്യക്തമായി പറയുന്നുണ്ട്. ലൗ കീകവും ആത്മീയവും പരസ്പരം ശത്രുത്വത്തിലാകയാൽ അവ രണ്ടും ഒരുമിച്ച് ഉണ്ടാകുക സാധ്യമല്ല എന്നാണ് ബൈ ബിൾ പഠിപ്പിക്കുന്നത്. അതുകൊണ്ട് ഒരു ലൗകീക ആസക്തി യുള്ള മനുഷ്യൻ ബൈബിളിനെ വ്യാഖ്യാനിച്ചാൽ എന്താണ് ഉണ്ടാകുക എന്ന് ചിന്തിക്കാവുന്നതേയുള്ളു.

വേദവാക്യങ്ങളെ അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കേണ്ടത് അല്ല. വേദത്തിലെ **അജം** എന്നപദം അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിച്ചപ്പോൾ അത് ആടായി. അജം എന്നതിന് ആട് എ ന്നും അർത്ഥമുണ്ട്. വേദത്തിൽ അതിനർത്ഥം ജനിക്കാത്തത് എന്നാണ് അതായത് ആത്മാവ് (ദൈവം). ആടെവിടെ ദൈ വം എവിടെ. ഇങ്ങനെ എത്ര ഉദ്ദാഹരണങ്ങൾ വേണമെങ്കി ലും ലഭ്യമാണ്, പക്വതയില്ലാത്ത വ്യാഖ്യാനത്തിന്റെ ഫലമായി ചൂണ്ടിക്കാട്ടാൻ.

### എന്നാൽ രക്ഷിക്കപ്പെടുവാൻ

## ആർക്ക് കഴിയും?

ഒരുമനുഷ്യന്റെ ഈലോക ജീവിതത്തിന്റെ പരമമായ ലക്ഷ്യ മാണ് രക്ഷിക്കപ്പെടുക(മോക്ഷം പ്രാപിക്കുക) എന്നത്. യേശു രക്ഷയെക്കുറിച്ച് ശിഷ്യന്മാർക്ക് വിശദീകരിക്കുകയായിരുന്നു. നിർഭാഗ്യവശാൽ ആ വിശദീകരണം പൂർണ്ണമായി ബൈബി ളിൽ രേഖപ്പെടുത്തിയിട്ടില്ല. മൂന്ന് വർഷം യേശു സംസാരി ച്ചതു 33 പേജിലാണ് മത്തായി ഒതുക്കിയത്. യേശുവിന്റെ വി ശദീകരണം കേട്ട ശിഷ്യന്മാർക്ക് ഒരു കാര്യം ബോദ്ധ്യമായി, **രക്ഷിക്കപ്പെടുക എന്നത് എളുപ്പമല്ല** എന്ന്. അപ്പോഴാണ് അ വർ യേശുവിനോട് ഇങ്ങനെ ചോദിച്ചത്–എന്നാൽ രക്ഷിക്ക പ്പെടാൻ ആർക്കു കഴിയും?.

രക്ഷയെന്നാൽ എന്താണ് എന്ന വിശദീകരണം ബൈബിളിൽ നമുക്ക് ലഭിക്കുന്നില്ല. ഏതവസ്ഥയെയാണ് രക്ഷിക്കപ്പെട്ടു എ ന്നത് കൊണ്ട് ഉദ്ദേശിക്കുന്നത് എന്ന് വിശദമായി അറിയേണ്ട തുണ്ട്. അതിലേക്ക് എത്തിച്ചേരുന്ന മാർഗങ്ങൾ, അതിന് മനു ഷ്യനിൽ സംഭവിക്കേണ്ട മാറ്റങ്ങൾ, അതിനായി മനുഷ്യൻ എ ന്തൊക്കെ ചെയ്യണം, ഇത്യാതി ഒത്തിരി കാര്യങ്ങൾ അറിയേ ണ്ടതുണ്ട്. നിർഭാഗ്യവശാൽ അത് വിശദമായി ബൈബിളിൽ കാണുന്നില്ല. അതുകൊണ്ട് രക്ഷയെന്താണെന്നു പോലും അ റിയാത്ത അവസ്ഥയിൽ ചില തെറ്റിദ്ധാരണകളിൽ മനുഷ്യർ എത്തിച്ചേരുന്നു. കർത്താവായ യേശുക്രിസ്തുവിൽ വിശ്വസി ക്കുന്നതും, അവനെ രക്ഷിതാവായി സ്വീകരിക്കുന്നതുമാണ് ര ക്ഷ എന്ന് പലരും കരുതുന്നു. ഇത് ഏവർക്കും എളുപ്പമായ കാര്യമാണ്, അതിനായി ഒന്നും ചെയ്യേണ്ടതില്ല. ബുദ്ധിയുടെ ഒരു നിശ്ചയം മാത്രം മതി. അതുകൊണ്ട് അനേകർ രക്ഷിക്ക പ്പെട്ടിരിക്കുന്നു എന്ന് ധരിക്കുന്നു. അരക്ഷണത്തിൽ രക്ഷിക്ക പ്പെട്ടു എന്ന് പാടുന്നു.

എന്നാൽ യേശുക്രിസ്തു രക്ഷയെക്കുറിച്ച് പറയുന്നത് ഈ ധാരണകളിൽ നിന്നെല്ലാം വ്യത്യസ്ഥമാണ്. രക്ഷിക്കപ്പെടുവാൻ ഒരു വലിയ പോരാട്ടം തന്നെ നടത്തേണ്ടതുണ്ട്. അതിൽ തന്നെ ചുരുക്കം ചിലരാണ് രക്ഷിക്കപ്പെടുന്നത്. അവിടെക്ക് എത്തിച്ചേരാൻ ഒരു മനുഷ്യൻ തന്റേത് എന്ന് കരുതുന്ന ലൗകീകമായതെല്ലാം ഉപേക്ഷിക്കണം, അവന്റെ വ്യക്തിത്വത്തേ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. അവിടേക്ക് നയിക്കുന്ന പാത ഇടുക്കവും ഞരുക്കവും ഉള്ളതും ആരും സഞ്ചരിക്കാൻ ഇഷ്ടപ്പെടാത്തതുമാണ്. രക്ഷയിലേക്ക് തുറക്കുന്ന വാതിൽ ചുരുക്കം ചിലർ മാത്രമാണ് കണ്ടെത്തുന്നത് തന്നെ.

രക്ഷയുടെ വിഷയത്തിൽ ആധികാരീകമായി സംസാരിക്കാൻ യേശുവിനു മാത്രമേ അധികാരമുള്ളു. ആത്മീയ വിഷയങ്ങളേക്കുറിച്ച് യേശു സംസാരിച്ചപ്പോൾ അതു പൂർണ്ണമായി മനസിലാക്കാൻ പോലും കഴിയാത്ത വരായിരുന്നു ശിഷ്യന്മാർ എന്ന് അവർ തന്നെ പറയുന്നുണ്ട്. അതുകൊണ്ട് അന്തിമ വാക്ക് യേശുവിന്റേത് തന്നെയാണ്. യേശു പറഞ്ഞതിൽ നിന്ന് വ്യത്യസ്ഥമായി ആരുതന്നെ പറഞ്ഞാലും അത്സ്വീകാര്യമായിരിക്കരുത്. യേശുവിന്റെ കൂടെ നടന്ന ശിഷ്യന്മാരേക്കാൾ കൂടുതൽ എഴുതിയിരിക്കുന്നത് ന്യായപ്രമാണ പണ്ഡിതനായിരുന്ന വി.പൗലോസ് ആണ്. പുതിയ നിയമകാല സംഭവങ്ങളെ ന്യായപ്രമാണകാലത്തേ യാഗങ്ങളും മറ്റുമായി വി. പൗലോസ് ബന്ധപ്പെടുത്തുന്നു. യേശുവിന്റെ വാക്കുകൾ പലപ്പോഴും ന്യായപ്രമാണകാല നിയമങ്ങളെ പൂർണ്ണമായി അംഗീകരിക്കുന്നതായിരുന്നില്ല എന്ന് നമുക്ക് കാണാം. **ശത്രുക്കളെ പകക്ക** എന്ന് ന്യായപ്രമാണം പറഞ്ഞപ്പോൾ **ശത്രുക്കളെ സ്നേഹിക്ക** എന്നാണ് യേശു പഠിപ്പിച്ചതു. ന്യായപ്രമാണത്തിന്റെ കണ്ണിനു പകരം കണ്ണും, പല്ലിനു പകരം പല്ലും യേശുവിന്റെ ഡിക്ഷണറിയിൽ ഇല്ലായിരുന്നു. മിക്കവാറും എല്ലാ കാര്യങ്ങളെക്കുറിച്ച് വ്യത്യസ്ഥമായ ഒരു കാഴ്ച്ചപ്പാടാണ് യേശുവിന് ഉണ്ടായിരുന്നത്. <u>മനുഷ്യനോട്</u> <u>കൂടെ</u> <u>മനുഷ്യനുള്ളിൽ</u> ഇരിക്കുന്ന ആത്മാവാണ് ദൈവം എന്ന് യേശു വെളിപ്പെടുത്തി. ഇസ്രായേല്യർ കാത്തിരുന്ന സ്വർഗരാജ്യം മനുഷ്യനുള്ളി

ൽ തന്നെയാണ് എന്നും ജീവിച്ചിരിക്കുമ്പോൾ തന്നെ അത് കരസ്ഥമാകണമെന്നും യേശു പഠിപ്പിച്ചു.

രക്ഷ ഇന്ന് പലരും ധരിച്ചിരിക്കുന്നത് പോലെ സുലഭമല്ല. ഈ ലോകം മുഴുവൻ നേടാൻ ഒരു പക്ഷെ ഒരാൾക്ക് കഴിഞ്ഞേക്കാം. എന്നാൽ രക്ഷ നേടുന്നത് കഠിനം തന്നെയാണ്. വി.പത്രോസ് പറയുന്നു. **നീതിമാൻ പ്രയാസേന രക്ഷ പ്രാപിക്കുന്നു വെങ്കിൽ, അഭക്തന്റേയും പാപികളുടേയും ഗതിയെന്താകും?.** ഒരു നീതിമാനുപോലും രക്ഷപ്രാപിക്കാൻ പ്രയാസപ്പെടണം എന്നു നാം സർവ്വദാ സ്മരിക്കണം. വി.പത്രോസ് പറഞ്ഞതിന്റെ സാരം പാപി എന്ന അവസ്ഥയിൽ നിന്ന് മോചിച്ച് നീതിമാൻ ആയിത്തീർന്ന് രക്ഷക്കായി കഠിന പരിശ്രമം ചെയ്യണമെന്നാണ്.

അത് മനുഷ്യന് അസാധ്യം, എങ്കിലും ദൈവത്തിന് സകലവും സാദ്ധ്യമല്ലോ എന്ന യേശുവിന്റെ മറുപടി പലരും തെറ്റിദ്ധരിക്കാനിടയായി. മനുഷ്യന് രക്ഷിക്കപ്പെടാൻ കഴിയില്ല, ദൈവം രക്ഷിക്കപ്പെടുത്തുകയാണ് എന്ന് ധരിച്ചതാണ് ഇന്നത്തെ പ്രശ്നം.

യേശുക്രിസ്തു പറഞ്ഞത് മനുഷ്യനായിരിക്കുന്നിടത്തോളം കാലം ഒരുവന് രക്ഷിക്കപ്പെടാൻ കഴിയില്ല എന്നാണ്. ദൈവമാണ് രക്ഷിക്കപ്പെടുത്തുന്നതെങ്കിൽ ഇടുക്കുവാതിലിലൂടെ അകത്തു കടക്കാൻ പോരാടുവീൻ എന്ന് യേശു പറയുകയില്ലായിരുന്നു. ആവഴി ഇടുക്കവും ഞെരുക്കവുമുള്ളത്, അത് കണ്ടെത്തുന്നവർ ചുരുക്കം എന്നൊക്കെ യേശു പറഞ്ഞത് സൗകര്യ പൂർവ്വം മറക്കുന്നത് അറിവില്ലായ്മയുടെ ലക്ഷണമാണ്. യേശുക്രിസ്തു പറഞ്ഞതിന്റെ ആന്തരീക ആശയത്തിലേക്ക് എത്തിച്ചേരുക അൽപം പ്രയാസമാണെങ്കിലും എത്തിച്ചേരാത്തിടത്തോളം കാലം വാസ്തവം അിറയുന്നില്ല, എന്നുമാത്രമല്ല അസത്യത്തെ സത്യമെന്ന് ധരിക്കാനിടയാകുകയും ചെയ്യും.

രക്ഷ അപൂർണ്ണതയിൽ നിന്നും പൂർണ്ണതയിലേക്കുള്ള പരിവർത്തനമാണ് ദൈവം മാത്രമേ പൂർണ്ണനായിട്ടുള്ളു. ആ പൂർണ്ണതയിലേക്ക് ലയിച്ചുചേരുന്നതാണ് രക്ഷ പ്രാപിക്കൽ. യേശു പറഞ്ഞു ദൈവത്തെ ആരും കണ്ടിട്ടില്ല, കണ്ടാൽ ആ നിമിഷം അവൻ മരിക്കും. അവിടെ മനുഷ്യനിലെ മനുഷ്യത്വവും, വ്യക്തിത്വവും ഇല്ലാതാകുകയാണ് ചെയ്യുന്നത്. അത് ഒരു തരത്തിൽ മരണം തന്നെയാണ്. ആ വ്യക്തി ദൈവത്തിലേക്ക് ലയിച്ച് ചേർന്ന് ദൈവവുമായി ഒന്നായിത്തീരുന്നു. ഞാനും എന്റെ പിതാവായ ആത്മാവും ഒന്നാകുന്ന എന്ന അവസ്ഥയിലേക്ക് എത്തിച്ചേരുന്നു. ഇതാണ് രക്ഷ (മോക്ഷം) കൊണ്ടുദ്ദേശിക്കുന്നത്.

പഴയ മനുഷ്യൻ മരിച്ച് പുതിയ സൃഷ്ടിയായിത്തീരണം. പുതിയ സൃഷ്ടി എന്നാണ് പറഞ്ഞിരിക്കുന്നത് എന്ന് പ്രത്യേകം ഓർമ്മിക്കുക. പുതിയ മനുഷ്യൻ എന്ന് അവിടെ ഉപയോഗിച്ചിട്ടില്ല. പഴയ മനുഷ്യൻ, അതായത് ഇന്നത്തെ മനുഷ്യൻ പൂർണ്ണമായി മരിച്ചിട്ടാണ് പുതിയ സൃഷ്ടിയാകുന്നത്. അപ്പോൾ മാനുഷീകം മരിച്ചുകഴിഞ്ഞു, പിന്നെയുണ്ടാകുന്നത് ദൈവീകമാണ്. അപ്പോൾ **രക്ഷ പ്രാപിക്കുന്നത് മനുഷ്യനല്ല**. രക്ഷിക്കപ്പെടുക എന്നത് മനുഷ്യന് അസാധ്യം എന്ന്യേശു പറഞ്ഞത് അതുകൊണ്ടാണ്.

ഒരു മനുഷ്യൻ എന്തിൽ നിന്നൊക്കെയാണ് രക്ഷിക്കപ്പെടേണ്ടത് എന്ന് ആദ്യമേ ചിന്തിക്കണം. ലൗകീകമായ പലതിനും അടിമപ്പെട്ടിരിക്കുന്ന മനുഷ്യന് അതിൽ നിന്നെല്ലാം ഒരു മോചനം ആവശ്യമാണ്. രക്ഷപെടണം എന്ന് ആഗ്രഹം ഉണ്ട്. ആത്മാവ് ഒരുക്കമുള്ളത്; ജഡമോ ബലഹീനമത്രേ; എന്ന് വി.പൗലോസ് പറയുന്നു. എല്ലാത്തരം ബലഹീനതകളിൽ നിന്നും മോചനം നേടാതെ സ്വർഗരാജ്യം കൈവശമാക്കാൻ കഴിയില്ല എന്ന് യേശു പറയുന്നു. ബലവാൻമാർ ബലാൽക്കാരേണ സ്വർഗരാജ്യം കൈയടക്കുന്നു. ഞാൻ പാപിയാണ് ബലഹീനനാണ് എന്ന് തോന്നുന്നേടത്തോളം കാലം രക്ഷ സാധ്യമല്ല.

മനുഷ്യ ശരീരം ദൈവത്തിന്റെ മന്ദിരമാണ്. യഥാർത്ഥത്തിൽ ആരാധിക്കേണ്ടത് ആ ആത്മാവിനെയാണ് എന്ന് യേശു സൂചിപ്പിച്ചു. സത്യ നമസ്കാരികൾ പിതാവിനെ സത്യത്തിലും ആത്മാവിലും നമസ്കരിക്കണം. ആ ആത്മാവിനെ അറിയുന്നതാണ് ദൈവത്തെ അറിയൽ, മനുഷ്യ ശരീരമാണ് യഥാർത്ഥമായ ദൈവാലയം. മുൻകാലങ്ങളിൽ, യെരൂശലേമിലും, ചില മലമുകളിലും, സമാഗമന കൂടാരത്തിലുമെല്ലാം ദൈവത്തെ ആരാധിച്ചിരുന്നു. എന്നാൽ അതല്ല ശരി എന്നാണ് യേശു സൂചിപ്പിച്ചതു. മനുഷ്യനുള്ളിലെ ആത്മാവിനെ ആരാധിച്ച് സാക്ഷാൽക്കരിക്കണം. ദൈവത്തിന്റെ മന്ദിരം പൊളിച്ച് മൂന്ന് ദിവസം കൊണ്ട് പണിയും എന്ന് പറഞ്ഞപ്പോൾ അജ്ഞാനികൾ അത് യെരുശലേം ദേവാലയം എന്ന് കരുതി. എന്നാൽ യേശു പറഞ്ഞത് തന്റെ ശരീരമെന്ന സത്യമായ ദൈവാലയത്തെക്കുറിച്ചായിരുന്നു. ഓരോ മനുഷ്യ ശരീരത്തിലും ദൈവം ഉള്ളതുകൊണ്ട്, ഭയപ്പെടേണ്ട ഞാൻ നിന്നോട് കൂടെയുണ്ട് എന്ന് ദൈവം പറഞ്ഞു. എങ്കിലും അന്നത് പലർക്കും മനസിലായില്ല. യേശുക്രിസ്തുവാണ് ഈ ദിവ്യരഹസ്യം വെളിപ്പെടുത്തുന്നത്.

മനുഷ്യന്റെ പൂർവ്വീക അവസ്ഥ എന്തായിരുന്നു?. അവൻ എവിടെയായിരുന്നു? എന്നാണ് നമുക്ക് ആദ്യം ചിന്തിക്കേണ്ടത്.

സൃഷ്ടിയെക്കുറിച്ച് ബൈബിളിൽ കൂടുതൽ വിശദീകരിക്കുന്നില്ല, ശൂന്യത്തിൽ നിന്നാണ് എല്ലാം സൃഷ്ടിച്ചതു എന്ന് ചിലർ കരുതുന്നു. ദൈവം ഉണ്ടാകട്ടെ എന്ന് കൽപിച്ചപ്പോൾ ശൂന്യത്തിൽ നിന്നും സൃഷ്ടിയുണ്ടായി എന്നാണ് പലരും കരുതിയിരിക്കുന്നത്. എന്നാൽ ബൈബിൾ സൂക്ഷ്മമായി പഠിക്കുമ്പോൾ അത് ശരിയല്ല എന്നും എല്ലാം സൃഷ്ടിയാകുന്നത് ദൈവത്തിൽ നിന്നുമാണ് എന്ന് മനസിലാകും.

ദൈവം സർവ്വവ്യാപിയായ ആത്മാവായിരുന്നു. ആ ആത്മാവിൽ നിന്ന്, ആത്മാവിന്റെ ഇച്ഛയാൽ ആത്മാവിന്റെ സാദൃശ്യമായി ആന്തരീക മനുഷ്യൻ ആവിർഭവിച്ചു. അവന് വസി

ക്കാൻ ഒരു വീടായി അവന് ഒരു ശരീരം ലഭിക്കുന്നു. പിന്നീട് അവൻ ഭൗതീക ജീവിതത്തിലേക്ക് വഴുതിവീഴുന്നു. അതോടെ അവന്റെ ദൈവീക ഭാവങ്ങൾ എല്ലാം നശിച്ചു പോകുന്നു. അങ്ങനെ അവൻ ഇന്നത്തെ അവസ്ഥയിലായിത്തീർന്നു. ഇത് മുടിയനായ പുത്രന്റെ കഥയിലൂടെ വിശദീകരിക്കാൻ യേശു ശ്രമിച്ചത് ഓർമ്മിക്കുക.

വേദപണ്ഡിതന്മാർ രക്ഷിക്കപ്പെടുക എന്നതിന് യഥാസ്ഥാനത്തായിത്തീരുക എന്ന അർത്ഥമാണ് നൽകുന്നത് എന്ന് നമുക്കറിയാം. യഥാസ്ഥാനം എന്നാൽ നമ്മുടെ മുൻപുണ്ടായിരുന്ന അവസ്ഥ. **നാം ദൈവത്തിൽ, ദൈവത്തോട് കൂടെ, ദൈവം തന്നെ ആയിരുന്ന അവസ്ഥ**. സൃഷ്ടിക്കു മുൻപ് മനുഷ്യൻ ഉണ്ടായിരുന്നില്ലല്ലോ. അന്ന് മനുഷ്യൻ എവിടെയായിരുന്നു?, എന്തായിരുന്നു? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം കണ്ടെത്തിയാൽ മാത്രമെ പ്രശ്നത്തിന് പരിഹാരമുണ്ടാകുകയുള്ളു. അപ്പോൾ മാത്രമാണ് യഥാസ്ഥാനം എന്തെന്നോ **രക്ഷ** എന്തെന്നോ അറിയാൻ കഴിയുകയുള്ളു. നാം ദൈവത്തിലായിരുന്നു, ദൈവം തന്നെ ആയിരുന്നു എന്നതാണ് വാസ്തവം.

നദി എവിടെനിന്ന് ഉത്ഭവിച്ചു എന്നുചോദിച്ചാൽ സമുദ്രത്തിൽ നിന്ന് എന്നാണുത്തരം. സമുദ്രത്തിൽ നിന്ന് നീരാവി പൊങ്ങി കാറ്റിൽ സഞ്ചരിക്കുന്നു. അത് ഏതെങ്കിലും മലകൾ തടഞ്ഞുനിർത്തുമ്പോൾ മഴയായി പെയ്യുന്നു. ഈ വെള്ളം കുറെ ഭൂമിയിൽ താഴുന്നു ബാക്കി ചെറിയ നീർച്ചാലായി, അങ്ങനെ പല നീർച്ചാലുകൾ ഒന്നിച്ച് ചേർന്ന് വലിയ തോടായി, തോടുകൾ ചേർന്ന് നദിയായി ഒടുവിൽ സമുദ്രത്തിൽ ചെന്നു ചേർന്ന് നദിയുടെ നാമവും രൂപവും നശിച്ച് സമുദ്രമായിത്തീരുന്നു. ഏതണ്ടിതുപോലെയാണ് മനുഷ്യനും. നദി സമുദ്രത്തിൽ നിന്നുത്ഭവിച്ച് ഒടുവിൽ സമുദ്രത്തിൽച്ചെന്ന് ലയിക്കുന്നതുപോലെ മനുഷ്യൻ ദൈവത്തിൽ നിന്നുത്ഭവിച്ച് ഭൂമിയിൽ വന്നു. ഇപ്പോഴത്തെ മനുഷ്യൻ എന്ന് പേര് നദിക്കുണ്ടായിരുന്നത് പോലെ താത്ക്കാലീകം മാത്രമാണ്. നാമവും രൂപവും മടക്കയാത്രയുടെ ഒടുവിൽ പൂർണ്ണമായും നശിച്ച് ആത്മാവിൽ ചെന്ന്

ലയിക്കുമ്പോൾ, ആത്മാവു തന്നെയായിത്തീരുമ്പോൾ, യഥാ സ്ഥാനത്തായിത്തീരുമ്പോൾ, **മനുഷ്യൻ രക്ഷിക്കപ്പെടുന്നു** എന്നാണ് യേശുക്രിസ്തു പറഞ്ഞതിന്റെ സാരമെങ്കിലും, അത് മനസിലാകാതെ പലരും തെറ്റിദ്ധരിക്കാൻ ഇടയായിത്തീർന്നിരിക്കയാണ്.

ഇവിടെ മനുഷ്യന്റെ ശരീരത്തിനല്ല മാറ്റം സംഭവിക്കുന്നത് ആന്തരീക മനുഷ്യനാണ്, എന്തെന്നാൽ ശരീരം അവന്റെ വീട് മാത്രമാണ്. അതുകൊണ്ട് ഒരാൾ രക്ഷിക്കപ്പെട്ടാലും ശരീരത്തിൽ ഉണ്ടാകും. ജീവന്റെ വ്യക്തിത്വവും, ദൈവത്തിൽ നിന്നുള്ള വേർപാടും, മാനുഷീക ഭാവവും മരിച്ച് ആത്മാവായ ദൈവത്തിൽ ഏകീഭവിക്കുകയാണ് ചെയ്യുന്നത്.

# ഞാൻ ആകുന്നവൻ ഞാൻ ആകുന്നു

## (I AM THAT I AM)

പുറ:3:14

കൂടുതലൊന്നും ചിന്തിക്കാതെ, അപഗഥിക്കാതെ വിട്ടുകളയു ന്ന ഒരു വേദവാക്യമാണ് ഇത്. ഞാൻ ദൈവമാകുന്നു എന്നു പറഞ്ഞാൽ മതിയായിരുന്ന സ്ഥാനത്താണ് **ഞാൻ ആകുന്ന വൻ, ഞാൻ ആകുന്നു** എന്ന് ദൈവംപറഞ്ഞത് എന്നത് ശ്രദ്ധേ യമാണ്. ദൈവം തന്റെ രഹസ്യങ്ങൾ വെളിപ്പെടുത്തുന്നത് ചി ലപ്പോൾ പ്രത്യക്ഷമായിട്ടല്ല, പരോക്ഷമായിട്ടാണ് എന്നാണ് ഇ ത് സൂചിപ്പിക്കുന്നത്. മനുഷ്യൻ അറിഞ്ഞിരിക്കേണ്ട കാര്യമാ യതിനാൽ ആണ് ഇത് മോശയോട് ദൈവം പറയുന്നത്.ദൈ വത്തെ അന്വേഷിക്കുന്ന ബുദ്ധിമാന് പ്രയോജനപ്പെടണം എ ന്ന് ദൈവം കരുതിയിരിക്കണം.

മനുഷ്യനും ദൈവവും തമ്മിലുള്ള അഭേദ്യബന്ധത്തെയാണ് ഇത് സൂചിപ്പിക്കുന്നത് എന്ന് സാധാരണ ഗതിയിൽ ചിന്തിക്കാ ൻ ഇടയില്ല. ന്യായപ്രമാണ കാലത്തെ പ്രവാചകന്മാരാരും അ ത്തരത്തിൽ ചിന്തിച്ചതായി കാണുന്നില്ല. അന്നു പറഞ്ഞതിന്റെ അർത്ഥത്തെക്കുറിച്ച് മോശയും ഒന്നും വിശദീകരിക്കുന്നില്ല. എന്നാൽ യേശുക്രിസ്തു അതിനെ വിശദീകരിക്കാൻ ശ്രമിച്ചി ട്ടുണ്ട്. എങ്കിലും അത് എത്രകണ്ട് നാം മനസിലാക്കിയിട്ടുണ്ട് എന്നാണ് ചിന്തിക്കേണ്ടത്.

ഈ വാക്യത്തെ മനസിലാക്കാനുള്ള എളുപ്പത്തിനു വേണ്ടി ര ണ്ടായി തിരിക്കാം.

**1. ഞാൻ ആകുന്നവൻ.**

**2. ഞാൻ ആകുന്നു.**

പ്രഥമദൃഷ്ട്യാ അതിന് പ്രത്യേക അർത്ഥമൊന്നും ഉണ്ടെന്ന് തോന്നുകയില്ല. അതാണ് വേദത്തിന്റെ ശൈലി. മനസിൽ ദീ ർഘകാലം ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യുമ്പോൾ

മാത്രമാണ് ഇത്തരം രഹസ്യങ്ങൾ ദൈവം വെളിപ്പെടുത്തി ത്തരുന്നത്. **ഞാൻ ആകുന്നവൻ** എന്നതിന്റെ ആശയം ചിന്തി ക്കാൻ ആദ്യം ശ്രമിക്കാം

മനുഷ്യൻ **ഞാൻ** എന്ന് പറയുന്നത് ചിലപ്പോൾ അവന്റെ ശരീ രത്തെയാണെങ്കിൽ ചിലപ്പോൾ മനസിനെയാണ്. ഞാൻ ഓടി രക്ഷപെട്ടു എന്നു പറയുമ്പോൾ ശരീരത്തെ ഉദ്ദേശിച്ചാണ്, ഞാൻ എന്ന് പറയുന്നത്. ഞാൻ സങ്കൽപിച്ചു എന്നു പറയു മ്പോൾ മനസാണ് ഞാൻ. ഞാൻ കണ്ട് പിടിച്ചു, വിശ്വസിച്ചു എന്നൊക്കെ പറയുമ്പോൾ ബുദ്ധിയാണ് ഞാൻ. ഞാൻ നി ന്നെക്കാൾ വലിവനാണ് എന്ന് പറയുമ്പോൾ അഹംകാര മാണ്. ഞാൻ ചിന്തിച്ചു എന്നു പറയുമ്പോൾ ചിത്തമാണ്. ഞാ ൻ സുവിശേഷ പ്രവർത്തകനാണ് എന്നു പറയുമ്പോൾ, ഞാ ൻ കൈക്കാരനാണ് എന്നു പറയുമ്പോൾ തന്റെ പ്രവർത്തി യെ, സ്ഥാനത്തെ ഒക്കെയാണ് ഞാൻ എന്ന് പറയുന്നത്. ഞാ ൻ മഹാ മുൻകോപിയാണ് എന്ന് പറയുമ്പോൾ സ്വഭാവ ത്തെയാണ് ഞാൻ എന്ന് പറയുന്നത്. ഞാൻ കോൺഗ്രസു കാരൻ, ഞാൻ കമ്മ്യൂണിസ്റ്റുകാരൻ, ഞാൻ ഇൻഡ്യാക്കാരൻ എന്നോക്കെ മനുഷ്യൻ പറയാറുണ്ട്.

മനുഷ്യൻ അവനല്ലാത്തതിനെയെല്ലാം **ഞാൻ** എന്നു പറയുന്നു. ഞാൻ പലതുമാണ് എന്നാണിതിന്റെയെല്ലാം അർത്ഥം. അങ്ങ നെ പല ഞാൻ യഥാർത്ഥത്തിൽ ഉണ്ടോ?. യഥാർത്ഥ ഞാൻ എന്താണ്? എന്നാണ് നമുക്കറിയേണ്ടത്. നാം ബന്ധപ്പെടുന്ന വിഷയങ്ങളുമായി താതാത്മ്യം പ്രാപിക്കുന്നതിന്റെ ഫലമായാ ണ് **ഞാൻ** പലതായിത്തീരുന്നത്. വാസ്തവത്തിൽ ഒരു ഞാ നേയുള്ളു എന്ന് നമുക്കറിയാം. പക്ഷെ നാം പലതുമാണ് എന്ന് നമ്മൾ തന്നെ പറയുകയും ചെയ്യുന്നു. നമ്മിൽ പലതാ യിത്തീരുന്നത് ഒരേ ഒരു ഞാൻ ആണ് എന്ന് ചിന്തിച്ചാൽ മ നസിലാകും. ഈ പലതായിത്തീരുന്നത് നമ്മുടെ സങ്കൽപം കൊണ്ടും താതാത്മ്യം കൊണ്ടുമാണ്. അത് ഏക്കാലത്തേക്കും സത്യവുമല്ല. ഇന്നത്തെ പണക്കാരൻ നാളത്തെ പിച്ചക്കാര

നായേക്കാം. ഇന്നത്തെ ബലവാൻ നാളത്തെ രോഗിയാകാം. അതിനോടൊപ്പം **ഞാൻ** മാറുന്നത് സ്വാഭാവീകം മാത്രം.

ചെറിയ കുട്ടിയായിരുന്നപ്പോൾ ഉണ്ടായിരുന്ന ഞാൻ ഇപ്പോഴും മാറ്റമില്ലാതെ നിലനിൽക്കുന്നു. ശരീരം മൊത്തം മാറിക്കഴിഞ്ഞു. ശരീരത്തിലെ കോശങ്ങളെല്ലാം പലവട്ടം മാറിമാറി വന്നു പോയിക്കഴിഞ്ഞു. പക്ഷെ അന്നുണ്ടായിരുന്ന ഞാൻ മാത്രം മാറിയില്ല. പള്ളി വികാരി, സുവിശേഷ പ്രവർത്തകൻ ഒക്കെയാകുന്നതിനു മുൻപ് അമ്മയോട് വാശിപിടിച്ച് സാരിത്തുമ്പിൽ പിടിച്ചുകൊണ്ട് നടക്കുന്ന ഒരു ഞാൻ ഉണ്ടായിരുന്നു. എല്ലാം മാറിമറഞ്ഞ് മരണത്തോട് അടുക്കുമ്പോഴും ശരീരവുമായോ ചുറ്റുപാടുകളുമായോ സ്ഥാനമാനങ്ങളുമായോ ബന്ധപ്പെടാത്ത, അവയിൽനിന്നെല്ലാം വേർപ്പെട്ട് നിൽക്കുന്ന **<u>ഞാൻ</u> <u>എന്ന</u> <u>ബോധം</u>** എല്ലാവരിലും വ്യക്തമായിട്ടുണ്ട്. ഈ വ്യക്തമായതും യഥർത്ഥമായതുമായ **ഞാനിലേക്ക്** എത്തിച്ചേരാനാണ് എല്ലാം ത്യജിച്ച് നിന്റെ വ്യക്തിത്വത്തേയും ത്യജിച്ച് എന്റെ പിന്നാലെ വരിക എന്ന് യേശു പറഞ്ഞത്.

പലതിലേക്കും ബന്ധിക്കപ്പെടുന്ന ഞാൻ വാസ്തവത്തിൽ ബന്ധനസ്ഥനാണ്, സ്വാതന്ത്ര്യമില്ലാത്തവനാണ്. അതുകൊണ്ട് അതെല്ലാം ത്യജിച്ചേ തീരൂ. ദൈവം സൃഷ്ടിച്ചപ്പോൾ നീ ഇതൊന്നും ആയിരുന്നില്ല. അവിടേക്ക് മടങ്ങി പോകണം. യഥാർത്ഥ **<u>നീ</u>** ആയിത്തീരണം. നിന്റെ ഇന്നത്തെ സമ്പത്തുകൾ, ബന്ധുക്കൾ, സ്വജനങ്ങൾ, സ്ഥാനമാനങ്ങൾ, വിദ്യാഭ്യാസ യോഗ്യത, ഒക്കെ ബന്ധനങ്ങളാണ്. അതുകൊണ്ട് നീ രക്ഷപെടാൻ ആഗ്രഹിക്കുന്നുവേങ്കിൽ അതിൽ നിന്ന് എല്ലാം ആദ്യമെ മോചിക്കുക. എല്ലാം വലിച്ചെറിയുക, വെളിയിലുള്ളത് മാത്രമല്ല നിന്നിലുള്ളതും വലിച്ചെറിയുക. എന്നിട്ട് എന്റെ പിന്നാലെ വരിക. പിന്നീട് ആണ് അഭ്യാസമെല്ലാം. ഇപ്പോഴത്തെ അവസ്ഥയിൽ വാചക കസർത്തല്ലാതെ ഒന്നും നടക്കില്ല. അഭ്യാസം തികയുമ്പോൾ **<u>നീ</u>** എന്നെപ്പോലെയായിത്തീരും. ഞാൻ പിതാവിൽ ഒന്നായിരിക്കുന്നതുപോലെ നീയും ഒന്നായി

ത്തീരും. ഞാനും പിതാവും–ആത്മാവും–ഒന്നാണ് എന്ന് പറ യുന്നതുപോലെ നീയും പറയാനിടയാകും.

ലൗകീകവും ഭൗതീകവുമായ നിന്റെ താദാത്മ്യങ്ങൾ–ആയി ത്തീരൽ– നിനക്ക് വിനയായിരിക്കുകയാണ്. വാസ്ഥവത്തിൽ ഇതെല്ലാം നിന്റെ ക്രിയേഷനാണ്, അതുകൊണ്ട് നീ തന്നെ ഇ ല്ലാതാക്കണം. എല്ലാം ത്യജിക്കേണ്ടത് നീയാണ്, അതിന് ഒരു സംശയവുമില്ല. നിന്നെ യഥാർത്ഥ നീയാക്കേണ്ടത് നീ തന്നെ യാണ്, എന്നിട്ട് എന്റെ അടുത്ത് വരിക, ഞാൻ പറയുന്നത് ചെയ്യുക. ഇതൊക്കെയാണ് യേശുക്രിസ്തു അന്ന് പറഞ്ഞതി ന്റെ സാരാംശം.

ബാഹ്യലോകത്തുള്ളവയും ആന്തരീക ലോകമായ അന്തക്കര ണവുമായി യഥാർത്ഥ ഞാൻ എന്ന ബോധം കൂടിക്കലർന്ന് അതുമായി ഏകീഭവിച്ച് അതെല്ലാമാണെന്ന് തെറ്റിദ്ധരിക്കുക യാണ് ചെയ്യുന്നത് എന്ന് പറഞ്ഞല്ലോ. അതിനാൽ യഥാർത്ഥ **ഞാൻ** അപ്രസക്തമായിതീരുകയും, നമ്മുടെ സൃഷ്ടിയായ **ഞാൻ** ഭരണം നടത്തുകയും ചെയ്യുന്നു. **<u>ഞാൻ</u> <u>ഉണ്ട്</u>, <u>ഉണ്ട്</u>,** എന്ന ബോധം അതുമാത്രമാണ് സത്യമായത്. ഒരു ചെറിയ കുട്ടിയായിരുന്നപ്പോൾ, വിദ്യാർത്ഥിയായിരുന്നപ്പോൾ, കല്യാ ണം കഴിച്ചപ്പോൾ, അപ്പനായപ്പോൾ, അപ്പൂപ്പനായപ്പോൾ, മര ണശയ്യയിൽ ഒക്കെ ഒരു സന്തത സഹചാരിയെപോലെ ഒരു മാറ്റവുമില്ലാതെ അവൻ–ആ **ഞാൻ**–കൂടെയുണ്ടായിരുന്നു. ആ **ഞാൻ** ഞാൻ ഉണ്ട് എന്ന ബോധം മാത്രമാണ്. ഇവിടെ യുള്ള ഒന്നുമായി അതിന് ബന്ധമോ അതിലൂടെ ബന്ധനമോ ഇല്ല. അത് തികച്ചും സ്വതന്ത്രമാണ്. നിന്റെ ഇന്നത്തെ **ഞാൻ** അജ്ഞതയുടെ ഫലമാണ്, നിനക്ക് നിന്റെ സത്യസ്ഥിതിയാ യ നിന്റെ അസ്തിത്വത്തെ അറിയുകയില്ല. അത് അറിയുക, നീ സ്വതന്ത്രനായിത്തീരും. **<u>സത്യം</u> <u>അറിയുകയും</u> <u>സത്യം</u> <u>നി ങ്ങളെ</u> <u>സ്വതന്ത്രന്മാരാക്കുകയും</u> <u>ചെയ്യും</u>**.

എന്റെ ശരീരം, എന്റെ ഭാര്യ,എന്റെ മക്കൾ, എന്റെ മനസ്, എ ന്റെ ബുദ്ധി, എന്റെ ചിത്തം, എന്റെ അഹംകാരം എന്നൊ

ക്കെ നാം പറയാറുണ്ട്. അതിൽ നിന്ന് തന്നെ അതൊന്നും ഞാനല്ല എന്റേത് എന്നാണ് പറയുന്നത്. അങ്ങനെയെങ്കിൽ ഞാൻ ആര്?. അതിനെക്കുറിച്ച് കാര്യമായി ഒന്നും പറയാൻ നമുക്കില്ല. ആ ഞാൻ എന്താണെന്ന് ഒട്ടറിയുകയുമില്ല, എങ്കിലും എന്തിനേയോ ഞാൻ എന്നും ആ ഞാനിന്റേതെന്നും നിത്യേന പറയാറുണ്ട്. ആ സത്യമായ, യഥാർത്ഥ ഞാൻ എന്താണ് നാം ഇതുവരെ അന്വേഷിക്കാനും കണ്ടെത്താനും ശ്രമിച്ചത്.

**ഞാൻ ആകുന്നവൻ** എന്നതിന്റെ ആശയം ഏകദേശം മനസിലായി എന്ന കരുതട്ടെ. അത് എന്താണ് എന്ന് വ്യക്തമാക്കുന്നതാണ് വേദവാക്യത്തിലെ അടുത്ത ഭാഗം **ഞാൻ ആകുന്ന –ദൈവമാകുന്ന**. ദൈവം മനുഷ്യനിൽ ഇരിക്കുന്നു. ആത്മാവാണ് ദൈവം എന്നൊക്കെ നാം കേട്ടിട്ടുണ്ട്. എങ്കിലും അ ത് എങ്ങനെ, എന്ത് എന്നൊക്കെ മനസിലാക്കുക പ്രയാസമാണ്. അതുകൊണ്ട് ദൈവം, തന്നെ തന്നെ വെളിപ്പെടുത്തുകയായിരുന്നു, **ഞാൻ ആകുന്നവൻ, ഞാൻ ആകുന്ന**– ദൈവം–ആകുന്ന എന്ന വേദവാക്യത്തിലൂടെ. ഞാൻ ഇന്നിന്നതാണ് എന്ന് നാം പറയുന്ന ഞാൻ അല്ല; ഞാൻ ഉണ്ട്, ഉണ്ട്, എന്ന ബോധമായ **ഞാൻ ആകുന്നവൻ** ഞാൻ–ദൈവം–ആകുന്ന